# ഒററശ്ലോകം

## (പ്രഥമഭാഗം)

അച്യുതത്ത് വാസുദേവൻ മൂസ്സത്
എഴുതിയ
ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.

'വാണീകളേബരം' അച്ചുകൂടം
തൃശ്ശിവപേരൂർ

൧൦൯൬

വില ഉറുപ്പിക ഒന്ന്.

# അവതാരിക

പ്രാചീനന്മാരും അർവാചീനന്മാരുമായ കവികൾ ഓരോരോ സന്ദർഭങ്ങളിലായി അനേകം നല്ലനല്ല ഒററശ്ലോകങ്ങൾ ഉണ്ടാക്കീട്ടുണ്ടെന്നും അതുകളിൽ ചിലത് ഇനിയും അച്ചടിച്ചു പുറത്തിറങ്ങാതെ കാലംകൊണ്ടു തീരെ നശിച്ചുപോകത്തക്കവിധത്തിൽ കിടക്കുന്നതേ ഉള്ളുവെന്നും എല്ലാവക്കും അറിവുള്ള ഒരു സംഗതിയാണല്ലൊ. ചില ശ്ലോകങ്ങൾ കർണ്ണാകർണ്ണികയാ കേട്ടുകേൾപ്പിച്ച് ഒരുവിധം പ്രചാരം വന്നിട്ടുണ്ടാകും. മററു ചിലതു ചില വയോവൃദ്ധന്മാക്കുമാത്രം അറിവുണ്ടായിരിക്കാം. വേറെ ചിലതു ചിലരുടെ നോട്ടുബുക്കിൽ തന്നെ കിടന്ന് അവസാനം ചിതലുകളുടെ ഭക്ഷണത്തിന്നുമാത്രം ഉപകരിക്കുന്നതായിരിക്കും. ചില കവിതകൾ ഏതാനും ചില സംസ്കൃതപണ്ഡിതന്മാരുടെ കാലശേഷം നാമാവശേഷമായി പോകുവാനിടയുള്ളവയുമുണ്ട്. ഇങ്ങിനെ ഭാവിയിൽ നശിച്ചുപോകുന്നതും എല്ലാ സഹൃദയ

നൊക്കും വായിച്ചു രസിക്കത്തക്ക നിലയിലല്ലാതെ ഇപ്പോഴം കിടക്കുന്നതുമായ ശ്ലോകങ്ങളെല്ലാം ശേഖരിച്ച് ഒരു പുസ്തകരൂപേണ പുറത്തിറക്കേണമെന്നു ഞാൻ ആഗ്രഹിച്ച് അതിന്നു ശ്രമിച്ചുപോന്നതിൻെറ ഫലമായി പരിണമിച്ചതാകുന്നു ഈ ഒററശ്ലോകപുസ്തകം. കയ്യിൽ കിട്ടിയ ശ്ലോകങ്ങളിൽ ചിലതു വ്യുല്പത്തികൊണ്ടുമാത്രം ഭാവാൎത്ഥം മനസ്സിലാകുവാൻ സാധിക്കാത്തവയാകയാലും വ്യുല്പത്തി കുറച്ചു കുറഞ്ഞവൎക്കും വായിച്ചു രസിക്കേണമെന്നു കരുതിയുമാണ് ശ്ലോകങ്ങൾക്കു സംക്ഷിപ്തമായ ഭാഷാവ്യാഖ്യാനം എഴുതുവാൻ ഞാൻ നിൎബ്ബന്ധിതനായത്. ഇനിയും അവശ്യം പ്രസിദ്ധീകരണയോഗ്യങ്ങളായ നല്ല നല്ല ഒററശ്ലോകങ്ങൾ കിടപ്പുണ്ടെന്നെനിക്കറിയാം. എന്തുചെയ്യാം. ശ്ലോകങ്ങളെല്ലാം പലരുടേയും കൈവശമായിട്ടാണല്ലോ കിടക്കുന്നത്. തല്ക്കാലം കിട്ടിയ അഞ്ഞൂറു ശ്ലോകങ്ങൾ ഇതാ ഇവിടെ പ്രസിദ്ധപ്പെടുത്തുന്നു.

ഓരോരോ വിഷയങ്ങളെ വേൎതിരിച്ചോ അലങ്കാരശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തിയോ അ

ക്ഷരക്രമം അനുസരിച്ചോ അല്ല ഇവിടെ ശ്ലോകങ്ങൾ പ്രസിദ്ധം ചെയ്തിട്ടുള്ളതു്. ശ്ലോകങ്ങൾക്കെല്ലാം തമ്മിൽ തമ്മിൽ യാതൊരു ബന്ധവുമില്ലാത്തതിനാലും പ്രകൃതമെന്തെന്നു വ്യാഖ്യാനംകൊണ്ടറിയാവുന്നതുകൊണ്ടും വായനക്കാൎക്കു പല രസവും ഇടകലൎന്നു വരേണ്ടതിന്നുമാണു് പെട്ടെന്നു പ്രകൃതം മാറി മാറി ഒരു ബയിസ്കോപ്പിനോടു സാദൃശ്യം തോന്നുത്തക്കവിധം ശ്ലോകങ്ങളെല്ലാം ഈവിധം ചേൎത്തിട്ടുള്ളതു്. ഒരു പുസ്തകത്തിൽ പ്രസിദ്ധം ചെയ്യുതാണെന്നു വിചാരിച്ചു ത്യാജ്യകോടിയിൽ ഉൾപ്പെടുത്താതെ 'കന്ദുകത്രയം' മുതലായ ഉല്ലേഖം ചില നല്ല ശ്ലോകങ്ങൾ ഇവിടെ സ്വീകരിച്ചിട്ടുണ്ടു്. ചില മഹാക്ഷേത്രങ്ങളിലുള്ള ശിലാലിഖിതങ്ങളും ഈ പുസ്തകത്തിൽ പ്രസിദ്ധപ്പെടുത്തിയതായി കാണാം. വ്യാഖ്യാനമെഴുത്തിൽ അൎത്ഥകാഠിന്യമില്ലാത്ത ചില ശ്ലോകങ്ങൾക്കു പ്രകൃതം കാണിച്ചും അധികം പ്രചാരമില്ലാത്ത ഒന്നോ രണ്ടോ സംസ്കൃതവാക്കുകൾ ഉണ്ടെങ്കിൽ അതിന്നു് അൎത്ഥം കാട്ടിയും മാത്രമേ പോന്നിട്ടുള്ളു. പ്രത്യുത ചില ശ്ലോകങ്ങൾക്കു വ്യാഖ്യാനം കുറച്ചു ദീൎഘിക്കേണ്ടിയും വന്നിട്ടുണ്ടു്. ശാസ്ത്രദൃഷ്ട്യാ നോക്കുന്ന

തായാൽ അല്പാല്പം സ്ഖലിതങ്ങൾ കണ്ടുപിടിപ്പാനും കഴികയില്ലെന്നില്ല. എന്തുചെയ്യട്ടെ, അന്യന്മാരുടെ പാഠക്രമത്തെ തെററിക്കുവാൻ അധികാരമില്ലാത്തതിനാൽ ആ വകയുടെ പ്രാതിഭാവ്യത്തെ വഹിപ്പാൻ ഇവിടെ സാധിക്കുന്നതല്ല.

എൻെറ ഈ പരിശ്രമത്തെ കണ്ടറിഞ്ഞു പലരും നല്ല നല്ല ഒററശ്ലോകങ്ങൾ അയച്ചുതന്ന് എന്നെ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്. ആ മാന്യന്മാക്കും, ഈ പുസ്തകത്തെ ഇത്രയും ഭംഗിയിലും വേഗത്തിലും അച്ചടിച്ചുതന്ന 'വാണീകളേബരം' അച്ചുക്കൂടം ഉടമസ്ഥൻ 'മാളിയമ്മാവു ലോന കുഞ്ഞുവറിയത്'വർകൾക്കും ഹൃദയപൂർവ്വകമായ നന്ദി പറഞ്ഞുകൊള്ളുന്നു.

ഈ പുസ്തകത്തിൻെറ രണ്ടാം ഭാഗവും അടുത്തവസരത്തിൽ തന്നെ പ്രസിദ്ധപ്പെടുത്തേണമെന്നാഗ്രഹമുണ്ട്. അതിലേക്കു യോജിപ്പുള്ളതായ ഒററശ്ലോകങ്ങൾ സഹൃദയന്മാർ അയച്ചുതന്ന് എന്നെ സഹായിക്കുമെന്നു വിശ്വസിക്കുന്നു.

വ്യാഖ്യാനമെഴുത്തിലോ മറേറാ മനുഷ്യസാധാരണമായ വല്ല തെററുവീഴ്ചകളും വന്നുപോയിട്ടുണ്ടെങ്കിൽ അതു ക്ഷന്തവ്യമാണെന്നുള്ള പ്രാൎത്ഥനയോടെ മഹാജനസമക്ഷം ഈ പുസ്തകം സമൎപ്പിച്ചുകൊള്ളുന്നു.

അച്ചുതത്ത് വാസുദേവൻ മൂസ്സത്.



# ഒററശ്ലോകം

## പ്രഥമഭാഗം

---

(ഭാഷാവ്യാഖ്യാനസഹിതം)

ഹരിഃ ശ്രീഗണപതയേ നമഃ അവിഘ്നമസ്തു.

അംഗുല്യാ കഃ കപാടേ പ്രഹരതി കുടിലേ മാധവഃ, കിം വസന്തോ, നോ ചക്രീ, കിം കുലാലോ, നഹി ധരണിധരഃ, കിം ദ്വിജിഹ്വഃ ഫണീന്ദ്രഃ। നാഹം ഘോരാഹിമർദ്ദീ, കിമു ച ഖഗപതി,ർന്നോ ഹരിഃ, കിം കപീന്ദ്രഃ, ശ്രുത്വൈവം സിന്ധുകന്യാപ്രതിവചനജളഃ പാതു മാം പദ്മനാഭഃ. ൧

ലക്ഷ്മീദേവിയും വിഷ്ണുവും തമ്മിലുള്ള ചോദ്യോത്തരമാണിത്:—ആരാണ് വിരൽകൊണ്ടു വാതിലിന്മേൽ മുട്ടുന്നത്; ഞാൻ മാധവനാണ്. വസന്തമോ; അല്ല ചക്രിയാണ്. കുശവനൊ; അല്ല ധരണിധരനാണ്; സർപ്പശ്രേഷ്ഠനായ അനന്തനൊ; അല്ല ഞാൻ ഘോരാഹിമർദ്ദിയാണ്. ഗരുഡനൊ; അല്ല ഹരിയാണ്. കുരങ്ങനൊ? ഇപ്രകാരം താൻ പറയുന്ന വാക്കിനെല്ലാം അർത്ഥം മാററിക്കളിച്ച്, ലക്ഷ്മീദേവിയാൽ വിഡ്ഢിയാക്കപ്പെട്ട പത്മനാഭൻ എന്നെ രക്ഷിക്കട്ടെ. * * * * * * * *

ഉമാമഹം മാതരമാഹ്വയാമി പത്ന്യഃ പിതുർമ്മാതര ഏവ സർവ്വാഃ । കഥന്നു ലക്ഷ്മീമിതി ചിന്തയന്തം ശാസ്താരമീഡേ സകലാർത്ഥസിദ്ധ്യൈ. ൨

മോഹിനി എന്ന വിഷ്ണുമായയിൽ ശിവനുണ്ടായ പുത്രനാണ് ശാസ്താവ്. അച്ഛൻെറ ഭാൎയ്യയായ പാർവ്വതിദേവിയെ അമ്മയെന്നു വിളിക്കുന്നത് ഉചിതമാണ്. എന്നാൽ മാതൃസ്ഥാനീയനായ വിഷ്ണുവിൻെറ വല്ലഭയായ ലക്ഷ്മീദേവിയെ എന്താണ് ഞാൻ വിളിക്കേണ്ടത് എന്നാലോചിക്കുന്ന ശാസ്താവിനെ സകലാഭീഷ്ടസിദ്ധിക്കായി കൊണ്ടു സ്തുതിക്കുന്നു * * * * * * *

ആയാതാ മധുയാമിനീ യദി പുനർന്നായാത ഏവ പ്രഭുഃ പ്രാണാ യാന്തു വിഭാവസൌ യദി പുനർജ്ജന്മാന്തരം പ്രാർത്ഥയേ । വ്യാധഃ കോകിലബന്ധനേ വിധുപരിധ്വംസേപി രാഹുഗ്രഹഃ കന്ദർപ്പേ ഹരനേത്രദീധിതിരഹം പ്രാണേശ്വരേ മന്മഥഃ.

വിരഹിണിയായ ഒരു നായികയുടെ വിചാരമാണിത്:—വസന്തകാലത്തെ രാത്രി വന്നു, ഭർത്താവു വന്നില്ലെങ്കിൽ എൻെറ പ്രാണൻ എരിഞ്ഞു വെന്തീരട്ടെ. എനിക്കിനി ജന്മമുണ്ടെങ്കിൽ കുയിലിനെ ബന്ധിപ്പാൻ വേണ്ടി കാട്ടാളനായിട്ടോ, ചന്ദ്രനെ ഗ്രസിപ്പാൻ രാഹുവായിട്ടോ, കാമദേവനെ ചുട്ടുകൊല്ലാൻ ശിവൻെറ നേത്രാഗ്നിയായിട്ടോ, ഭർത്താവിന്ന് അനുരാഗമുണ്ടാക്കിത്തീർക്കുവാൻ കാമദേവനായിട്ടോ, ജനിക്കേണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു * *

നിസ്സങ്ഗതോ നിർഗ്ഗുണമുക്തിരൂപം സമർത്ഥയ

ന്തേ സഗുണം ബലാഢ്യേ । തേ കഞ്ചുകീസനാഹനോ
ന്നതേന ലംബസ്തനേനാപി മുദം ലഭന്തേ. ൪

സ്വതേ ഗുണരഹിതമായ വാക്കിനെ കണ്ണിൽകണ്ട ന്യായമെല്ലാം പറഞ്ഞു ബലാൽകാരേണ ഗുണവത്താണെന്നു സമൎത്ഥിപ്പിക്കുന്നവർ, തൂങ്ങിയതാണെന്നിരുന്നാലും റവുക്കകൊണ്ടു കൂട്ടിപ്പിടിച്ചു കെട്ടിയുറപ്പിച്ച സ്തനംകൊണ്ടു തൃപ്തിപ്പെടും * * *

ഉദാത്തമദപിച്ഛിലദ്വിരദരാജഗണ്ഡസ്ഥലീവി
ദാരണവിനോദനക്ഷപിതവാസരഃ കേസരീ । കഥ
ന്നു കലഹക്രമം വിതനുതേ പരേതാടവീപുരാണകു
ണപാശനപ്രകടിതാരവേ ഫേരവേ. ൫

മദം പൊട്ടിയൊലിച്ചുകൊണ്ടിരിക്കുന്ന കാട്ടാനയുടെ കവിൾത്തടം നേരമ്പോക്കായി (ഒരു പ്രയാസവും കൂടാതെ) തല്ലിയുടയ്ക്കുന്ന സിംഹം, ചുടലക്കാട്ടിൽ നാറിക്കിടക്കുന്ന ശവം കടിച്ചുവലിച്ചു കുക്കിവിളിക്കുന്ന കുറുനരിയോടു കലഹിപ്പാൻ പോകുമോ. തനിക്കു താൻപോന്നവർ തനിക്കൊത്തവരോടു മാത്രമെ നേരിടാവു എന്നു തല്പൎയ്യം * * * * * *

മാതഃ കേളിഗൃഹം ന യാമി സുഭഗേ കസ്മാച്ച
ചന്ദ്രാനനേ ജാമാതാ തവ നിൎദ്ദയോ ഭുജലതാബ
ന്ധേന മാം ബാധതേ । അംഗാനി വ്രണിതാനി ഹ
ന്ത കുരുതേ ദന്തൈൎദ്ദശത്യോഷ്ഠകം നീവീബന്ധന
മോചനഞ്ച കുരുതേ നിദ്രാം ന ലേഭേ നിശി.

ഒരു നവോഢയായ പെൺകിടാവു തന്റെ ഭർത്താവിനെക്കുറിച്ച് അമ്മയോടു പറയുന്നു:—അമ്മേ! ഞാനിനി കിടപ്പറയിലേക്ക പോകുന്നില്ല. മകളേ! എന്താണത്. അമ്മയുടെ ജാമാതാവിനു ലേശം ഭയയില്ല. അദ്ദേഹം ഭുജലതാബന്ധംകൊണ്ടെന്നെ ഉപദ്രവിക്കുന്നു. അംഗങ്ങളെ വ്രണപ്പെടുത്തുകയും പല്ലുകൊണ്ടെന്റെ ചുണ്ടു കടിക്കുകയും ചെയ്യുന്നു എന്നുമാത്രമല്ല മടിക്കുത്തു പിടിച്ചഴിക്കുകകൂടെ ചെയ്യുന്നു; ഇന്നലെ രാത്രി ഉറങ്ങിട്ടില്ല. * * *

ബാലായാ നവസംഗമേ ചതുരതാം വീക്ഷ്യാന്യ
ഥാശങ്കിനോ ഭർത്തുശ്ചിത്തമവേക്ഷ്യ സാ തു ചതുരാ
തൽപാർശ്വകുഡ്യേലിഖൽ । രൂപം മത്തമതംഗജം
തദുപരി ക്രോധാൽ പതന്തം ശിശും സിംഹീഗർഭവി
നിർഗ്ഗതാർദ്ധവപുഷം ദൃഷ്ട്വാ സ തുഷ്ടോഭവൽ. ൧

ബാലയായ ഒരു നവോഢയുടെ ക്രീഡാവിഷയത്തിലുള്ള ചാതുര്യം കണ്ടു ഭർത്താവു തെററിദ്ധരിച്ചു. അതറിഞ്ഞ് ആ നായിക കിടപ്പറയിലെ ചുമരിന്മേൽ ഒരു ചിത്രമെഴുതി. തള്ളയുടെ വയററിൽനിന്നു പാതി പുറത്തേക്കു പുറപ്പെട്ടപ്പോഴെന്നെ,മദിച്ചുനില്ക്കുന്ന കാട്ടാനയുടെ മസ്തകം പിളൎക്കുവാൻ ഓങ്ങിച്ചാടുന്ന ഒരു സിംഹക്കുട്ടിയുടേതായിരുന്നു ആ ചിത്രം. അതുകണ്ടു ഭർത്താവു സന്തോഷിക്കുകയും ചെയ്തു. * * * * * *

കിം വാസസാ നേതി വിചാരണീയം വാസഃ
പ്രമാണം ഖലു യോഗ്യതായാഃ । പീതാംബരം വീ
ക്ഷ്യ ദദൌ തനൂജാം ചൎമ്മാംബരം യൽ ഗരളം പ്
മുദ്രഃ. വ്യ

നല്ല മുണ്ടു ചിറകുന്നതെന്തിനാണെന്നു വിചാരിക്കരുത്. വസ്ത്രം യോഗ്യതയ്ക്കൊരു പ്രമാണംതന്നെയാണ്. അമൃതമഥനകാലത്ത് ഒരാൾ പീതാംബരപ്പട്ടുടുത്തു ചെന്നു സമുദ്രം ആയാൾക്കു തന്റെ മകളെ കൊടുത്തു. മറ്റൊരാൾ തോലുടുത്തു ചെന്നു. ആയാൾക്കു വിഷം കൊടുക്കുകയും ചെയ്തു. * * * *

തപസ്വീ കാം ഗതോവസ്ഥാമിതി സ്മേരാനനാവിവ । ഗിരിജായാഃ സ്തനൌ വന്ദേ ഭവഭൂതിസിതാനനൌ. ൯

ഭവഭൂതി എന്നു പ്രഖ്യാതനായ കവിതിലകനു തന്റെ അച്ഛനിട്ട പേർ ശ്രീകണ്ഠൻ എന്നായിരുന്നു. പ്രസ്തുതശ്ലോകം രാജസഭയിൽവെച്ചു ചൊല്ലിയതുകൊണ്ടാണ് ഭവഭൂതി എന്ന പേർ അദ്ദേഹത്തിനു സിദ്ധിച്ചത്. ‘ഭാര്യയൊന്നും വേണ്ടെന്നുവെച്ചു തപസ്സുചെയ്തിരുന്ന പരമേശ്വരന്റെ സ്ഥിതി ഇപ്പോൾ എന്താണ്’’ എന്ന വിചാരത്താൽ പുഞ്ചിരി തൂകുന്നവയോ എന്നു തോന്നുമാറു പരമേശ്വരന്റെ മേലുള്ള ഭസ്മംകൊണ്ടു വെളുത്ത മുഖത്തോടുകൂടിയ പാർവ്വതിയുടെ സ്തനങ്ങളെ ഞാൻ വന്ദിക്കുന്നു എന്നു ശ്ലോകാർത്ഥം * *

കാചിൽ ബാലാ ബാലകം ലാളയന്തീ പൃഷ്ടാ കേനാപ്യേഷ കസ്യേതി വദേതി । ഏതത്താതോ യസ്യ ജായാപിതാ സ്യാത്തത്താതോ മേ ഭർത്തൃതാതോ മഹാത്മൻ. ൧൦

ഒരാൾ ഒരു ചെറുക്കനെ ലാളിച്ചുകൊണ്ടിരിക്കുന്ന ഒരു സ്ത്രീയോട് ‘ഈ കുട്ടി നിന്റെ ആരാണ്’’ എന്നു ചോദിച്ചു. അപ്പോൾ സ്ത്രീ ‘ഈ കുട്ടിയുടെ അച്ഛൻ യാതൊരാളുടെ ഭാര്യയുടെ അച്ഛനാണ് അ

വന്റെ അച്ഛൻ എന്റെ ഭത്താവിന്റെ അച്ഛനാണ്" എന്നു മറുപടിപറഞ്ഞു. (ഈ കുട്ടി ഈ സ്ത്രീയുടെ സഹോദരനാണ്) *

സുമിത്രാനന്ദനാസക്തമിമം രാജാനമീക്ഷ്യ വാ।
അഥവാ മാം കൃശതനും ജലധേ രോദിഷി സഭയം.

ഈ ശ്ലോകമുണ്ടാക്കിയ കവി ഒരു മുണ്ടനാണ്. ഒരു രാജാവൊന്നിച്ച കടപ്പുറത്തു സഞ്ചരിക്കുമ്പോളുണ്ടാക്കിയതാണ് ഈ ശ്ലോകം. രാജാവു സുമിത്രാനന്ദനാസക്തൻ (ബന്ധുക്കളെ സന്തോഷിപ്പിക്കുന്നവൻ. രാമപക്ഷത്തിൽ ലക്ഷ്മണനിൽ സ്നേഹമുള്ളവൻ) ആകയാൽ സേതുബന്ധനംചെയ്ത ശ്രീരാമനാണെന്നു പരിഭ്രമിച്ചിട്ടോ, അല്ലെങ്കിൽ കൃശതനുവായ എന്നെ കണ്ട് അഗസ്ത്യനാണെന്നു ഭയപ്പെട്ടോ സമുദ്രമേ! നീ നിലവിളിക്കുന്നത് എന്നു ശ്ലോകാർത്ഥം. *

കൂപാൽ പാദാധികം വംശം വംശാദർദ്ധം തദന്തരം । തദന്തരസമഃ പാദഃ പാദാദർദ്ധന്തു പൃഷ്ഠതഃ.

കിണററിന്റെ ആഴത്തിൽ ഒന്നുക്ക് ഒന്നേകാൽവീതം വെശ (വെഴ)യുടെ നീളം. വെശയിൽ പകുതി കിണററിന്റെയും ഏത്തക്കാലിന്റെയും അന്തരം. കാലിന്റെ നീളവും അത്രതന്നെ. അതിൽ പകുതി പിന്നുലാം. ഇങ്ങിനെയാണ് തുലാം കൂട്ടുന്നതിന്റെ ക്രമം *

മാ യാഹീത്യമംഗളം വ്രജ ഇതി സ്നേഹേന ഹീനം വചസ്തിഷ്ഠേതി പ്രഭുതാ യഥാമതി കുരുഷ്വാ ത്യാപ്യുദാസീനതാ । കിം വാ സാമ്പ്രതമാചരാമി ഭവതഃ സ്നേഹോപയുക്തം വചഃ സ്മർത്തവ്യാ വയമാദരേണ ഭവതാ യാവൽ പുനർദ്ദശനം. ഫ്മു.

ഒരാൾ യാത്ര പുറപ്പെട്ടുമ്പോൾ പോകരുതെന്നു പറയുന്നത് അമംഗളമാണ്. പോയ്ക്കൊൾക എന്നു പറയുന്നതു നിസ്സ്നേഹമായ വാക്കാണ്. നിൽക്ക എന്നു പറയുന്നതു പ്രഭുത്വവും, ഇഷ്ടംപോലെ ചെയ്ക എന്നു പറയുന്നത് ഔദാസീന്യവുമാകുന്നു. എന്നാൽ സ്നേഹാനുരൂപമായിട്ടെന്തൊരു വാക്കാണ് പറയേണ്ടത്. 'കാണുന്നതു വരെ ഇയ്യുള്ളവനെ മറന്നുകളയരുതേ' എന്നു പറയുന്നതു യുക്തം *

ഗംഗാവർത്തസമാനനാഭിവിലസദ്വല്മീകരന്ധ്രാ
ന്തരാത്തന്വീ കോമളരോമരാജിഭുജഗീ നിർഗ്ഗത്യ കാ
ന്തേ തവ । വക്ത്രേന്ദും ഗ്രസതീതി പന്നഗധിയാ
പീനൌ സ്തനൌ സംഗതാവിത്ത്യാഖ്യാത്തുമിവ ത്വദ
ക്ഷിയുഗളം കർണ്ണാന്തമാശിശ്രിയേ. ഫര്

ഗംഗയുടെ ചുഴിവിനോടു തുല്യമായ നാഭിയാകുന്ന അളയിൽ നിന്നു രോമരാജിയാകുന്ന സർപ്പം നിന്റെ മുഖമാകുന്ന ചന്ദ്രനെ ഗ്രസിപ്പാൻ പുറപ്പെട്ടതുകണ്ടു സ്തനങ്ങൾ ആ വഴി മുടങ്ങത്തക്കവിധം തിക്കിനിന്നു. ഈ വക സംഭവങ്ങളെല്ലാം കണ്ടുനിന്നിരുന്ന കണ്ണു വിവരം അറിയിക്കുവാനായി ചെവിയുടെ സമീപത്തേക്കു ചെന്നു. (നായികയുടെ യൌവനാവസ്ഥ സ്മരിക്കുന്നു) * * *

കാചിൽ ബാലാ രമണവസതിം പ്രേഷയന്തീ
കരണ്ഡം തന്മൂലേ സാ സഭയമലിഖദ്വ്യാളമസ്യോപ
രിഷ്ടാൽ । ഗൌരീകാന്തം പവനതനയം ചമ്പക
ഞ്ചാസ്യ ഭാവം പൃച്ഛത്യജ്ഞോ വിബുധതിലകോ മ
ല്ലിനാഥഃ കവീന്ദ്രഃ. ഫര

താൻ പുഷ്പിണിയാണെന്നറിയിപ്പാൻവേണ്ടിയാണ് നായിക ദത്തുഗൃഹത്തിലേക്ക് അടപ്പനയച്ചത്. അതിന്മേലെഴുതിയ ചിത്രങ്ങളും ഒരു പുഷ്പത്തെ രക്ഷിക്കുവാനുള്ളവയായിരുന്നതിനാൽ പുഷ്പം (തീണ്ടാരി)എന്നറിഞ്ഞുകൊള്ളണമെന്നു ഭാവാൎത്ഥം. കാററുതട്ടിവാടാതിരിപ്പാൻ പവനാശനനായ സൎപ്പത്തിൻെറ സ്വരൂപത്തെ വരച്ചു. കാമൻ ബാണത്തിനുവേണ്ടി എടുത്തുകളയരുതെന്നുവെച്ചാണ് കാമശത്രുവിൻെറ ചിത്രമെഴുതിയത്. വെയിൽ തട്ടി വാടരുതെന്നുവെച്ചു സൂൎയ്യനെ ഭക്ഷിപ്പാനൊരുങ്ങിയ ഹനുമാനെയും, വണ്ടു വന്നു മധുപാനം ചെയ്യാതിരിപ്പാൻ ചമ്പകപുഷ്പത്തെയും വരച്ചു * *

വദനാൽ പദയുഗളീയം വചനാദധരശ്ച ദന്തപങ്ക്തിശ്ച । കചതഃ കുചയുഗളീയം ലോചനയുഗളഞ്ച മദ്ധ്യതസ്ത്രസതി. ൧൩

ഉപമേയവസ്തുവിനെ ഉപമാനമാക്കിക്കല്പിക്കുക. ചന്ദ്രനിൽനിന്നു രണ്ടു താമരപ്പൂവും, തത്തയിൽനിന്നു തൊണ്ടിപ്പഴവും ഉറുമാമ്പഴവും, ഇരുട്ടിൽനിന്നു രണ്ടു ചക്രവാകപ്പക്ഷികളും, ആകാശത്തിൽനിന്നു രണ്ടു മത്സ്യങ്ങളും ഭയപ്പെടുന്നു * * *

അവസരരഹിതാ വാണീ ഗുണഗണസഹിതാ ന ശോഭതേ പുംസാം । രതിസമയേ രോദന്തം പ്രിയമപി തനയം ശപത്യഹോ ജനനീ. ൧൪

മനുഷ്യരുടെ വാക്ക് എത്രതന്നെ ഗുണമുള്ളതായിരുന്നാലും അത് അവസരം നോക്കാതെ പറഞ്ഞാൽ ശോഭിക്കില്ല. തൻെറ കുട്ടി തനിക്ക് എത്രതന്നെ പ്രിയപ്പെട്ടതായിരുന്നാലും അതു സുരതാവസരത്തിൽ ഉണൎന്നു കരയുന്നതായാൽ അമ്മ അതിനെ ശപിക്കും * *

വിശ്വംഭര ഭര ത്വം മാം വിശ്വസ്മാദ്വാ ബ
ഹിഷ്കുരു । ഉഭയോരപ്യശക്തശ്ചേത്ത്യജ വിശ്വംഭരാ
ഭിധാം. ഫവ്യ

അല്ലയോ വിശ്വംഭരനായ ഭഗവാനേ! ഒന്നുകിൽ അങ്ങ് എന്നെ ഭരിക്കണം. അല്ലെങ്കിൽ വിശ്വത്തിൽനിന്നു പുറത്താക്കണം. രണ്ടും ചെയ്യാൻ അങ്ങേയ്ക്കു കഴിവില്ലെങ്കിൽ ഇനിമേൽ വിശ്വംഭരൻ എന്ന പേർ വേണ്ട. അത് ഉപേക്ഷിച്ചേക്കണം * * *

അഹഞ്ച ത്വഞ്ച രാജേന്ദ്ര! ലോകനാഥാവുഭാ
വപി । ബഹുവ്രീഹിസമാസോഽഹം ഷഷ്ഠീതൽപുരു
ഷോ ഭവാൻ. ഫൻ

ഒരു ദരിദ്രൻ രാജാവിനോടു പറയുന്നു:—ഹേ രാജേന്ദ്ര! ഞാനും അങ്ങും ലോകനാഥന്മാർതന്നെയാണ്. പക്ഷെ ഞാൻ ബഹുവ്രീഹിസമാസമാണ്. അങ്ങു ഷഷ്ഠീതൽപുരുഷസമാസമാണ് എന്നു മാത്രം ഒരു ഭേദമുണ്ട്. ലോകോ നാഥോ യസ്യ സഃ എന്നു ബഹുവ്രീഹി. ലോകാനാം നാഥഃ എന്നു തൽപുരുഷൻ * * *

ഉച്ചൈരുച്ചരിതവ്യം യൽകിഞ്ചിദജാനതാപി
പുരുഷേണ । മൂഢാ വിശ്വസന്തേ വിദുഷാമപി സം
ശയോ ഭവതി. വ.ഠ

ഒന്നും അറിഞ്ഞുകൂടെങ്കിലും പറയുന്നത് ഉറക്കെ പറയണം. അറിവില്ലാത്തവർ വിശ്വസിക്കും. അറിവുള്ളവർക്കും 'ഇവൻ കേമനാണ്' എന്നൊരു ശങ്ക ജനിക്കും * * * *

പാചകരജകക്ഷുരകാനതിദുഷ്ടാൻ വീക്ഷ്യ ച

ദ്ദമൌലിരപി । ഗരളാശീ ദിഗംബരോ ജടിലോയം സംബഭൂവ പരമേശഃ. ൨൧

ലോകത്തിൽ വെപ്പുകാർ വെളുത്തേടൻ ക്ഷുരകൻ ഇവരെല്ലാം അതിദുഷ്ടന്മാരാണെന്നു കണ്ടിട്ട സാക്ഷാൽ പരമേശ്വരൻ തനിക്കു ഭക്ഷണം വിഷമാക്കി. ദിഗംബരനായി. ജട ധരിച്ചു * *

അയമാന്ദോളികാദണ്ഡഃ സ്കന്ധം ബാധതി തേ കിമു । നായമാന്ദോളികാദണ്ഡസ്തവ ബാധതി ബാധതേ. ൨൨

ഒരു രാജാവു കാഴ്ചയിൽ ഒരു സാധുവായ പണ്ഡിതനെക്കൊണ്ട് അറിയാതെ പല്ലക്കെടുപ്പിച്ചു. പണ്ഡിതൻ വേണ്ടവിധം പല്ലക്കെടുക്കായ്കയാൽ രാജാവ് അധിക്ഷേപമായി ഇങ്ങിനെ ചോദിച്ചു:—ഹേ! ഈ പല്ലക്കിന്റെ തണ്ട് അങ്ങയുടെ ചുമലിനെ ബാധിക്കുന്നുണ്ടോ (വേദനപ്പെടുത്തുന്നുണ്ടോ) 'ഇതല്ല എന്നെ വേദനപ്പെടുത്തുന്നത്. അങ്ങയുടെ ബാധതിയാണ് എന്നെ ഉപദ്രവിക്കുന്നത്' എന്നു പണ്ഡിതൻ മറുവടി പറഞ്ഞു. ബാധൃധാതു ആത്മനേപദിയാണ്. അതിനാൽ ബാധതി എന്ന പ്രയോഗം തെററാണെന്നു താല്പൎയ്യം * * * * * *

വൈദേഹി യാഹി കലശോൽഭവധൎമ്മപത്നീം തത്രാച്ഛിതാ കഥയ സൎവ്വമനുക്രമേണ । പൃഷ്ടാപി മാ കഥയ വാരിധിലംഘനം മേ സാ ഹി പ്രിയേ ചുളുകിതാംബുനിധേഃ കളത്രം. ൨൩

രാവണവധത്തിനുശേഷം ഒരിക്കൽ ശ്രീരാമൻ സീതയോടിങ്ങിനെ പറഞ്ഞു:—ഹേ വൈദേഹി! നീ അഗസ്ത്യപത്നിയെ കാ

ന്മാൻ പോയ്ക്കൊൾക. അവർ നിന്നെ സൽക്കരിച്ചു വൎത്തമാനം ചോദിച്ചാൽ നമ്മുടെ കഥകളെല്ലാം വഴിക്കുവഴിയായി പറഞ്ഞു കൊൾക. പക്ഷെ ഞാൻ സേതുബന്ധനം ചെയ്ത സംഗതി ചോദിച്ചാലും പറയരുതേ. സമുദ്രം ഒന്നായി ആചമിച്ചദ്ദേഹത്തിന്റെ പത്നിയാണ് ആ ലോപാമുദ്ര എന്നോൎമ്മവേണം. ആ സതി സമുദ്രത്തിൽ ഒരാറു ചിറകെട്ടി എന്നു കേട്ടാൽ അത്ഭുതപ്പെടുകയില്ലെന്നഭിപ്രായം * * * * *

ദ്വിത്രാംഗുലപരിണാഹജിഹ്വാചാലനഭീരവഃ ।
സൎവാംഗൈരപ്യഹോ ക്ലേശം മൂഢാഃ കേചന കുൎവതേ. ൨൪

രണ്ടുമൂന്നംഗുലം മാത്രം നീളമുള്ള നാവിളക്കുവാൻ ഭയപ്പെട്ട് (വിദ്യാഭ്യാസം ചെയ്യായ്കനിമിത്തം) ചില മൂഢന്മാർ മററു സകല അവയവങ്ങളെക്കൊണ്ടും പ്രവൃത്തിയെടുത്തു ബുദ്ധിമുട്ടുന്നു * *

കാന്തഃ കപാലീ കഠിനഃ പിതാ തേ മേനേതി മാതുസ്തവ നാമധേയം । കഥന്നു മുഗ്ദ്ധേ വലയാലയസ്ഥേ ദരിദ്രതാ മാദൃശി ബോഭവീതു. ൨൫

ഒരു ദരിദ്രനായ കവി ഉമ്പരകത്തമ്മ തിരുവടിയോടു പറയുന്ന വാക്കാണിത്:—നിന്റെ ഭൎത്താവു ഭിക്ഷയെടുത്തു നടക്കുന്നവനാണ്. അച്ഛൻ കഠിനനാണ്. നിന്റെ അമ്മയുടെ പേർതന്നെ മേന എന്നാണ്. മേ ന=എനിക്കൊന്നുമില്ല എന്നു ശബ്ദാൎത്ഥം. ഈ സ്ഥിതിക്കു നിന്നെ സേവിക്കുന്ന എൻകൂട്ടാളികൾക്കു ദാരിദ്ര്യം എങ്ങിനെ വീണ്ടും വീണ്ടും വൎദ്ധിക്കാതിരിക്കും * * *

രേ പാന്ഥ പുസ്തകധര ക്ഷണമത്ര തിഷ്ഠ

വൈദ്യോസി വാ ഗണിതശാസ്ത്രവിശാരദോ വാ ।
കേനൌഷധേന മമ പശ്യതി നക്തമംബാ കിം വാ
ഗമിഷ്യതി പതിഃ സുചിരപ്രവാസീ. ൨൩

ഒരു സ്ത്രീ പറയുന്നു:—'ഹേ, പുസ്തകം കയ്യിലുള്ള വഴിപോക്ക! കുറച്ചുനേരം നില്ക്കൂ. അങ്ങു വൈദ്യനോ ജ്യോതിഷിയോ? വൈദ്യനെങ്കിൽ എന്റെ അമ്മയ്ക്കു രാത്രി കണ്ണു കാണ്മാനെന്തു ചെയ്യേണമെന്നും ജ്യോതിഷിയാണെങ്കിൽ വളരെ കാലമായി പിരിഞ്ഞുപോയ എന്റെ വരൻ എന്നു വരുമെന്നും പറയണം'. ഭർത്താവിവിടെ ഇല്ല. അമ്മയ്ക്കു കണ്ണുകാണുകയുമില്ല * * *

ശബ്ദാർത്ഥരസവേളായാം ശബ്ദോൽപത്തിം വദന്തി യേ । നീവീസ്രംസനവേളായാം മൂല്യം പൃച്ഛന്തി വാസസഃ. ൨൪

ശബ്ദാർത്ഥത്തെ പറഞ്ഞു രസിക്കുന്ന സമയം ശബ്ദത്തിന്റെ ഉല്പത്തിയെ ചോദിക്കുന്ന ആൾ വസ്ത്രം അഴിക്കുന്ന ഘട്ടത്തിൽ അതിന്റെ വില ചോദിക്കും. * * * *

ദുരീശ്വരദ്വാരബഹിർവ്വിതർദ്ദികാദുരാസികായൈ രചിതോയമഞ്ജലിഃ । യദഞ്ജനാഭം നിരപായമസ്തി മേ ധനഞ്ജയസ്യന്ദനഭൂഷണം ധനം. ൨൫

ദുഷ്പ്രഭുക്കളുടെ പുറത്തിണ്ണയിൽ കഷ്ടപ്പെട്ടു പാട്ടുകിടന്നു മതി. ആ സ്ഥിതിയെ ഞാനൊന്നു തൊഴുതേക്കാം. അഞ്ജനതുല്യവർണ്ണവും നാശമില്ലാത്തതും അർജ്ജുനന്റെ തേരിനെ അലങ്കരിക്കുന്നതുമായ ഒരു ധനം എനിക്കുണ്ട്. പിന്നെ എന്തിനുവേണ്ടിയാണ് ഇദുഷ്പ്രഭുക്കളെ സേവിക്കുന്നത് എന്നാശയം. * * *

ആദിത്യചന്ദ്രാവനിലാനലൌ ച ദ്യൌർഭൂമിരാപോ ഹൃദയം യമശ്ച । അഹശ്ച രാത്രിശ്ച ഉഭേ ച സന്ധ്യേ ധർമ്മശ്ച ജാനാതി നരസ്യ വൃത്തം. വൻ

ആദിത്യൻ ചന്ദ്രൻ വായു അഗ്നി ആകാശം ഭൂമി ജലം ഹൃദയം യമൻ പകൽ രാത്രി രണ്ടു സന്ധ്യകൾ ധർമ്മം എന്നിവരെല്ലാം മനുഷ്യൻ ചെയ്യുന്ന ശുഭാശുഭകർമ്മങ്ങൾക്കു സാക്ഷികളാകുന്നു. മനുഷ്യരെ തമ്മിൽ തമ്മിൽ വഞ്ചിപ്പാൻ കഴിയുമെങ്കിലും ഈ വക ദേവന്മാർ സദസൽകർമ്മങ്ങളെ കണ്ടറികയും തൽഫലത്തെ ദാനം ചെയ്യുകയും ചെയ്യുമെന്നു താല്പര്യം. ഈ ശ്ലോകം ശുചീന്ദ്രപുരത്തു പണ്ടു കൈമുക്കു നടന്നിരുന്ന കാലത്ത് അതിലേക്കു മന്ത്രമായി ഉപയോഗിച്ചിരുന്നു. * * * * *

യേന കേന പ്രകാരേണ പ്രസിദ്ധഃ പുരുഷോ ഭവേൽ । ഘടം ഭിത്വാ പടം ഛിത്വാ മാതരം പ്രഹരന്നപി. ന്യാ

കുടമുടച്ചോ വസ്ത്രം ചീന്തിയോ അമ്മയെ തല്ലിയോ മറേറതുപ്രകാരത്തിലെങ്കിലുമോ പുരുഷൻ പ്രസിദ്ധനായിത്തീരണം. * *

ഖലഃ കരോതി ദുർവൃത്തം നൂനം ഫലതി സാധുഷു । ജഹാര രാവണഃ സീതാം ബന്ധനം ഹി മഹോദധേഃ. ന്യാ

ദുഷ്ടൻ ദുർവൃത്തിയെ ചെയ്യുന്നു. അതിന്റെ ഫലം അനുഭവിക്കാൻ സാധുക്കളാണ്. രാവണൻ സീതയെ കട്ടു. സമുദ്രത്തിനു ബന്ധനവും വന്നു. * * * * *

സുതം പതന്തം പ്രസമീക്ഷ്യ പാവകേ ന

ബോധയാമാസ പതിം പതിവ്രതാ । തദാഭവത്തദ്
വ്രതഭംഗശങ്കയാ ഹുതാശനശ്ചന്ദനപങ്കശീതളഃ.

ഭൎത്താവു തന്റെ മടിയിൽ കിടന്നുറങ്ങുന്ന സമയത്തു കുട്ടി തീയ്യിൽ വീണുപോയി. ആ പതിവ്രത സുഖനിദ്രാഭംഗത്തെ ഭയപ്പെട്ടു ഭൎത്താവിനെ ഉണൎത്തിയില്ല. ആ സമയം അവളുടെ ഭൎത്തൃഭക്തികണ്ടു് അഗ്നി സന്തുഷ്ടനായിട്ടു ചന്ദനച്ചാറുപോലെ തണുത്തു. പാതിവ്രത്യമാഹാത്മ്യം നോക്കുക. * * *

പുഷ്പവല്ലി തവ പൌഷ്പമാസവം സസ്പൃഹം ര
ഹസി സമ്പ്രയച്ഛസേ । ഓതുനാ കഥയ കേന ഹേ
തുനാ ഹന്ത മോരടകിരാടപായിനാ. ൩൩

* ഇവിടെ 'ഓതുനാ' എന്നതിന്നു് 'ഓതവേ= പൂച്ചയ്ക്കായിക്കൊണ്ടു്' എന്നൎത്ഥമാകുന്നു. 'ദാണശ്ച സാ ചേച്ചതുൎത്ഥ്യൎത്ഥേ' എന്ന സൂത്രത്താൽ ചതുൎത്ഥ്യൎത്ഥത്തിൽ തൃതീയ. നിന്ദാൎത്ഥമാണു്. മോരടകിരാടശബ്ദങ്ങൾ വികൃതഗോരസവാചികളാണു്. അന്യാപദേശമായി പുഷ്പവല്ലിയോടു പറയുന്നു. പ്രകൃതം വേറെയായിരിക്കണം.

ഏകദ്വ്യക്ഷരകഷ്ടിപിഷ്ടികലനാസഞ്ജാതഗ
ൎവ്വോദ്ധതാഃ കന്ഥാമാത്രകുവിന്ദകാഃ കവയിതും സ
ജ്ജന്തി ലജ്ജാമുചഃ । സ്വൎഗ്ഗാന്നിൎഗ്ഗളനിൎഗ്ഗളൽസുരസ
രിൽപാതപ്രവാഹപ്രഥാപ്രത്യാഖ്യാനപടീയസാപി
വചസാ ജിഹ്രേതി ജിഹ്വാ മമ. ൩൪

രണ്ടുമൂന്നക്ഷരം കഷ്ടിപിഷ്ടിയായി കൂട്ടിച്ചേൎപ്പാൻ കഴിവുള്ളതുകൊണ്ടു ഗൎവ്വിഷ്ഠന്മാരായ, കോണകം മാത്രം നെയ്യുവാൻ വശമുള്ള ചാലിയന്മാർ ലജ്ജകൂടാതെ കവിതയുണ്ടാക്കുവാനൊരുമ്പെടുന്നു. എന്നാൽ സ്വൎഗ്ഗത്തിൽനിന്നു തടവുകൂടാതെ കീഴ്പോട്ടു ചാടുന്ന ഗംഗാ

പ്രവാഹത്തിൻെറ പ്രസിദ്ധിയെക്കൂടെ തള്ളിനീക്കുവാൻ സാമത്ഥ്യമുള്ള വാക്പ്രസരത്തോടുകൂടിയതാണെങ്കിലും എൻെറ നാവു കവിതയുണ്ടാക്കുവാൻ മടിക്കുന്നു. ഇതു കാക്കശ്ശേരിഭട്ടതിരിയുടെ ശ്ലോകമാണെന്നു പ്രസിദ്ധിയുണ്ട്. * * * *

വടോ പന്ഥാനമാപൃച്ഛേ പന്ഥാ ത്വാം കിമഥാബ്രവീൽ । ത്വന്മാതാ കുലടേത്യാഹ പന്ഥാ ത്വന്മാതൃശീലവിൽ. ന.ഭ

കാക്കശ്ശേരിഭട്ടതിരിയും ഉദ്ദണ്ഡശാസ്ത്രികളും തമ്മിൽ നടന്ന സംഭാഷണമാണിത്:—ശാസ്ത്രികൾ—ബ്രഹ്മചാരി! ഞാൻ ങ്ങളോടു വഴി ചോദിക്കുന്നു. ഭട്ടതിരി—(ദ്വിതീയയ്ക്കു വഴിയോട് എന്നുകൂടി അർത്ഥമുണ്ടാകയാൽ) വഴി എന്താണ് മറുവടി പറഞ്ഞത്. ശാസ്ത്രികൾ—നിൻെറ അമ്മ കുലടയാണെന്നു പറഞ്ഞു (എന്നുത്തരം പറഞ്ഞു). ഭട്ടതിരി—വഴിക്കു ശാസ്ത്രികളുടെ അമ്മയുടെ ശീലം നല്ലവണ്ണം അറിയാം.* * * * *

ഭാഷാകവിനിവഹോയം ദോഷാകരവദ്വിഭാതി ഭുവനതലേ । പ്രായേണ വൃത്തഹീനഃ സൂര്യാലോകേ നിരസ്തഗോപ്രസരഃ. ന.ന്ദ

ഉദ്ദണ്ഡശാസ്ത്രികൾ ഭാഷാകവികളെ അധിക്ഷേപിക്കുന്നു:—ഭാഷാകവികളും ചന്ദ്രനും (ദോഷാകരഃ=ദോഷങ്ങൾക്കിരിപ്പിടമെന്നു കവിപക്ഷത്തിൽ) ഒരുപോലെയാണ്. രണ്ടാൾക്കും പ്രായേണ വൃത്തമില്ല. (വൃത്തം= വട്ടം. ഛന്ദശ്ശാസ്ത്രാനുസാരേണയുള്ള വൃത്തമെന്നുമാം). സൂര്യാലോകത്തിൽ (സൂര്യനെ കണ്ടാൽ സൂരികളെ—വിദ്വാന്മാരെ കാണുമ്പോൾ എന്നും) രണ്ടാൾക്കും ഗോപ്രസരം (ചന്ദ്രികാവിലാസം. വാഗ്ധാടി എന്നുമാം) ഇല്ല. ഭാഷാകവിതയ്ക്കു

ടെ സ്വാദറിഞ്ഞുകൂടാത്തവർ ഭാഷാകവികളെ ദൂഷിക്കുന്നതിലെന്താണത്ഭുതം. 'നന്നായുള്ളോരലങ്കാരവുമകലെ വെടിഞ്ഞർത്ഥമെല്ലാമുപേക്ഷിച്ചൊന്നായ്പ്പാകാദി കൈവിട്ടിഹ പരമപദം ചേരുവാൻ മോഹമോടെ। ഇന്നിക്കാണുന്ന ഭാഷാകവികുലമഖിലം താപസപ്രായമാകുന്നെന്നാൽ മൌനവ്രതം താനിനിയിവർ തുടരുന്നാകിൽ നന്നായിരുന്നു' എന്നു മലയാളകവിതന്നെ ദൂഷിപ്പാൻ തുടങ്ങിയല്ലോ. എന്നാൽ ഇതിൽ കാണിച്ച ദോഷങ്ങളുണ്ടെങ്കിൽ ഇങ്ങിനെ പറയാംതാനും. പക്ഷേ അഖിലം എന്നു പറഞ്ഞതു കടന്നകയ്യായി.

കായേ സീദതി കണ്ഠരോധിനി കഫേ കുണ്ഠേ ച വാണീപഥേ ജിഹ്മായാം ദൃശി ജീവിതേ ജിഗമിഷൌ ശ്വാസേ ശനൈസ്സ്രാമ്യതി। ആഗത്യ സ്വയമേവ നഃ കരുണയാ കാത്ത്യായിനീകാമുകഃ കർണ്ണേ വർണ്ണയതാദ് ഭവാർണ്ണവഭയാദുത്താരകം താരകം. ന്മ

തൃക്കണ്ടിയൂരച്ച്യുതപ്പിഷാരോടി ചരമാവസ്ഥയിൽ ചൊല്ലിയതാണ് ഈ ശ്ലോകം. അപ്പോഴത്തെ തന്റെ സ്ഥിതി ഇതിൽ സവിശേഷം വർണ്ണിക്കപ്പെട്ടിരിക്കുന്നു. 'ഉത്താരകം' എന്നേടത്തോളം ചൊല്ലിക്കഴിഞ്ഞപ്പോഴയ്ക്കു പിഷാരോടിക്കു മിണ്ടാൻ വയ്യാതായി. ഉടനെ അടുത്തുനിന്നിരുന്ന ശിഷ്യൻ മേപ്പത്തൂരു ഭട്ടതിരി 'താരകം' എന്നു ചൊല്ലി ശ്ലോകം പൂരിപ്പിച്ചു. അതുകേട്ടു ഗുരു സന്തോഷിച്ചനുഗ്രഹിച്ചതായി ഐതിഹ്യമുണ്ട്. * * *

കിമ്മേ സ്വർഗ്ഗേണ യസ്മാൽ പതതി (ഖലു ജനഃ സ്വസ്വപുണ്യാവസാനേ) ഹരിഹരയോഃപ്യാത്മകർമ്മാനുവൃത്ത്യാ കിം വാ സത്യാദിലോകൈർഭ്ഭുവനവിലയനേ യേപി നാശം വ്രജന്തി। യന്നിത്യം നിസ്തമസ്കം

വിലസതി പുനരാവൃത്തിഹീനം പദന്തൽ ബ്രഹ്മധ്യാ
നാവധൂതാഖിലകലുഷചയോ യാമി സവ്യം വി
ഹായ. ൩൨

ശിവള്ളി നാരായണൻനമ്പൂതിരി (ശിവൻനമ്പൂതിരി) മരിരാ ശിവെച്ച ചരമാവസ്ഥയിൽ കിടക്കുമ്പോഴുണ്ടാക്കിയ ശ്ലോകമാണിത്. ശ്ലോകം പറഞ്ഞുകൊടുത്ത് അന്തർജനെക്കൊണ്ടെഴുതിച്ചുചൊല്ലിക്കേട്ടതിന്റെ ശേഷം (....) തുടച്ചു നന്നാക്കിയ സ്വഭാവം മൂലം വായിച്ചാൽ അറിയാവുന്നതാകുന്നു. ഇതുണ്ടാക്കിക്കഴിഞ്ഞ ഉടനെ ഇദ്ദേഹം 'യാമി' എന്ന ക്രിയ ഭൂതാർത്ഥത്തിലാക്കിത്തീക്കുകയും ചെയ്തു. * * * * * *

ഉദ്ദണ്ഡഃ പരദണ്ഡഭൈരവ ഭവദ്യാത്രാസു ജൈ
ത്രശ്രിയോ ഹേതുഃ കേതുരതീത്യ സൂര്യ്യസരണിം ഗ
ച്ഛൻ നിവാര്യ്യസ്ത്വയാ । നോചേത്തൽപടസമ്പു
ടോദരലസച്ഛാർദ്ദൂലമുദ്രാദ്രവത്സാരംഗം ശശിബിംബ
മേഷ്യതി തുലാം ത്വൽപ്രേയസീനാം മുഖൈഃ. ൩൩

സാമൂതിരിപ്പാട്ട രാജ്യമെല്ലാം പിടിച്ചു ജയക്കൊടി ഉയത്തിയ സമയം ഉദ്ദണ്ഡശാസ്ത്രികൾ അടിയറവെച്ചതാണ് പ്രസ്തുതശ്ലോകം. ഈ ശ്ലോകം നോക്കി സന്തോഷിച്ചു തമ്പുരാൻ കല്പിച്ചുകൊടുത്തതാണ് 'ഉദ്ദണ്ഡൻ' എന്ന പേർ. ജയക്കൊടി വേഗം താഴ്ത്തുക. അല്ലെങ്കിൽ കൊടിമേലുള്ള പുലിയെ കണ്ടു ചന്ദ്രനിലുള്ള മാൻ ഓടിപ്പോകും. അപ്പോൾ ചന്ദ്രൻ കളങ്കരഹിതനായിത്തീൎന്ന് ഇവിടുത്തെ നേത്യാരമ്മയുടെ മുഖത്തോടു സാദൃശ്യം പ്രാപിച്ചേക്കുമെന്നാണ് ശ്ലോകത്തിന്റെ ഭാവാൎത്ഥം. * * * *

പഠ സുഷ്ഠധമമരകോശം കഠിനാൎത്ഥാന്യപി ച വിമൃശ ശാസ്ത്രാണി । മാ മാ വദ മമ ഭണിതീനാം ദോഷം ദോഷജ്ഞമൌലിമകുടമണേ. ൪൦

അമരകോശം നല്ലവണ്ണം പഠിക്ക. കഠിനാൎത്ഥങ്ങളായ ശാസ്ത്രങ്ങളേയും ആലോചിക്ക. അല്ലയോ വിദ്വാൻ! അതിന്നുമുമ്പ് എന്റെ വാക്കുകൾക്കു തെററു പറവാൻ പുറപ്പെടേണ്ട എന്നു ശ്ലോകാൎത്ഥം. എഴിക്കരെ നീലകണ്ഠൻമൂസ്സതു കൂടല്ലൂരുമനയ്ക്കൽവെച്ചു വാസുദേവശാസ്ത്രികളെ വാദത്തിൽ തോല്പിച്ചസമയം ചൊല്ലിയതാണ് ഈ ശ്ലോകം. ശാസ്ത്രികൾ മടങ്ങി സ്വരാജ്യത്തു ചെന്നു വ്യാകരണാൎത്ഥം വീണ്ടും ചിന്തിച്ചതിന്റെ ഫലമായിട്ടാണ് ബാലമനോരമ ഉണ്ടായത്. * * * * *

പഠന്തു കതിചിച്ഛഠാഃ ഖ ഫ ഛ ഠേതി വൎണ്ണച്ഛടാഃ ഘടഃ പട ഇതീതരേ കടു രടന്തു വാക്പാടവാൽ । വയം ബകുളമഞ്ജരീഗളദരീണമാദ്ധ്വീധുരീധുരീണമധുരീതിഭിർഭണിതിഭിഃ പ്രമോദാമഹേ. ൪൧

ആദ്യപാദംകൊണ്ടു വൈയാകരണന്മാരേയും ദ്വിതീയപാദംകൊണ്ടു താൎക്കികന്മാരേയും നിഷേധിക്കുന്നു. ഭംഗിയുള്ള വാക്കാണ് നല്ലതെന്ന് ഉത്തരാൎദ്ധംകൊണ്ടു സാധിപ്പിക്കുകയും ചെയ്യുന്നു. ഗളദരീണമാദ്ധ്വീധുരീ.....= നിറഞ്ഞൊഴുകുന്ന പൂന്തേൻപ്രവാഹം...

ത്വരശ്വോ നിഷ്ക്രാമന്തുരഗഖുരകുട്ടാളദളിതക്ഷമാധൂളീപാളീചുളുകിതചതുസ്സിന്ധുസലിലഃ । ഹരാകൃഷ്ടത്രുട്യൽപ്രതിഭടവധൂടീപരിവൃതഃ പ്രതസ്ഥേ കാൎത്താന്തീം കകുഭമിതി വാൎത്താ സമജനി. ൪൨

പടയോട്ടക്കാലത്തുണ്ടായതാണ് ഈ ശ്ലോകം. ഒരു നമ്പൂതിരി തിരുവനന്തപുരത്തു മഹാരാജാവിനെ തിരുമനസ്സറിയിപ്പാനയച്ചതാണെന്നു കേട്ടിട്ടുണ്ട്. പടക്കുതിരകളുടെ കുളമ്പടി തട്ടിപ്പറപ്പെട്ട പൊടികൊണ്ടു നാലു സമുദ്രവും വററിച്ച്, എതിരാളികളുടെ ഭാര്യമാരെ ബലാൽക്കാരേണ പിടിച്ചു മാറ്റും കൂട്ടികൊണ്ടിതാ ടിപ്പു (തുലുക്കൻ) തെക്കൻദിക്കിലേക്കു വരുന്നു എന്നൊരു വർത്തമാനം നാടൊക്കെ പരന്നിരിക്കുന്നു എന്നു ശ്ലോകാർത്ഥം. ഇക്കാലത്താണ് ടിപ്പു സാമൂതിരിപ്പാട്ടിലെ രാജ്യത്തുനിന്നു രൂപാവരി പിരിച്ചത്. അതിനെക്കുറിച്ചൊരു കവി പറയുന്നു:—'രൂപായതാരചലസിന്ധുപനാട്ടിലെന്നു രൂപായതില്ലതിന്നുമുമ്പു വരിക്കു വന്നു് । രൂപായ താ തധടിതിയെന്നു പറഞ്ഞ മൃത്യുരൂപായ തേ നരകമസ്തു നഭാവനാശ്ലേ' എന്നു് * * * * * *

യമഃ സപദേഹഗോപ്താരം ഭൂഭർത്താരം വസുന്ധരാ । അസതീവ ഹസത്യന്തഃ പിതരം പുത്രവത്സലം.

കുലടയായ ഒരു സ്ത്രീ തന്റെ ഭർത്താവു പുത്രനെ ലാളിക്കുന്നതു കണ്ടു കള്ളച്ചിരി ചിരിക്കുമ്പോലെ, തന്റെ ശരീരത്തെ പോററിക്കൊണ്ടിരിക്കുന്നവനെക്കുറിച്ചു യമനും, ഭൂമിയെ ഭരിക്കുന്നവനെക്കുറിച്ചു ഭൂമിയും ഉള്ളുകൊണ്ടു് അപഹസിക്കുന്നു. * * *

ചരമഗിരികുരംഗീശൃംഗകണ്ഡൂയനേന സ്വപിതി സുഖമിദാനീമന്തരിന്ദോഃ । കുരംഗഃ പരിണതരവിഗർഭ്യാകുലാ പൌരുഹൂതീ ദിഗപി ഘനകപോതീഹൂംകൃതൈഃ കന്ദതീവ. ൪൪

കാളിദാസനെ വാദത്തിൽ തോല്പിപ്പാനായി വന്ന ഒരു വി

ദ്വാൻ പ്രഭാതവർണ്ണനപരമായുണ്ടാക്കിയതാണ് പൂർവ്വാർദ്ധം. അതു കേട്ടു മറഞ്ഞുനിന്നിരുന്ന കാളിദാസൻ ചൊല്ലിയതാണ് ഉത്തരാർദ്ധം. മാൻപേടയ്ക്കു വാസ്തവത്തിൽ കൊമ്പില്ല. ആ തെററിനെ കപോതിയുടെ ഹുങ്കാരത്തെ വർണ്ണിച്ചു വെളിപ്പെടുത്തിയതു നിമിത്തം ആ വിദ്വാൻ ലജ്ജിച്ചു ഭോജസഭയിൽ ചെല്ലാതെ ഓടിയൊളിച്ചു. കുന്ഥതി= ക്ലേശിക്കുന്നു. * * *

കാചം മണിം കാഞ്ചനമേകസൂത്രേ ബധ്നന്തി
മൂഢാഃ കിമു തത്ര ചിത്രം । വിശേഷവിൽ പാണി
നിരേകസൂത്രേ ശ്വാനം യുവാനം മഘവാനമൂചേ.

'ശ്വയുവമഘോനാമതദ്ധിതേ' എന്ന സൂത്രത്തിൽ പാണിനി ഒന്നിച്ചു കൂട്ടിപ്പറവാൻ യോഗ്യമല്ലാത്ത ശ്വാവു യുവാവു മഘവാവ് എന്നിവരെ കൂട്ടിപ്പറഞ്ഞ സ്ഥിതിക്കു കല്ലുമണി രത്നം സ്വർണ്ണം ഇവയെല്ലാംകൂടി ഒരു ചരടിന്മേൽ കോർത്തുകെട്ടുന്നതിനെക്കുറിച്ചാവലാതിപ്പെടുവാനില്ല. മുഹമ്മദീയസ്ത്രീകൾക്ക് ഈ തരത്തിൽ ഒരാഭരണമുണ്ടെന്നറിഞ്ഞുകൊള്ളണം. * * *

ദേവരാജോ മയാ ദൃഷ്ടോ വാരിവാരണമസ്ത
കേ । ഖാദന്നർക്കം ച സോമം ച ജലം പീത്വാ വ
നം യയൌ ർന്നു

ദേവര—സംബുദ്ധി. ഭർത്താവിന്റെ അനുജൻ. വാരിവാരണം=ചിറ. അർക്കം=എരുക്ക്- സോമം=സോമലത. ഒരു ഇല്ലത്ത് ഊണിന്റെ ഒരുക്കമായില്ല. ദേവരൻ കുളിച്ചുവന്നു. ആ സമയം ഗൃഹസ്ഥ (ജ്യേഷ്ഠപത്നി) ദേവരനു കാണത്തക്കവിധം ഈ ശ്ലോകം ചുമരിന്മേൽ എഴുതി. ആദ്യം ദേവരാജഃ എന്നു പദം മുറി

ച്ച് അൎത്ഥചിന്തന തുടങ്ങി. ശരിപ്പെട്ടന്നില്ല. 'ദേവ! ഉണ്ണാറായി' എന്ന് അകത്തുനിന്നു പറയുന്നതു കേട്ടപ്പോൾ ശ്ലോകത്തിൻെറ ‥അൎത്ഥവും ശരിപ്പെട്ടു. * *

കാളിദാസ കവിശ്രേഷ്ഠ യത്ര പൎവ്വണി മുണ്ഡനം । രാജൻ ഗൎദ്ദഭഗാനന്തേ തത്ര പൎവ്വണി മുണ്ഡനം.

ഭോജരാജാവിൻെറ ഏഷണിക്കധീനയായ സ്വവല്ലഭയുടെ നിൎബ്ബന്ധം നിമിത്തം കാളിദാസൻ വാവുന്നാൾ .ക്ഷൌരം ചെയ്യിച്ചു. പകരം വീട്ടുവാൻവേണ്ടി കാളിദാസൻ ഭോജരാജപത്നിയെ പറഞ്ഞുബോധിപ്പിച്ചതിന്മണ്ണം രാജാവു കഴുത കരയേണ്ടിവന്നു. പിറെറന്നു സദസ്സിൽവെച്ചു രാജാവു ചോദിച്ചതാണ് പൂൎവ്വാൎദ്ധം. ഉത്തരാൎദ്ധം കാളിദാസൻെറ മറുവടിയുമാണ്. * *

മന്യേ മന്മഥ മാദയിഷ്യസി മനോമുഷ്യേതി മദാധുനാ തച്ഛക്യം ഭവതാ ന തത്ര ഭഗവാനാസ്തേ തവാരിൎഹരഃ । യച്ചേതാംസി വിസൃഷ്ടശാംഭവപദാംഭോജാനി രാഗാദിഭിസ്ത്വന്മിത്രൈരഭിദ്രൂയമാനവിനയാന്യുന്മാദയ സ്വേച്ഛയാ. ൎവൃ

ഒരു ഭക്തൻ കാമനോട്ടു പറയുന്നു:—ഹേ മന്മഥ! ഇവൻെറ (എൻെറ) മനസ്സിനെ ഞാൻ (കാമൻ) മദിപ്പിച്ചു കളയാമെന്നു നീ വിചാരിക്കുന്നു. അതിന്നു നിനക്കു കഴിവില്ല. അവിടെ (എൻെറ മനസ്സിൽ) നിൻെറ ശത്രുവായ ഭഗവാൻ ശിവനിരിപ്പുണ്ട്. ഭഗവൽസ്മരണയില്ലാത്തതും രാഗാദികളായ നിൻെറ കൂട്ടുകാർ വന്നുകൂടി വിനയത്തെ മുമ്പുതന്നെ ആട്ടിക്കളഞ്ഞിരിക്കുന്നതുമായ മററു വല്ലവരുടേയും മനസ്സിനെ നീ യഥേഷ്ടം മദിപ്പിച്ചുകൊൾക. ഇവി

ടെ 'പ്രഹാസേ ച മന്യോപപദേ' എന്ന സൂത്രത്താൽ മന്യേ എന്ന തിന്നു ത്വം എന്നും മാദയിഷ്യസി എന്നതിന്ന് അഹം എന്നുമാണ് കൎത്താവ്. ഈ ശ്ലോകം കിഴക്കേപ്പുല്ലത്തു കുഞ്ഞുണ്ണിമൂസ്സതുണ്ടാക്കി യതാണ്. * * * * * *

ആയാതം വൃശ്ചികാദൌ ധനുഷി ച മകരേ ഘോരതാം യാതി ശീതം കുംഭേ നാസ്ത്യസ്തി വാ വാ നഹി നഹി ഝഷകേ തൽ പുനൎവ്വാരയന്തി । കേചി ന്നാരീകുചാഭ്യാം കതിചന പടജാലൈഃ പരേ വ ഹ്നിനാന്യേ ജാനുഭ്യാം കേചിദംസാൎപ്പിതകരലതയാ കേപി ഥുഥുഭിരേവ. ൎൻ

തണുപ്പിന്റെ സ്ഥിതി പറകയാണെങ്കിൽ അതു വൃശ്ചികം ആദ്യത്തിൽ വന്നുകഴിഞ്ഞു. ധനു മകരം കലശൽതന്നെ. കും ഭത്തിൽ ഉണ്ടെന്നും ഇല്ലെന്നും പറയാം. മീനത്തിൽ ഇല്ലതന്നെ. ഈ തണുപ്പിനെ ചിലർ കാമിനീകുചങ്ങളെക്കൊണ്ടും മററുചിലർ പുതപ്പുകൊണ്ടും ചിലർ തീക്കാഞ്ഞും വേറെ ചിലർ മുട്ടുകൂട്ടിപ്പിടി ച്ചും പിന്നെ ചിലർ കൈ ചുമലിലമൎത്തിയും വേറിട്ടു ചിലർ ഥു ഥു എന്നു പിറുപിറുത്തും സഹിക്കുന്നു. * * *

വിവാഹമിച്ഛന്തി വിരക്തചിത്താ യോഗീശ്വ രാ മന്മഥതീക്ഷ്ണബാണൈഃ । നശ്യന്തി ചൈതദ്ദ്വയ മത്ഭുതം യസ്സമാദധാതാശു സ പണ്ഡിതഃ സ്യാൽ.

വിരക്തചിത്തന്മാരായ യോഗീശ്വരന്മാർ വിവാഹത്തെ ഇ ച്ഛിക്കുകയും തീക്ഷ്ണങ്ങളായ കാമബാണങ്ങളേററു നശിക്കുകയും ചെയ്യുന്നു. ഇങ്ങിനെ രണ്ടത്ഭുതം. വിദ്വാനാണെങ്കിൽ വേഗം

സമാധാനം പറയണം. വിഃ=പക്ഷി. വാഹോ വാഹനം യസ്യ സഃ വിവാഹോ വിഷ്ണുഃ ന ഗ്ലന്തി=പരവശന്മാരായിത്തീരുന്നില്ല.

മൌലൌ കിന്നു മഹേശ മാനിനി ജലം കിം വക്ത്രമംഭോരുഹം, കാ നീലാളകവേണികാ മധുകരീ കാ ഭ്രൂലതാ വീചികാ । നേത്രം കിം ശഫരദ്വയം കിമു കുചൌ പ്രേംഖദ്രഥാംഗദ്വയീത്യേവം പ്രതിവഞ്ചയൻ ഗിരിസുതാം ഗംഗാധരഃ പാതു വഃ.

ഗംഗാധരനായ പരമേശ്വരനും പാർവ്വതിയും തമ്മിലുള്ള ചോദ്യോത്തരമാണിത്:—ഭഗവാനേ! അങ്ങയുടെ തലയിലെന്താ കാണുന്നത്? അതു വെറും വെള്ളമാണ്. മുഖമുണ്ടോ? ഇല്ല താമരപ്പൂവാണ്. കുറുനിരയുണ്ടോ? വണ്ടുകളുണ്ട്. പിരികക്കൊടിയോ? അല്ല തിരമാല. രണ്ടു കണ്ണോ? അതു രണ്ടു മത്സ്യം. സ്തനങ്ങൾ? രണ്ടു ചക്രവാകപ്പക്ഷിയാണ്. ഇങ്ങിനെ ഒരു സുന്ദരിയുടെ അവയവങ്ങളെയെല്ലാം ജലസംബന്ധികളായ ഓരോന്നാക്കിക്കല്പിച്ചു പാർവ്വതിയെ വഞ്ചിച്ച ശ്രീപരമേശ്വരൻ നിങ്ങളെ രക്ഷിക്കട്ടെ. *

പൃഥുകാർത്തസ്വരപാത്രം ഭൂഷിതനിശ്ശേഷപരിജനം രാജൻ । വിലസൽകരേണുഗഹനം സമ്പ്രതി സമമാവയോസ്സദനം. ൩൨

ഒരു ദരിദ്രൻ രാജാവിനോടു പറയുന്നു:—ഇപ്പോൾ നൊമ്മൾ രണ്ടുപേരുടേയും ഗൃഹം ഒരേമാതിരിയാണ്. പൃഥുകാർത്തസ്വരപാത്രം=വളരെ സ്വർണ്ണപ്പാത്രങ്ങളോടു കൂടിയത്. കുട്ടികളുടെ ആർത്തസ്വരത്തിനു പാത്രം എന്നും. ഭൂവിങ്കൽ ഉഷിതമായിരിക്കുന്ന എന്നു ദരിദ്രപക്ഷത്തിൽ. വിലസൽക്കങ്ങൾ=പെരിച്ചാഴികൾ, ശേഷം സ്പഷ്ടം.

ശീതാൎത്താ ഇവ സങ്കുചന്തി ദിവസാ നഷ്ടാംബരം ശർവ്വരീ ശീഘ്രം മുഞ്ചതി സോപി ഹന്ത ഹുതഭുക്കോണം ഗതോ ഭാസ്കരഃ । ത്വഞ്ചാനംഗഹുതാശഭാജി ഹൃദയേ ശാതോദരീണാം വസൻ രാജൻ കിങ്കരവാമ സാമ്പ്രതമഹോ ശീതാഭിഭൂതാ വയം. ൧൨

തുലാദിമാസങ്ങളിൽ പകൽ കുറഞ്ഞിരിക്കും. ഈ ദിനസങ്കോചം ശീതാൎത്തികൊണ്ടാണെന്നുൽപ്രേക്ഷിക്കുന്നു. അന്നു രാത്രിക്കു ദൈൎഘ്യമധികമുണ്ട്. അംബരം=ആകാശം. വസ്ത്രമെന്നും. ആദിത്യൻ അന്നു ദക്ഷിണായനമാകയാൽ അഗ്നികോണിലാണുദിക്കുക. ഹേ രാജൻ. അങ്ങ് അനംഗാഗ്നിതപ്തമായ യുവതീചിത്തത്തിൽ വസിക്കുന്നു. ഇങ്ങിനെ സകലൎക്കും തണുപ്പിന്നു നിവൃത്തികിട്ടി. ഒരു പുതപ്പിന്നുകൂടി ഗതിയില്ലാത്ത ഞാനിതാ തണുപ്പുകൊണ്ടു കുഴങ്ങുന്നു.

അംഭോജകന്യാ പരിരംഭകാലേ വ്രീളാവതീ വിശപ്സ്വജം വിലോക്യ । നാഭീസരോജേ നയനം മുരാരേർവ്വാമേതരം വാരയതി സ്മ ചിത്രം. ൧൩

വിഷ്ണുവിന്റെ വലത്തെ കണ്ണ് ആദിത്യനാണ്. അതു കാണാതായാൽ താമരപ്പൂവു കൂമ്പും. അപ്പോഠം അതിലിരിക്കുന്ന ബ്രഹ്മാവ് ഈ ഗൂഢാലിംഗനം കാണാതെ കഴികയും ചെയ്യും *

നാരായണീയവ്യാഖ്യേയം സംസ്കൃതൈഃ കേരളോകത്തിഭിഃ । സുവിസ്തൃതാ മയാ ദൃഷ്ടാ തത്ര തത്ര നകുൽസ്നശഃ. ൧൪

തിരുമുല്പാടവർകളുടെ 'ബാലസുബോധിനി' എന്ന നാരായണീ

യവ്യാഖ്യാനത്തെക്കുറിച്ചു പാഠ്ഛമുത്തതവർകൾ ഉണ്ടാക്കിയതാണ് ഈ ശ്ലോകവും അടുത്ത ശ്ലോകവും. ഇതുകളിലെ ശ്ലേഷാലങ്കാരത്തിലാണ് ചമൽകാരം * * * * *

വിസ്പഷ്ടം പദലിംഗയോജനവിഭക്ത്യർത്ഥാന്തഭാവോക്തിഭിർവ്വാലാനാം സുപഠന്തപൂർവ്വവിവിധാർത്ഥോക്ത്യാ മനീഷിപ്രിയം । ശ്രേഷ്ഠസ്തോത്രനിഗ്രന്ഥമുഖ്യപുരുഷാർത്ഥഖ്യാപനാൽ പുണ്യദം വ്യാഖ്യാനം വരിവർത്തി കീർത്തിജനകം കർത്തുർജ്ജനാനാം മുദേ.

വിസ്പഷ്ടം= വിശേഷേണ സ്പഷ്ടം. സ്പഷ്ടമല്ലാത്തത് എന്നർത്ഥാദി * * * * * *

കവിരാജകുമാരസ്യ നീലകണ്ഠാനുമോദിതഃ । വിശാഖവിജയോല്ലാസോ വിധത്തേ മമ സമ്മദം (൭) ഹീരാ ഇവ ശപചയൗവതകാചദാമ്നി താരാ ഇവാപിലനഭന്ന്യനഭോവിഭാഗേ । ഹംസാ ഇവോദ്ധതബകാവൃതസിന്ധുതീരേ ശ്ലോകാ അലക്ഷിഷത കേരളപത്രികായാം (൭) തേ ചാരിരാമതമപാകവിശേഷരമ്യാ യുഷ്മാദൃശേഭ്യ ഉദയം വിശദം ശശംസുഃ । വീതോപവീതമപി ചാമരമണ്ഡലസ്ഥം കിം ബ്രഹ്മവച്ചസധുരാ വിജഹാതി വിപ്രം. ൮൯

ഒരിക്കൽ വിശാഖവിജയകാവ്യത്തെക്കുറിച്ചു തനിക്കുള്ള അഭിപ്രായം ശ്ലോകരൂപേണ കേരളപത്രികയിൽ പ്രസിദ്ധപ്പെടുത്തുകയും,

ആ വക ശ്ലോകങ്ങളെല്ലാംകൂടി ശേഖരിച്ച നീലകണ്ഠശൎമ്മാവർകളുടെ ആമുഖോപന്യാസത്തോടുകൂടെ പിന്നീടു വിശാഖവിജയോല്ലാസമെന്ന പേരിൽ ഒരു പുസ്തകമായി അച്ചടിച്ചുവയ്ക്കുകയും ചെയ്തു അവസരത്തിൽ കേരളവൎമ്മ വല്യകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് ഉല്ലാസകൎത്താവായ ശ്രീമാനവിക്രമകവിരാജകുമാരസാമൂതിരിപ്പാടു തമ്പുരാൻ തിരുമനസ്സിലേക്കയച്ച ശ്ലോകങ്ങളാണിത്. ഇതിലെ അൎത്ഥകല്പനാവൈചിത്ര്യം സഹൃദയന്മാരാലോചിച്ചറിയേണ്ടതാണ്.

* *

സ്നാതും ഗതാ നദീതീരമേകോനാ വിംശതിഃ സ്ത്രിയഃ । നക്രേണൈകാ ഗൃഹീതാഭ്രദചിംശതിഃ പുനരാഗതാഃ. ൩൦

൨൦ സ്ത്രീകൾ കുളിപ്പാൻ പോയി. ഒരുവളെ മുതലപിടിച്ചു. കഴിച്ച് ൨൦ പേർ മടങ്ങിപ്പോരികയും ചെയ്തു. ഏകോനാ=ഒരു പുരുഷനും, വിംശതിഃ സ്ത്രിയഃ=൨൦ സ്ത്രീകളുംകൂടി ൨൧-ൽ ഒന്നുനീക്കി ൨൦ എന്നാണ് ശരിയായ അൎത്ഥം. ഏകോ നാ=ഒന്നുകുറെ, വിംശതിഃ=ഇരിപത് എന്നുള്ള ഭ്രമകപ്രയോഗമത്രെ ചമൽകാരകാരണം.

ഗൃഹേ പൎയ്യന്തസ്ഥേ ദ്രവിണകണമോഷം ശ്രുതവതാ സചവേശ്മന്യാരക്ഷാ ക്രിയത ഇതി മാൎഗ്ഗോയമുചിതഃ । നരാൻ ഗേഹാൽ ഗേഹാൽ പ്രതിദിവസമാകൃഷ്യ നയതഃ കൃതാന്താൽ കിം ശങ്കാം ചരിഹരഥ ഹേ ജാഗ്രത ജനാഃ. ൩൧

അയൽവീട്ടിൽ കള്ളൻ കടന്നു മുതലെല്ലാം കട്ടുകൊണ്ടു പോയ

ങ്ങായി അറിഞ്ഞാൽ സ്വന്തം ഗൃഹത്തിൽ കാവലേൎപ്പിക്കുന്ന സമ്പ്ര ദായം കൊള്ളാം. എന്നാൽ നാൾതോറും അവിടവിടെ നിന്ന് ആളുകളെ വലിച്ചുകൊണ്ടുപോകുന്ന അന്തകനെക്കുറിച്ചുചിന്താണ് യാതൊരു ശങ്കയുമില്ലാത്തത്. നിങ്ങൾ ഉണരുവിൻ (ആലോചിപ്പിൻ)

ഇതി പ്രാൎത്ഥയതേ ദന്തോ ഹേ ജിഹ്വേ ബഹു മാ വദ। ത്വയാപരാധേ തു കൃതേ സ്ഥാനഭ്രംശോ ഭവേന്മമ. ൩൨

പല്ലു നാവിനോട് ഇങ്ങിനെ പ്രാൎത്ഥിക്കുന്നു:—നാവേ! വളരെ സംസാരിച്ചുപോകരുതേ. നീ തെററു ചെയ്താൽ എനിക്കു സ്ഥാനഭ്രംശം വരും. ആളുകൾ പല്ലടിച്ചു കൊഴിക്കുമെന്നു താല്പൎയ്യം *

സൂതേ സൂകരയുവതീ സുതശതമത്യന്തദുൎഭഗം ഝടിതി। കരിണീ ചിരേണ സൂതേ കമപി മഹീപാലലാളിതം കളഭം. ൩൩

പെൺപന്നി കൊള്ളരുതാത്ത അനവധി കുട്ടികളെ ഉടനുടൻ പ്രസവിക്കുന്നു. പിടിയാന അങ്ങിനെയല്ല. വളരെ കാലം കൂട്ടുമ്പോഴെ പ്രസവിക്കയുള്ളു. എന്നാൽ അതു രാജാക്കന്മാരാൽകൂടി ലാളിക്കപ്പെടുന്ന ഒരു കൊമ്പനാനക്കുട്ടിയായിരിക്കുംതാനും. ഇതിൽ കവികളെക്കുറിച്ചുള്ള ഒരഭിപ്രായം സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. *

കേനാനസ്യ വിനാശഃ കുരുമദ്ധ്യേ കീദൃശീ പാഞ്ചാലീ। അത്രൈവോത്തരമുക്തം സുവ്യക്തം പൃച്ഛയോരുഭയോഃ ൩൪

അത്രാ എന്നാണ് ഉത്തരം. അത്രാ=അടിക്കുന്നവനാൽ അ

ഇന്ദും നിന്ദതി ചക്രവാകയുഗളീ ഭാസ്സാം നിധിം ചോചകഃ സ്വാദു ക്ഷീരമരോചകീ സുകൃതിനം പാപീ ജഡഃ പണ്ഡിതം । ദേവം ദൈത്യകുലപ്രതാപഹരണം സാക്ഷാൽ സുരദ്വിട്കുലം കഃ പൈതാമഹഗോളകേഷു സകലൈഃ സമ്മാനിതോ ദൃശ്യതേ.

ചക്രവാകമിഥുനത്തിന്നു രാത്രികാലത്തു വിരഹമാകയാൽ അവർ ചന്ദ്രനേയും, പകൽ കണ്ണുകാണാത്ത ക്രമൻ ആദിത്യനേയും, രുചിയില്ലാത്തവൻ നല്ല സ്വാദുള്ള പാലിനേയും, പാപി സുകൃതിയേയും, മൂഢൻ വിദ്വാനേയും, അസുരന്മാർ സാക്ഷാൽ മഹാവിഷ്ണുവിനേയും നിന്ദിക്കുന്നു. ബ്രഹ്മാണ്ഡത്തിൽ എല്ലാവക്കുംകൂടി സമ്മതനായിട്ട് ആരാണുള്ളത് * *

യേന ശുക്ലീകൃതാ ഹംസാഃ ശുകാശ്ച ഹരിതീകൃതാഃ । മയൂരാശ്ചിത്രിതാ യേന സ നോ വൃത്തിം വിധാസ്യതി ൩൯

ഹംസങ്ങളെ വെളുപ്പിക്കുകയും തത്തകളെ പച്ചനിറത്തിലാക്കുകയും മയിലുകളെ നാനാവൎണ്ണമാക്കിത്തീക്കുകയും ചെയ്തതാരോ അവൻ നമുക്കുപജീവനത്തിന്നു വഴിതരും * *

മന്നിന്ദയാ യദി ജനഃ പരിതോഷമേതി നന്വപ്രയത്നസുലഭോ യമനുഗ്രഹോ മേ । ശ്രേയോൎത്ഥിനോ ഹി പുരുഷാഃ പരതുഷ്ടിഹേതോഃ ക്ലേശാൎജ്ജിതാന്യപി ധനാനി പരിത്യജന്തി. ൪൦

എന്നെ നിന്ദിക്കുന്നതുകൊണ്ടു ജനങ്ങൾക്കു സന്തോഷമുണ്ടെങ്കിൽ അവരുടെ ആ സന്തോഷരൂപമായ അനുഗ്രഹം എനിക്കു ബുദ്ധിമുട്ടാതെ സുലഭമാണെന്നു തീർച്ചതന്നെ. തങ്ങൾക്കു നന്മവരേണമെന്നാഗ്രഹിക്കുന്നവർ അന്യരെ സന്തോഷിപ്പിക്കുവാൻവേണ്ടി, തങ്ങൾ ക്ലേശിച്ചു നേടിവെച്ച ധനം കൂടെ, ചിലവഴിക്കുന്നു. *

യന്ത്രം സംഹര സംഹരാശു ഭഗവൻ യക്ഷോഹമജ്ഞാനതോ ബാലാം പ്രാപ്യ സമാശ്രിതോസ്മി പുനരപ്യേഷാ മമൈകാകിനീ । ശൂന്യേ മാതൃഗൃഹേ പ്രയച്ഛതു ബലിം കന്യേതി കാമഗ്രഹഗ്രസ്താ കൃത്രിമമന്ത്രവാദിനി മയി പ്രോവാച സാ സുന്ദരീ. ൭൭

പിട്ടുകാരനും സുന്ദരനുമായ ഒരു മന്ത്രവാദി ഭർത്തൃഗൃഹത്തിൽ വെച്ച് ഒരുത്തിക്കു തകിടെഴുതി കെട്ടിയ സമയം അവൾ ഇങ്ങിനെ ഇളകിപ്പറഞ്ഞു. 'സ്വാമിൻ! ഈ യന്ത്രം മടക്കിയെടുക്കണേ. ഞാൻ (ബാധിച്ച ദേവത) ഒരു യക്ഷനാണ്. ഇവളെ ബാധിച്ചതു തെററിപ്പോയി. ഇവൾ അമ്മയുടെ വീട്ടിൽ പോയിപ്പാർത്തു വിജനസ്ഥലത്തുവെച്ച് എനിക്കൊരു ബലി തരട്ടെ'. 'കാമഗ്രഹഗ്രസ്താ' എന്ന വിശേഷണംകൊണ്ടു വാസ്തവത്തിൽ ഇവൾ കാമപീഡിതയും ഈ മന്ത്രവാദിയിൽ അനുരാകതയുമാണെന്നും അക്കാര്യം സാധിപ്പാനുള്ള ഉപായമാണ് ഇതെല്ലാമെന്നും സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. ഈ ദേവത രത്നകാമനാണെന്നാത്രെ വെളിവിലുള്ള അർത്ഥം. * * * * * *

സിംഹാൽ ഭിയാനുവ്രജതഃ പ്രധാവൻ സാകം കരിണ്യാ പഥി നിഷ്പതന്ത്യാ । ഗത്തേതിശോകാന്ന

യന്നസ്രുതാസ്യാ ബദ്ധോ ഹി നാഗോ ജലബിന്ദുനാ
സിൽ. ൩൨

പിന്നാലെ ഓടിവരുന്ന സിംഹത്തെ പേടിച്ചു തൻെറ പിടി യോടുകൂടെ കാട്ടാന ഓടുന്നതിനിടയിൽ ആ പിടിയാന വാരിക്കുഴിയിൽ വീണുപോയി. ആ സമയം അവളുടെ കണ്ണിൽ നിന്നൊലിക്കുന്ന വെള്ളത്തുള്ളിയാൽ ഈ ഗജം ബദ്ധനായി. അവളുടെ വ്യസനാവസ്ഥ കണ്ടുനിന്നുപോയി എന്നു താല്പര്യം. വിദ്വാൻ രാമവാരിയരവർകളുടെ ഒരു സമസ്യാപൂരണമാണിത്. *

അനക്ഷരജ്ഞേന നരേണ സാകം സംഭാഷണം ദുഷ്ടജനസേവനം ച । ആലിംഗനം ലംബപയോധരാണാം പ്രത്യക്ഷദുഃഖം ത്രയമേവ ലോകേ ൩൩

നിരക്ഷരകുക്ഷികളോടുകൂടെ സംഭാഷണം ചെയ്യുക ദുഷ്ടന്മാരെ സേവിക്കുക, കുചങ്ങൾ വീണുപോയ നാരിമാരെ ആലിംഗനം ചെയ്യുക, ഇവ മൂന്നും ലോകത്തിൽ പ്രത്യക്ഷദുഃഖമായിട്ടുള്ളതാകുന്നു. *

ദിവാ കാകരുതാൽ ഭീതാ രാത്രൗ തരതി നർമ്മദാം । തത്ര സന്തി ജലേ ഗ്രാഹാ മർമ്മജ്ഞാ സൈവ സുന്ദരീ. ൩൪

പകൽ കാക്കയുടെ ശബ്ദം കേട്ടു പേടിക്കുന്നവൾ (അത്ര ധാർഷ്ട്യം നടിക്കുന്ന പതിവ്രത) രാത്രി പുഴ നീന്തിക്കടക്കും (ജാരഗൃഹം പുഴയ്ക്കക്കരെയാണ്) പുഴയിൽ മുതലയുണ്ടാകും. ശരി. അവരെ ചതിപ്പാനുള്ള കൌശലവും അവൾക്കറിയാം. * *

കുമാരസംഭവം ദൃഷ്ട്വാ രഘുവംശേ മനോരമ

മേ। രാക്ഷസാനാം കുലശ്രേഷ്ഠോ രാമോ രാജീവലോചനഃ. ൭൫

കം- ആര- എന്നു പദച്ഛേദം. രാജീവലോചനഃ രാക്ഷസാനാം സംഭവം ദൃഷ്ട്വാ മനോരമേ രഘുവംശേ (അയോദ്ധ്യയിൽ) കുലശ്രേഷ്ഠഃ രാമഃ കം ആര (ഭൂമിയിൽ അവതരിച്ചു) * *

മരാളഗതിവിഭ്രമത്രുടിതകഞ്ചുകോജ്ജൃംഭിതപ്രതപ്തകനകോജ്ജ്വലൽകലശതുല്യവക്ഷോജയാ । സ്മിതാഞ്ചിതമുഖാബ്ജയാ ദയിതയാ ച മന്ദാർപ്പിതം ജലോദനമുപാസ്മഹേ ജലജബാന്ധവസ്യോദയേ. ൭൬

ഹംസതുല്യഗതിവിലാസം ഹേതുവായി മുലക്കച്ച പൊട്ടിപ്പുറത്തുചാടിയ കനകകുംഭസദൃശകുചഭംഗിയോടു കൂടിയവളും മന്ദസ്മിതസുന്ദരവദനശോഭമാനയുമായ ഭാൎയ്യ സൂൎയ്യോദയസമയത്ത് ആദരവോടെ മുമ്പിൽ കൊണ്ടുവന്നു വെക്കുമാറുള്ള വെള്ളച്ചോറിനെ ഒരാളും ഓൎമ്മിക്കുന്നു * * * * *

ദത്തം മയാ പദമിദം നവയൌവനായ ത്വം സത്വരം കുത്രചന ശൈശവ സാധയേതി। കാമസ്യ ഹസ്തലിഖിതാക്ഷരമാലികേവ രോമാവലീ വിജയതേ ജലജേക്ഷണായാഃ. ൭൭

അല്ലയോ ശൈശവം! ഈ സ്ഥാനം ഞാൻ യൌവനത്തിന്നു കൊടുത്തിരിക്കുന്നു. നീ ഇനി എവിടെ എങ്കിലും പൊയ്ക്കൊള്ളണം. എന്നിങ്ങിനെ കാമൻ സ്വന്തം കയ്യുടയിൽ എഴുതിയ കല്പനയാണോ എന്നു തോന്നുംവണ്ണം ഈ സുന്ദരിയുടെ രോമാവലി ജയിക്കുന്നു *

ന *

അയം പടോ മേ പിതുരംഗശുശ്രൂഷണം പിതാമ
ഹാദ്യൈരുപഭുക്തയൌവനഃ । ഇമം പടാ കക്ഷിപു
ടേന ഗൃഹ്ണന്നാലംകരിഷ്യേ മമ പുത്രപൌത്രകാൻ.

ഒരു പിശുക്കൻെറ വാക്കാണിത്. ഈ മുണ്ട് അപ്പൻ മുത്ത
പ്പൻ കാലത്തുള്ളതാണ്. മക്കളും മക്കളുടെ മക്കളും ഇവരുള്ള കാല
ത്തോളം നില്ക്കുകയും വേണം. ഈ ശ്ലോകത്തെക്കുറിച്ചു മലയാളികളു
ടെ ഇടയിൽ ചില ചെറുകഥകളും നടപ്പുണ്ട് * *

അദ്വൈതവാദിഷു ദുരുക്തിഖലേഷു മോഹാൽ
സംഘട്ടിതാപി ഘടതേ ന മദീയബുദ്ധിഃ । ശേഷാ
ങ്കതല്പപരിശോഭിതചക്രപാണേർനിത്യസ്യ നാശക
ഥനാൽ സുഗതായിതേഷു. ൫൯

ഒരുകാലത്തു കൊച്ചിരാജാവ് ദ്വൈതമതാവലംബിയും സാമൂ
തിരിരാജാവ് അദ്വൈതിയുമായിരുന്നു. വൈകുണ്ഠവാസിയായ മ
ഹാവിഷ്ണുവിനു നാശമില്ലെന്നാണ് ദ്വൈതികളുടെ സിദ്ധാന്തം.
എന്നാൽ വൈകുണ്ഠാദി സകല ലോകങ്ങളും നശ്വരങ്ങളാണെന്നും
പരമാത്മാ ഒന്നുമാത്രമേ എന്നും നശിക്കാത്തതായുള്ളൂ എന്നുമാണ്
അദ്വൈതമതസിദ്ധാന്തം. രണ്ടാമത്തെ സിദ്ധാന്തത്തെ വെറുത്തു
കൊണ്ടു കൊച്ചിയിൽനിന്നു സാമൂതിരിപ്പാട്ടിലേക്കയച്ചതാണ് പ്രകൃ
തശ്ലോകം. സുഗതായിതേഷു=ബൌദ്ധസദൃശേഷു. ഇതിനുള്ള മറു
വടിശ്ലോകം താഴെ കാണിക്കാം * * *

അന്തർവ്വാണിഭിരത്യഗാധമതിഭി രാദ്ധാന്തിതം
ബ്രഹ്മ തന്നിത്യം സച്ചിദാനന്ദമദ്വയമിതി ശ്രുത്യാ യ

ഥോൽപ്ലുഷ്യതേ । ഏവം സത്യുരരീകൃതേ ഭഗവതാ ധ്യാനാദയേ സ്വേച്ഛയാ നിത്യത്വം വപുഷിഹ യഃ കഥയതേ തസ്യൈവ സർവ്വജ്ഞതാ. വ്യം

സർവ്വജ്ഞതാ=ബൈൗദ്ധത്വമെന്നും, വിദ്വത്വമെന്നും, പന്തളത്ത് സുബ്രഹ്മണ്യശാസ്ത്രികൾ എന്നു പ്രസിദ്ധിനേടിയ തെക്കേടത്ത് സുബ്രഹ്മണ്യൻ മൂത്തത് ഈ ശ്ലോകത്തിന്നു ൫൦൦൦ ഗ്രന്ഥവിസ്താരമുള്ള ഒരു വ്യാഖ്യാനമെഴുതീട്ടുണ്ടായിരുന്നതായറിവുണ്ട് * *

ഗണസ്യ ദാതാ ഹീയേത ഗണസ്യാപി ന കിഞ്ചന । ഗണാൽ ഗൃഹ്ണന്ന ഹീയേത ഗണസ്യാപി ന കിഞ്ചന. വൃഥ

അനേകംപേക്ക് ഒരാൾ ദാനം ചെയ്യാൻ പുറപ്പെട്ടാൽ ആയാൾ നശിക്കും. കിട്ടുന്നവൎക്കു കുറച്ചേ കിട്ടുകയുമുള്ളു. നേരെ മറിച്ച് അനേകംപേർ ഒരാൾക്കു ദാനം ചെയ്യുന്നതായാൽ ആയാൾക്ക് അതുകൊണ്ടു നിവൃത്തികിട്ടും. കൊടുക്കുന്നവൎക്കതുകൊണ്ടു വലിയ മോശമൊന്നും വരുവാനുമില്ല * * *

ജീൎണ്ണേ ഭോജനമാത്രേയഃ കപിലഃ പ്രാണിനാം ദയാം । ബൃഹസ്പതിരവിശ്വാസം പാഞ്ചാലഃ സ്ത്രീഷു മാൎദ്ദവം. വൃവ

വൈദ്യശാസ്ത്രപ്രണേതാവായ ആത്രേയൻ ദഹിച്ചതിന്നു ശേഷമുള്ള ഭക്ഷണത്തേയും, സാംഖ്യാചാൎയ്യനായ കപിലൻ ജീവകാരുണ്യത്തേയും, നീതിശാസ്ത്രകൎത്താവായ ബൃഹസ്പതി ആരേയും വിശ്വ

സിക്കരുതെന്നും, കാമശാസ്ത്രപ്രണേതാവായ പാഞ്ചാലൻ സ്ത്രീകളുടെ നേരെ കഠിനമായി പ്രവൎത്തിക്കരുതെന്നും പ്രശംസിച്ചുപറയുന്നു *

വിവാദകേളിനിശ്ചിതേ വിപശ്ചിതാമപശ്ചിമേ-സപത്നജിത്വ്യയത്നമേവ രത്നഖേടദീക്ഷിതേ । ബൃഹസ്പതിൎന്ന ജല്പതി പ്രസൎപ്പതി ക്വ സൎപ്പരാൾ ന ഷണ്മുഖശ്ച സന്മുഖശ്ചതുൎമ്മുഖശ്ച ദുൎമ്മുഖഃ. വൃന്ദ

രത്നഖേടദീക്ഷിതൻെറ ഭാൎയ്യയുടെ ശ്ലോകമാണിത്. വിദ്വാന്മാരിൽവെച്ച് ഒന്നാമനും നിഷ്പ്രയാസം പ്രതിവാദികളെ ജയിക്കുന്നവനുമായ രത്നഖേടദീക്ഷിതൻ വാദംചെയ്യാനൊരുങ്ങിയാൽ ബൃഹസ്പതി ശബ്ദിക്കയില്ല. അനന്തൻ അനങ്ങുകയില്ല. സുബ്രഹ്മണ്യൻെറ മുഖം നന്നല്ലാതാകും. ബ്രഹ്മാവ് ദുൎമ്മുഖനായി. പിന്നെ മററുള്ളവരുടെ കഥ പറയേണമോ * * * *

സരിദ്വരാസ്തീതി ജടാന്തരാളേ കഷായിതാ സാ ഗിരിരാജകന്യാ । തസ്യാഃ പ്രസാദായ നമത്യുമേശേ പിപീലികാ ഖാദതി ചന്ദ്രബിംബം. വൎ

ശിവൻെറ തലയിൽ ഗംഗയുണ്ടെന്നു വിചാരിച്ചു ശുണ്ഠിയെടുത്ത പാൎവ്വതിയെ പ്രസാദിപ്പിപ്പാൻ പരമേശ്വരൻ കാക്കൽ നമസ്കരിച്ചു. ആ അവസരത്തിൽ നെററിമേലുള്ള ചന്ദ്രബിംബത്തിന്മേൽ ഒരു ഉറുമ്പു കടിക്കുന്നു. ഇതൊരു സമസ്യാപൂരണമായിരിക്കണം *

അഹം കഥം ദ്വിതീയാ സ്യാദ്ദ്വിതീയാ സ്യാമഹം കഥം । യസ്യ ഷഷ്ഠീ ചതുൎത്ഥീ ച വിഹസ്യ ച വിഹായ ച. വൃദ

അഹം കഥം എന്നീ രണ്ടുപദവും ദ്വിതീയയാണെന്നും വിധസ്യ എന്നതു ഷഷ്ഠിയും വിഹായ എന്നതു ചതുൎത്ഥിയുമാണെന്നും ഭ്രമിക്കുന്നവന്റെ—അത്രയും വ്യുൽപത്തിയില്ലാത്ത ഒരാളുടെ ഭാൎയ്യയായിരിക്കുന്നതെങ്ങിനെ എന്നിപ്രകാരം ഒരു വിദുഷി ഖേദിക്കുന്നു *

ആകിഞ്ചന്യാദതിപരിചയാജ്ജായയോപേക്ഷ്യമാണോ ഭൂപാലാനാമനനുസരണാദ്ബിഭ്യദേവാഖിലേഭ്യഃ। ഗേഹേ തിഷ്ഠൻ കുമതിരലസഃ ക്രൂപക്രൂൎമ്മസ്സധൎമ്മാ കിം ജാനീതേ ഭുവനചരിതം കിം സുഖഞ്ചാനുഭുങ്ക്തേ.

വൃന്ദ

തറവാട്ടിൽനിന്നു പുറത്തിറങ്ങാതെ കിണററിലെ ആമയെപ്പോലെ ഒരു ദിക്കിൽതന്നെ താമസിക്കുന്ന മടിയനും ദുൎബ്ബുദ്ധിയുമായവൻ ലോകവൎത്തമാനം വല്ലതും അറിയുമോ. സുഖം അനുഭവിക്കുന്നുണ്ടോ. കയ്യിൽ കാശില്ലായ്കയാലും അതിപരിചയം .നിമിത്തവും ഭാൎയ്യകൂടി ഇവനെ വെടിയും. കോടതിയിൽ പോകാതെയും ഉദ്യോഗസ്ഥന്മാരെ പരിചയപ്പെടാതെയുമിരിക്കകൊണ്ടു സകലരിൽനിന്നും ഭയപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്യും * * * *

അനാരാധ്യ കാളീമനാസ്വാദ്യ ഗൌളീമൃതേ മന്ത്രശക്തിം വിനാ ഗ്രന്ഥശൌൎയ്യം। പ്രപഞ്ചപ്രസിദ്ധം പ്രബന്ധം പ്രബന്ധും വിരിഞ്ചപ്രപഞ്ചേ മദന്യഃ കവിഃ കഃ.

വ്യാ

കാളിയെ ആരാധിക്കാതെ, സാരസ്വതഗുളിക സേവിക്കാതെ, മന്ത്രം ഉരുക്കഴിക്കാതെ, അനവധി ഗ്രന്ഥം പഠിക്കാതെ, ലോകപ്ര

സിദ്ധാങ്ങളായ ഗ്രന്ഥങ്ങളെ നിമ്മിക്കുന്നതിൽ ഈ പ്രപഞ്ചത്തിൽ ഞാനൊഴിച്ചാരുണ്ടെന്നു കാക്കശ്ശേരി പട്ടേരി വീരവചനം പറയുന്നു. * * * * * * *

ന ഛത്രം ന തുരംഗമോ ന വദതാം വൃന്ദാനി നോ വന്ദിനോ ന ശ്മശ്രൂണി ന പട്ടബന്ധവസനം നഷ്ട്യംബരാഡംബരം । അസ്ത്യസ്മാകമമന്ദമന്ദരഗിരിപ്രോദ്ധൂതദുഗ്ദ്ധോദധി പ്രേംഖദ്വീചിപരമ്പരാപരിണതാ വാണീ തു നാണീയസീ. വൃവൃ

കാക്കശ്ശേരി പട്ടേരി ഉദ്ദണ്ഡശാസ്ത്രികളെ കണ്ടു പറയുന്നു:— പൂവ്വാദ്ധത്തിൽ പറഞ്ഞതെല്ലാം ശാസ്ത്രികളുടെ ആഡംബരധോരണികളാണ്. തനിക്കതൊന്നുമില്ല. എന്നാൽ തന്റെ വാക്പാടവം ഇതിലെല്ലാം മേലെയാണെന്ന് ഉത്തരാദ്ധംകൊണ്ടു സാധിപ്പിക്കുന്നു *

അസ്വാധീനം പരം ദുഃഖം സ്വാധീനം പരമം സുഖം । സ്വൎണ്ണപഞ്ജരസംസ്ഥോപി ശുകഃ കോടരമിച്ഛതി. വൃൻ

മററു സുഖങ്ങളെല്ലാമുണ്ടെങ്കിലും പരാശ്രയത്തിലുള്ള സ്ഥിതി പരമദുഃഖമാണ്. സ്വാതന്ത്ര്യമാണ് പരമസുഖം. സ്വൎണ്ണമയമായ കൂട്ടിലിരിക്കുന്ന തത്ത സ്വാതന്ത്ര്യമായി വല്ല മരപ്പൊത്തിലുമിരിക്കുന്നതുതന്നെ സുഖമെന്നു വിചാരിക്കുന്നു * *

വീണാലസന്മണിഖലായ നമോസ്തു തസ്മൈ വീണാഘൃണാജിനഭൃതേ ത്രിണിനേത്രണായ । ശ്ലോ

കോയമീശ്വരനമസ്കൃതയേ തഥാ സ്യാദസ്യോത്തര
സ്യ കഥനേ പുരുഷോ യഥാ സ്യാൽ. ൻ൦

ഇതിന്റെ അൎത്ഥം ചിന്തിച്ചാൽ പുരുഷൻ വിഷണ്ണനായിത്തീരും, വിഷണ്ണൻ=ന്ന ണകാരം പോയത്. ഇതിലെ ന്ന ണകാരം നീക്കി യഥായോഗം സന്ധിചേൎത്തു വായിച്ചാൽ വ്യാലസന്മേഖലായ- വ്യാഘ്രാജിനഭൃതേ- ത്രിനേത്രായ- എന്നായിത്തീരും. അപ്രകാരമുള്ള ഈശ്വരനായിക്കൊണ്ടു നമസ്കാരമെന്നു ശ്ലോകാൎത്ഥം *

ബാലേ മാലതി മാ ത്യജ പ്രണയിനം ഭൃംഗം വിഹംഗാധിപം ദൃഷ്ട്വാ ഹംസമമൎത്ത്യലോകതടിനീ ഹേമാരവിന്ദോത്സുകം । കാളാംഭോദപരിഷ്കൃതേഥ വിയതി ത്വാം പൃഷ്ഠിതാം സന്ത്യജൻ ഹംസോ യാസ്യതി മാനസായ മധുപസ്ത്വയ്യേവ സന്തിഷ്ഠതേ.

ഇതൊരു അന്യാപദേശശ്ലോകമാണ്. ഹേ പിച്ചകമേ! അരയന്നത്തെക്കണ്ടു വണ്ടിനെ വെടിയേണ്ട. മഴക്കാറു കണ്ടാൽ അത് അതിന്റെ പാട്ടിന്നു മാനസസരസ്സിലേക്കു പോകും. ഈ വണ്ട് എങ്ങും പോകില്ല. നിന്നെത്തന്നെ ആശ്രയിച്ചിരിക്കുമെന്നു താല്പൎയ്യം. നായകന്റെ ഈ കത്തിന്നു നായിക കൊടുത്ത മറുപടി:—സത്യം വൎഷം തുടൎന്നാലവനിയിലരയന്നങ്ങളും പാൎക്കയില്ലാ പൂന്തേൻജാലംഗ്രഹിച്ചാൽ മധുകരകുലവും പാൎക്കയില്ലെന്നു കേൾപ്പൂ । ഉൾത്താരിൽ പാൎത്തുകണ്ടാലവരിരുവരുമായ് ഭേദമില്ലെന്നുചൊല്ലാം ജാത്യാദീനാം ലതാനാം മശകകുലമൊഴിഞ്ഞില്ല പിന്നെസ്സഹായം. മശകകുലം എന്നതിന്നു ചില്ലറക്കാരായ ചില ഒളിപുരുഷന്മാർ എന്നൎത്ഥമാകുന്നു * * * * * *

ആരംഭഗുർവ്വീ ക്ഷയിണീ ക്രമേണ ലഘ്വീ പുരാ വൃദ്ധിമുപൈതി പശ്ചാൽ । ദിനസ്യ പൂർവ്വാദ്ധപരാദ്ധഭിന്നാ ഛായേവ മൈത്രീ ഖലസജ്ജനാനാം. ൻവ

പകൽസമയം ഉച്ചയ്ക്കു മുമ്പിലുള്ള നിഴൽപോലെ ഖലന്മാരുടെ സ്നേഹം ആരംഭിക്കുമ്പോൾ വലുതാണെങ്കിലും പിന്നീടു ക്രമത്തിൽ ക്രമത്തിൽ കുറഞ്ഞില്ലാതാകുന്നു. എന്നാൽ നേരെമറിച്ചു സജ്ജനങ്ങളുടെ സ്നേഹം ഉച്ചതിരിഞ്ഞ നിഴൽപോലെ തുടങ്ങുമ്പോൾ ചെറുതാണെങ്കിലും ക്രമേണ വളൎന്നുവരികയും ചെയ്യും. *

ഭീമസേനഭയത്രസ്താ കുരുരാജവരൂഥിനീ । ശിഖാ ഖാർവ്വാടകസ്യേവ കൎണ്ണമൂലമുപാശ്രിതാ. ൻമ

മേപ്പത്തൂർ ഭട്ടതിരിപ്പാടു തന്റെ വാസ്തവം അറിയിക്കാതെ ഒരിക്കൽ അമ്പലപ്പുഴ രാജസന്നിധിയിൽ ചെന്ന സമയം രാജാവു 'നമ്പൂരിക്കു കൂട്ടിവായിക്കാനറിയാമോ' എന്നു ചോദിച്ചതിനു പാഠേരി 'അറിയാം' എന്നുത്തരം പറകയും രാജാവിന്റെ ആവശ്യപ്രകാരം ഭാരതം വായിക്കുകയും ചെയ്തു. സ്വതേ ഭാരതത്തിലില്ലാത്തതായ ഈ ശ്ലോകം കൂട്ടിച്ചേൎത്തുവായിച്ചു. 'കൂട്ടിവായിപ്പാനറിയാം' എന്നു പറഞ്ഞതനുസരിച്ച് ഉണ്ടാക്കിച്ചൊല്ലിയതാണ് ഈ ശ്ലോകമെന്നും കഷണ്ടിക്കാരനായ തന്നെക്കുറിച്ചു പരിഹസിച്ചു എന്നും രാജാവിനു മനസ്സിലായി. രാജാവു താൻ ആളെ അറിയാതെ ചോദിച്ച ചോദ്യത്തെക്കുറിച്ചു പശ്ചാത്തപിക്കുകയും 'അങ്ങ് മേപ്പത്തൂർ ഭട്ടതിരിയാണോ' എന്നു കവിയോടു ചോദിക്കുകയും ചെയ്തു. പാഠേരി യഥാൎത്ഥം വെളിപ്പെടുത്തിയതിന്റെ ശേഷം ഇരുവരും വളരെ സ്നേഹത്തോടെ കുറെക്കാലം സഹവാസസൌഖ്യമനുഭവിച്ചുകൊണ്ടിരുന്നു

എന്നാണ് ഐതിഹ്യം. ദുൎയ്യോധനസൈന്യം ഭീമസേനനെ പേടിച്ചു കണ്ണനെ ചെന്നാശ്രയിച്ചു. കഷണ്ടിക്കാരൻെറ കുടുമ ചെവിക്കുററിയെ ആശ്രയിക്കുന്നതുപോലെ. ഇവിടെ 'കണ്ണമൂലം' എന്നതിൻെറ ശ്ലേഷയിലാണ് ചമൽക്കാരം. * *

അവ്യഞ്ജനസ്താൎക്ഷ്യകേതുൎയ്യൽ പദം ജനയിഷ്യതി । തത്തേ ഭവതു കല്പാന്തം ദേവനാരായണപ്രഭോ.

പട്ടേരി രാജാവിനു ചെയ്ത ആശീൎവ്വചനമാണിത്. ദേവനാരായണൻ എന്നാണ് ആ അമ്പലപ്പുഴ രാജാവിൻെറ പേർ. അങ്ങേക്കു കല്പകാലംവരെ ആയുസ്സുണ്ടായി വരട്ടെ എന്നു ശ്ലോകാൎത്ഥം. ഇവിടെ താൎക്ഷ്യകേതുഃ എന്ന പദത്തിലെ വ്യഞ്ജനമെല്ലാം നീക്കിയാൽ 'ആ അ ഏ ഉഃ' എന്നു ശേഷിക്കും. 'അ ഏ' എന്നേടത്ത് ഏകാദേശമായ വൃദ്ധി വന്ന് ഐ എന്നായി. ആ ഐ ഉ എന്നേടത്ത് ഐകാരത്തിന്ന് ഉകാരമായ അച്ച പരമായപ്പോൾ ആയാദേശംവന്ന് ആ ആയ് ഉഃ എന്നായി. പിന്നീട് അടുത്തു നില്ക്കുന്ന രണ്ട് ആകാരങ്ങൾക്കുംകൂടി സവൎണ്ണദീൎഘം വന്നപ്പോൾ ആയുഃ എന്ന പദവും സിദ്ധമായി. ഇതൊരു വൈയാകരണവിനോദമാകുന്നു. * * *

ബാലസഖിത്വമസജ്ജനസേവാ സ്ത്രീഷു വിവാദമകാരണഹാസ്യം । ഗൎദ്ദഭയാനമസൽകൃതമന്നം ഷൾസു നരോ ലഘുതാമുപയാതി. ൯൭

കുട്ടികളായി, അല്ലെങ്കിൽ മൂഢന്മാരായി കൂട്ടുകൂടുക. ദുഷ്ടജനസംസൎഗ്ഗം, സ്ത്രീകളോടു വാദിക്കുക, കാരണം കൂടാതെ ചിരിക്കുക, കഴുതപ്പുറത്തു കയറി യാത്രചെയ്യുക, ക്ഷണിക്കാതെ ഉണ്ണാൻ കടന്നു

ചെല്ലുക, ഈ ആറു സംഗതികളിൽ മനുഷ്യൻ വിലയില്ലാത്തവനായിത്തീരുന്നു. *

നഥേ നഃ പുരുഷോത്തമേ ത്രിജഗതാം സേവ്യേ രമാവല്ലഭേ നിത്യേ സ്വസ്യ പദസ്യ ദാതരി വിഭൌ നാരായണേ തിഷ്ഠതി । യം കഞ്ചിൽ പുരുഷാധമം കതിപയഗ്രാമേശമല്പാർത്ഥദം സേവായൈ മൃഗയാമഹേ ഭൃശമഹോ മൂകാ വരാകാ വയം. ൻ൩

നമ്മുടെനാഥനും പുരുഷശ്രേഷ്ഠനും ത്രൈലോക്യത്തിലുള്ളവർക്കെല്ലാം വന്ദ്യനും സമ്പത്സ്വരൂപിണിയായ ശ്രീഭഗവതിയുടെ വല്ലഭനും നാശരഹിതനും തന്റെ സ്ഥാനത്തെക്കൂടെ ഭക്തന്മാൎക്ക ദാനം ചെയ്യുന്നവനും സൎവ്വസമൎത്ഥനുമായ ഭഗവാൻ നാരായണമൂൎത്തി ഉണ്ടായിരിക്കെ, കൊള്ളരുതാത്ത നോം ഏതോ ചില ഗ്രാമത്തിന്നു മാത്രം അധിപനും നന്നെ പ്രസാദിച്ചാൽതന്നെ ചുരുങ്ങിയ വല്പ സംഖ്യ മാത്രം തരുന്നവനുമായ ഏതെങ്കിലും ഒരു പ്രഭുവിനെ— പുരുഷാധമനെ സേവിപ്പാൻവേണ്ടി അന്വേഷിച്ചു നടക്കുന്നു. കഷ്ടം. *

സരസവിരസഗേഹം ഭോക്തുകാമോ ന ഗച്ഛേദ്വിരസസരസഗേഹം കഷ്ടപക്ഷേ പ്രയാതു । വിരസവിരസഗേഹം മാ ക്ഷുധാ പീഡിതോപി സരസസരസഗേഹം യാതു താപോപശാന്ത്യൈ. ൻ൪

അതിഥിയെ കണ്ടമാത്രയിൽ വളരെ ലോഗ്യം പറയുകയും പിന്നീട്ട വേണ്ടപ്പെട്ട ആതിഥ്യമൊന്നും ചെയ്യാതെ അലോഗ്യം ന

ടിക്കുകയും ചെയ്യുന്ന ഒരുകൂട്ടം സരസവിരസന്മാരുണ്ട്. അവരുടെ ഗൃഹത്തിലേക്കു ഉണ്ണുവാൻ പോകരുത്. നേരെമറിച്ച് അതിഥിയെ കണ്ട ഉടനെ ചില വൈരസ്യങ്ങളെല്ലാം നടിക്കുമെങ്കിലും പിന്നീടു വേണ്ടുന്ന ആചാരോപചാരങ്ങൾ ചെയ്യുന്ന മററു ചില വിരസസരസന്മാരുണ്ട്. അവരുടെ ഗൃഹത്തിലേക്കു ഗത്യന്തരമില്ലെന്നുവന്നാൽ ഉണ്ണുവാൻ കടന്നുചെല്ലാം. കണ്ടമാത്രയിലും പിന്നീടും വൈരസ്യം കാണിക്കുന്ന വേറെ ചില വിരസവിരസന്മാരുണ്ട്. അവരുടെ ഗൃഹത്തിലേക്കു വിശപ്പുകൊണ്ടു പരവശപ്പെട്ടാലും ഉണ്ണുവാൻ പോകരുത്. അതിഥിവന്നുമ്മററത്തു കയറുമ്പോഴും അതിനുശേഷവും ഒരേനിലയിൽ ആദരവോടെ അതിഥിസൽക്കാരം ചെയ്യുന്ന ചില സരസസരസന്മാരുണ്ട്. അവരാണ് ഉത്തമന്മാർ. ഇവരുടെ ഗൃഹത്തിലേക്കു നിസ്സംശയം ഉണ്ണുവാൻ കടന്നുചെല്ലാം. *

ദേവകാര്യാന്യതീതാനി സർവ്വാണി ഭവതോ യദി । ശീഘ്രമാഗമ്യതാം ഭോക്തും ഭൂസുരേന്ദ്രശിഖാമണേ.

ൻവ്വ

കാക്കശ്ശേരി പട്ടേരിയുടേതാണ് ഈ ശ്ലോകം. ഭോക്തും എന്നേടത്തു കാര്യം അവസാനിച്ചുപോയതിനാൽ പട്ടേരി പരുങ്ങി എന്നു ശാസ്ത്രികൾ ഭ്രമിച്ചു എങ്കിലും കവി ഒരു സംബോധനചേർത്ത് അതിനെ പൂരിപ്പിച്ചുകളഞ്ഞു. *

കുർവ്വേ ഗർവ്വോദ്ധതസ്യ പ്രതിവദ് തുരലം ഭാരതീമപ്യസാദ്ധ്വീം സാദ്ധ്വീം സാദ്ധ്വീമസാദ്ധ്വീം ബുധവരസമിതൌ ലക്ഷണേന ക്ഷണേന । നാനാഭാസം പ്രമാണം പ്രമിതിഗതിവശാദപ്രമാണം പ്രാമാണം

സച്ച്വാസത്തത്തഥാന്യന്നിശമയത ബുധാ മച്ചരിത്രം വിചിത്രം. ൯൯

കാക്കശ്ശേരിപട്ടേരി ഉദ്ദണ്ഡശാസ്ത്രികളോടു മല്ലിടാൻ ഭാവിക്കുമ്പോൾ ഒന്നാമതായി ആ വിദ്വൽസദസ്സിൽവെച്ചു ചൊല്ലിയ ശ്ലോകമാണിത്. അല്ലയോ വിദ്വാന്മാർ! നിങ്ങൾ ആശ്ചര്യകരമായ എന്റെ ചരിത്രത്തെ കേൾക്കുവിൻ എന്നു പറഞ്ഞുകൊണ്ടു തന്റെ നിഷ്പത്തിഭേദത്തെ ഭംഗിയായും പ്രൗഢമായും വിവരിച്ചു. പ്രതിവാദിയെ ഒന്നമക്കുവാൻവേണ്ടിയാണ് ഈ ആത്മപ്രശംസ. കാര്യവും അതേവിധമെല്ലാം വരികയും ചെയ്തു. *

യഃ കൃത്വാ വിശ്വരംഗം രജനിയവനികം പ്രോജ്ജ്വലത്ഭാനുദീപം ശശ്വത്സന്തുഷ്ടസമ്പ്രേക്ഷകമഖിലജഗൽഭ്രാന്തിനാട്യം വിതത്യ । കർമ്മൗഘോച്ചണ്ഡമാർദ്ദംഗികലയവശഗാൻ വാസനാഗാനസക്താൻ ജീവച്ഛാത്രാൻ മുകുന്ദഃ സ്വയമഭിരമതേ ക്രീഡയൻ സോസ്തു ഭൂത്യൈ. ൧൦൦

മേല്പത്തൂർ നാരായണൻഭട്ടതിരിപ്പാടു നാരായണീയസ്തോത്രമുണ്ടാക്കിക്കഴിഞ്ഞതിന്റെ ശേഷവും കുറെക്കാലം ഭഗവത്ഭജനം ചെയ്തുകൊണ്ടു ഗുരുവായൂരിൽത്തന്നെ താമസിച്ചുവന്നു. അക്കാലത്തൊരുദിവസം പുന്നത്തൂരുകോട്ടയിൽ കളികാണ്മാൻവേണ്ടി ബാക്കി നമ്പൂതിരിമാർ അത്താഴംകഴിഞ്ഞു പുറപ്പെടുകയും പട്ടേരി കൂടെ പോരേണമെന്നു നിർബ്ബന്ധിക്കുകയും ചെയ്തു. 'ഞാൻ ഒരു കളി കണ്ടുംകൊണ്ടിരിക്കയാണ്. ഇനി വേറെ ഒരു കളിയും കാണേണ്ട' എന്നു ഭട്ടതിരി പറഞ്ഞസമയം 'ഞങ്ങളാരും കാണാത്തതായ ഏതൊരു

കളിയാണ് പാറേരി കാണുന്നത്'' എന്നു നമ്പൂതിരിമാർ തിരക്കിത്തുടങ്ങി. ആ സമയം ഭട്ടതിരി ഉണ്ടാക്കിച്ചൊല്ലിയതാണ് ഈ ശ്ലോകം. ഈ കളിയുടെ സ്വഭാവമെന്തെന്നാൽ:—ഭഗവാൻ മുകുന്ദനാണ് കളിയുടെ ഉടമസ്ഥൻ ജീവികളാണ് വേഷക്കാർ. ഈ ലോകമാണ് അരങ്ങ്. രാത്രി തിരശ്ശീലയും, ആദിത്യൻ കളിവിളക്കും, കർമ്മസമൂഹം മദ്ദളക്കാരനും, വാസന പാട്ടുമാകുന്നു. അഖിലജഗൽഭ്രാന്തിയാണ് കഥ. ഈ കളി കാണുന്നതു നിത്യസന്തുഷ്ടന്മാരായ യോഗീശ്വരന്മാരാകുന്നു. യാതൊരു ഭഗവാനാണ് ഇങ്ങിനെയുള്ള കളിനടത്തിക്കൊണ്ട് ആത്മാരാമനായിരിക്കുന്നത്. അദ്ദേഹം നമുക്കു ഭൂതിക്കായിക്കൊണ്ടു ഭവിക്കട്ടെ. *

ബിഭ്രാണഃ കമലാദി പാണികമലൈഃ സൽ
പുണ്ഡരീകച്ഛദം നേത്രേണാകലയൻ വിനായകകു
മാരാദ്യൈഃ സദോപാസിതഃ । ചന്ദ്രോല്ലാസിതമൌ
ലിരബ്ജിജനുഷാ കണ്ഠേ ശ്രിയാലിംഗിതോ ദേവീപീതു
ശുചീന്ദ്രമന്ദിരഗതശ്ചിത്തേ ഹരോ വാ ഹരിഃ ൧൮

വിശേഷണങ്ങൾ (ഹരഃ) ശിവൻ എന്നതിലേക്കും, (ഹരിഃ) വിഷ്ണു എന്നതിലേക്കും ഒരുപോലെ യോജിപ്പിക്കണം. കമലം=മാൻ, പത്മം, പുണ്ഡരീകം=വ്യാഘ്രം, പത്മം, നേത്രം=വസ്ത്രം, നയനം, വിനായകൻ=ഗണപതി, ഗരുഡൻ, കുമാരൻ=സുബ്രഹ്മണ്യൻ, കു=ഭൂമി. മാരൻ=കാമൻ, ചന്ദ്ര=സോമൻ, സ്വർണ്ണം, ശ്രീ=വിഷം, രമാ, ശുചീന്ദ്രപുരത്തു സ്ഥാണുമൂർത്തിയും വടക്കേടത്തു പെരുമാളും എന്റെ മനസ്സിൽ അതിശയേന പ്രകാശിക്കട്ടെ എന്നു ശ്ലോകാർത്ഥം. കിഴക്കെപ്പുല്ലത്തു കുഞ്ഞുണ്ണിമൂസ്സതവർകൾ ശുചീന്ദ്രപുരത്തു ചെന്നസമയം ഉണ്ടാക്കിയതാണ് ഈ ശ്ലോകം. *

ജനസ്ഥാനേ ഭ്രാന്തം കനകമൃഗതൃഷ്ണാന്ധിതധിയാ വചോ വൈദേഹീതി പ്രതിപദമുദശ്രു പ്രലപിതം । കൃതാ ലങ്കാഭർത്തുർവ്വദനപരിപാടീഷു ഘടനാ മയാപ്തം രാമത്വം കുശലവസുതാ ന ത്വധിഗതാ. ൧൦൨

ഒരർത്ഥം ശ്രീരാമനും മറെറാരർത്ഥം ദരിദ്രനും ചേർക്കണം. ജനസ്ഥാനം=പഞ്ചവടി. ജനങ്ങളുടെ സ്ഥാനമെന്നും, കനകമാകുന്ന മൃഗതൃഷ്ണ എന്നും വൈ ദേഹി എന്നും, കാഭർത്തുഃ എന്നും ദരിദ്രപക്ഷത്തിൽ, കുശലവൌ സുതൌ യസ്യാഃ സാ (സീതാ) എന്നു രാമപക്ഷത്തിൽ, കുശലാർത്ഥമായ വസുവിൻെറ (ധനത്തിൻെറ) ഭാവമെന്നു ദരിദ്രപക്ഷത്തിൽ ശേഷം സ്പഷ്ടം. *

ചിത്തേ തു സുഖിതേ സർവ്വം ഭവേൽ സുഖമയം ജഗൽ । ഉപാനൽഗൂഢപാദസ്യ സർവ്വാ ചർമ്മാസ്തൃതേവ ഭൂഃ. ൧൦൩

മനസ്സിനു സുഖമുണ്ടെങ്കിൽ ലോകമെല്ലാം സുഖമയമാണ്. ചെരിപ്പിട്ടവനു ഭൂമിയെല്ലാം തോൽവിരിച്ചതായിതോന്നും. *

അകരോദരവിന്ദലോചനായാ വദനേ പുഷ്പശരോധരച്ഛലേന । യുവമാരണകാരണം വിതീർണ്ണം ശുകതുണ്ഡം പരമാഭിചാരഖണ്ഡം. ൧൦൪

ആഭിചാരത്തിന്നു ചില ജന്തുക്കളുടെ തലയും മററും ഉപയോഗിച്ചു വരുമാറുണ്ട്. കാമൻ യുവാക്കന്മാരെ കൊല്ലുവാൻവേണ്ടി

ഈ സുന്ദരിയുടെ മുഖത്തിൽ അധരമെന്ന വ്യാജേന തത്തച്ചുണ്ടെടു ത്തുവെച്ച് ആഭിചാരം ചെയ്തിരിക്കയാണ്. *

വേണുനളഃ കൎക്കടകീ ച രംഭാ വിനാശകാലേ ഫലമുദ്വഹന്തി । ഏവം നരാ ഭാഗ്യവിനാശകാലേ വിലാസിനീനാം കുചമാശ്രയന്തി. ൧൨൭

മുള വേഴൽപുല്ല് ഞണ്ട് വാഴ ഇവ ഏതുപ്രകാരം തങ്ങടെ നശിപ്പാൻ കാലത്തു ഫലവത്തായിത്തീരുന്നുവോ അതുപോലെ നിർഭാഗ്യകാലത്തു ജനങ്ങൾ സ്ത്രീകുചത്തെ ആശ്രയിക്കുന്നു. സ്ത്രീകളിലുള്ള അത്യാവേശം നാശകാരണമാണെന്നു താല്പൎയ്യം. *

അജ്ഞാതം ശുചി സൎവമാപണഗതം ഭൈക്ഷം ഗുളം മാക്ഷികം ദന്തം (ശൃംഗം) ചൎമ്മ പതത്രിഖണ്ഡിതഫലം കാരോഃ കരം സ്ത്രീമുഖം । അത്യന്തം വ്യസനേ പുരസ്യ ദഹനേ തീൎത്ഥേ (സത്രേ) ച ദേവോത്സവേ സംഗ്രാമേ ച വിവൎണ്ണവസ്ത്രമഖിലം ഭാണ്ഡശ്ച സൎവം ശുചി. ൧൨൮

അറിയപ്പെടാത്തതും അങ്ങാടിസ്സാമാനവും ഭിക്ഷകിട്ടിയതും ശൎക്കരയും തേനും ആനക്കൊമ്പു കലക്കൊമ്പു മുതലായതും പക്ഷികൊത്തിയ പഴവും ആശാരിമുതലായ പണിക്കാരുടെകയ്യും സ്ത്രീകളുടെമുഖവും ശുചിയാകുന്നു. വലിയ വ്യസനം വരുമ്പോഴും പുര തീക്കത്തുമ്പോഴും തീൎത്ഥസ്നാനത്തിങ്കലും സത്രത്തിലും ഉത്സവസ്ഥലങ്ങളിലും യുദ്ധക്കളത്തിലും ശുദ്ധാശുദ്ധം നോക്കേണ്ടതില്ല. കാവിമുക്കക

മുതലായതു ചെയ്തു നിറം മാററിയ വസ്ത്രവും ഭാണ്ഡവും എപ്പോഴും ശുചിതന്നെ. * *

യത്താപാമാഹുഃ കുമാരപ്രതിമമിഹ ബുധാ നൈകധാ തൽത്രിവര്‍ണ്ണൈരത്ര വ്യസ്തൈസ്സമസ്തൈ രപി സമുചിതയാലോചനീയം സരണ്യാ । വഞ്ചീശ ക്ഷോണിഭൃതിഭൃതിഭിരുപചിതേനാപദാനേന തേമീ യൽകാരുണ്യൈകലഭ്യാസ്സ ദിശതു സുചിരായുഷ്മതാം പദ്മനാഭഃ. ൧൦൩

ഒരു കവി കുലശേഖരപ്പെരുമാൾക്ക് അടിയറവെച്ചതാണ് പ്രസ്തുതശ്ലോകം അത്ഭുതപരാക്രമംകൊണ്ട് അങ്ങ് കുമാരനോടു (സുബ്രഹ്മണ്യനോട്) സദൃശനാണ്. ക്ഷമകൊണ്ടു (കു) ഭൂമിയോടും, ഐശ്വര്യംകൊണ്ടു (മാ) ശ്രീഭഗവതിയോടും, തേജസ്സുകൊണ്ടു (ര) അഗ്നിയോടും തുല്യനാണെന്നിങ്ങിനെ കുമാരപദത്തെ വ്യസ്തമാക്കിയും സമസ്തമാക്കിയും ഉപമാനമാക്കികല്പിച്ചിരിക്കുന്നു. ഈ ശ്ലോകത്തിലെ അമീ എന്ന പദത്തെക്കുറിച്ചു തൊപ്പുരാമശാസ്ത്രികളും രാഘവൻനമ്പ്യാരും തമ്മിൽ അക്കാലത്തു വലിയ ഒരു വാദം നടന്നിട്ടുണ്ട്. ഈ അദസ്സ് നപുംസകമാവേണമെന്നു ശാസ്ത്രികളും വേണ്ട പുല്ലിംഗംതന്നെ മതി എന്നു നമ്പ്യാരും ശാസ്ത്രവിഷയമായി വാദിച്ചു. ശാസ്ത്രികൾക്കു തോൽമപററിത്തുടങ്ങി എന്നു കണ്ടപ്പോൾ പന്തളത്തു സുബ്രഹ്മണ്യശാസ്ത്രികൾ ആ ഭാഗം പിടിച്ചു വാദിച്ചു. * *

താത ത്വം നിജതേജസൈവ ഗമിതഃ സ്വര്‍ഗ്ഗം നനു സ്വസ്തി തേ ഭൂയസ്താവദിമാം വധൂഹൃതികഥാം

മാ ഭ്രാതുരഗ്രേ കൃഥാഃ । രാമോഹം യദി കൈശ്ചിദേവ ദിവസൈസ്സ്വീളാനമൽകന്ധരഃ സാർദ്ധം ബന്ധുജനേന ശക്രവിജയീ വക്താ സ്വയം രാവണഃ. ൧൦൮

ശ്രീരാമൻ ജടായുവിനോടു പറയുന്ന വാക്കാണിത്. സ്വർഗ്ഗത്തിലേക്കു പോകുന്ന അങ്ങയ്ക്കു മംഗളം ഭവിക്കട്ടെ. സ്വർഗ്ഗത്തിലെത്തിയാൽ എന്റെ അച്ഛനായ ദശരഥനോട്, രാവണൻ സീതയെ കട്ടുകൊണ്ടുപോയ കഥ പറയരുതേ (എന്റെ മകൻ ഒരു പെണ്ണിനെ നോക്കുവാൻകൂടി കൊള്ളരുതാത്തവനാണെന്നു വിചാരിച്ച് അച്ഛൻ വ്യസനിക്കുമെന്നു താല്പര്യം.) ഞാൻ രാമനാണെങ്കിൽ രാവണനെക്കൊണ്ടുതന്നെ ഈ വിവരം അച്ഛനോടു പറയിച്ചുകൊള്ളാം. (രാവണനെ കൊല്ലുമെന്നു സാരം) * * * *

അബ്ദേ ചിന്നിധിസമ്മിതേ ത്രിതലസത്തുംഗേ സ്വതുംഗേ സിതഭാദശ്യാഃ പരമന്ത്യഭേശ്വരദിനേ ലഗ്നേ കുജാരേഃ പരേ । പ്രാസാദാന്തമനായ്യനന്തശയനേ ശ്രീബാലമാർത്താണ്ഡഭൂപാലേനൈകദൃഷൽ സുഖേന മനുജാഃ കല്പാന്തമാലോക്യതാം. ൧൦൯

തിരുവനന്തപുരത്ത് ഒററക്കല്ലുമണ്ഡപം പ്രതിഷ്ഠിച്ചതിനെക്കുറിച്ച് അന്നുള്ള ഒരു കവിയാൽ ഉണ്ടാക്കപ്പെട്ടതും ടി മണ്ഡപത്തറമേൽ കൊത്തിവെച്ചതുമാണ് ഈ ശ്ലോകം. കൊല്ലവർഷം ൯൦൬-ാമാണ്ടു മേടമാസം ൧൦-ാം ൹ വ്യാഴാഴ്ച ഉദിച്ച് ൧൨ നാഴികയ്ക്കുമേൽ കർക്കിടകംരാശി. ജലധിവ്വൃത്തസമ്പന്നഃ തള്ളിനകലിഃ വന്ദ്യോർ *

ധനീനഃ തല്പ്പാലർവിഃ മഗീശ്ലേതന്നിശേനഃ ചന്ദ്രഃ പ്രായത്തെധീഃ കാര്യവിഃ കുജഃ ശുഭം ഗതിഃ. * * * *

ആജ്ഞാതഃ ശ്രീബാലമാൎത്താണ്ഡഭൂപൈൎബ്ബാലാരണ്യക്ഷോണിദേവഃ സപുത്രഃ । മൂൎത്തിം സമ്യങ്നിൎമ്മമേ പാത്മനാഭിം വിപ്രൈഃശ്ശിഷ്യൈശ്ശങ്കരാദ്യൈസ്സരാമൈഃ. ൧൧൦

ബാലാരണ്യക്ഷോണിദേവൻ= തയ്ക്കാട്ടു നമ്പൂതിരി. മാൎത്താണ്ഡവൎമ്മമഹാരാജാവിൻെറ കല്പനപ്രകാരം പത്മനാഭസ്വാമിയുടെ ബിംബത്തെ കട്ടുശൎക്കരയോഗംകൂട്ടി നവീകരണം ചെയ്തത് ഇദ്ദേഹമാണ്. ശങ്കര-രാമാദികൾ ഇദ്ദേഹത്തിന്ന് ഇക്കാൎയ്യത്തിൽ സഹായംചെയ്ത ശിഷ്യന്മാരായിരിക്കണം * * * * *

ഭൂമ്യേകമാനം ത്രിഫലാ ത്രിമാനം പാഷാണചൂൎണ്ണം ദശമാനമേവ । ചഞ്ചല്യതോയേ കലിതഞ്ച പിണ്ഡീകൃതാ ച തൈലേ കട്ടുശൎക്കരാഖ്യം. ൧൧൧

കാവിമണ്ണ് ഭാഗം ൧. ത്രിഫല ഭാഗം ൩. കോഴിപ്പരൽ ഭാഗം ൧൦. ചെഞ്ചല്യം ഉരുക്കി അതിൽ മേൽപറഞ്ഞ മരുന്നുകൾ പൊടിച്ചിട്ടുണ്ടാക്കുന്നതാണ് കട്ടുശൎക്കരയോഗമെന്നു പറയുന്നത് * *

യഃ കശ്ചിച്ഛാസ്ത്രബാഹ്യോ യമദഹച്ചിതൈഃ കാരയിത്വാ തദാദ്യാ കാലേ ദേവദ്ര്യമ്യം ധ്രുവമിഹ നിലയം മാടഭൂപാജ്ഞയാ തം । ഗോവിന്ദഃ പാഷിയേശോ ഗിരിശമഭിനവീകാരയൻ വഞ്ച്യദേശം

'ന്യക്ഷണോന്നഝസൌഖ്യം' കലിതഘടസഹസ്രാ
ഭിഷിക്തം ന്യധാത്. ൧൧൨

തിരുവഞ്ചിക്കുളത്തു മണ്ഡപത്തിൽ കുമുദത്തിന്മേലെഴുതീട്ടുള്ളതാകുന്നു ഈ ശ്ലോകം. കൊച്ചിരാജാവിൻെറ കല്പനപ്രകാരം പാലിയത്തു ഗോവിന്ദനച്ചൻ തിരുവഞ്ചിക്കുളത്ത് അമ്പലമ്പണിയും നവീകരണകലശവും കഴിപ്പിച്ചതിനെക്കുറിച്ചാണ്. 'ന്യക്ഷണോന്നഝസൌഖ്യം' എന്നതുകൊണ്ട് അന്നത്തെ കലിദിനസംഖ്യ ൧൭൦൭൫൨൧ ആണെന്നു കാണുന്നു * *

ശൈലാബ്ധീശപുരസോദരോ നരപതിർമ്മാവ
ന്നേ ലോലധീഃ കോളംബേ ഗത ഏവ ഭൂസുരവരൈഃ
പൂർണ്ണേ മഹാകാനനേ ! ജീർണ്ണം മാടമഹേശമന്ദിരവ
രം നവ്യം ചകാരാത്മനഃ സ്വർഗ്ഗാരോഹണകർമ്മനി
ർമ്മിതമഹാസോപാനമത്യുന്നതം. ൧൧൩

പെരുവനത്തു ഭണ്ഡാരത്തറമേൽ കൊത്തിക്കിടപ്പുള്ള ശിലാലിഖിതമാണ് ഇത്. സാമൂതിരിപ്പാട്ടിലെ അനുജനായ മൂന്നാംപ്പാട്ടുതമ്പുരാൻ ൯൩൩-ൽ മാടത്തിലപ്പൻെറ ശ്രീകോവിൽ പണിതീർത്തു കലശം കഴിപ്പിച്ചതിനെക്കുറിച്ച് അന്നുണ്ടായിരുന്ന വിദ്വാൻ മൂത്തേടത്തു മൂത്തതുണ്ടാക്കിയതാണെന്നു കേൾവിയുണ്ട്. ലോലധീഃ എന്നതു കൊല്ലവർഷസംഖ്യയാണ്. മഹാകാനനം=പെരുവനം * *

സ്നാത്വാ പുണ്യതമേ നിളാംഭസി രമാനാഥം
രവിർവന്ദിതും വ്യോമ്നഃ കിം പതതീതി ഭാഷിതമിതാന

ദ്ദം ന്റണ്ണാം തനപതീം । നാവാക്ഷേത്രവരേ ഭവക്ഷ
യകരേ ജന്തോജ്ജ്വാന്തോത്സുകാം സ്ഥാപീം ഹേമമ
യീമയോജയദമേയാത്മാ പ്രകാശാധിപഃ. ൧൧൮

വെട്ടത്തു രാജാവു തിരുന്നാവായെ ക്ഷേത്രം പണിചെയ്യിച്ചു പൊന്നിൻതാഴികക്കുടം വെച്ചതിനെക്കുറിച്ച് അന്നുണ്ടായിരുന്ന വിദ്വാൻ ഏഴിക്കര നീലകണ്ഠൻമൂസ്സതുണ്ടാക്കിയ ശ്ലോകമാണിത്. പ്രകാശാധിപൻ=വെട്ടത്തുരാജാവ്. നിളാ=ഭാരതപ്പുഴ *

യത്തത്വാവഗമേ സ നാളു കമലോൽഭ്രതിശ്ച
ലക്ഷ്മീസ്സ്വയം ദുഷ്പ്രാപം യമപിപ്രപദ്യത ഇദം വി
ശ്വം വിചിത്രാത്മകം । ചക്രുർല്ലോകസുമംഗളാനി ജ
ഗതാം ധ്രുഹ്വന്തി യാതൂനി യോ ജവനസ്തം പ്രണമാമി
പൂൎണ്ണകരുണം ശ്രീപൂൎണ്ണവേദേശ്വരം. ൧൧൯

യാവനൊരുത്തന്റെ തത്വം അറിയുവാൻ ബ്രഹ്മാവും (നാ-അള) ശക്തനായി ഭവിച്ചില്ല. ലക്ഷ്മി ദുഷ്പ്രാപനായ യാതൊരാളെയാണ് സ്വയമേവ (അപിപ്രപൽ) പ്രിയനാക്കി ചെയ്തത്. യാതൊരാളാണ് ലോകത്തിന്നു സുമംഗളങ്ങളെ ചെയ്യുന്നതും ലോകത്തെ പീഡിപ്പിക്കുന്ന രാക്ഷസന്മാരെ ഹനിക്കുന്നതും. ആ കാരുണ്യവാരിധിയായ തൃപ്പൂണിത്തുറെ തേവരെ ഞാൻ നമസ്കരിക്കുന്നു * *

ദേവായാശ്രയമാഗതായസുരജേതാരോ ഭവ
ന്ത്യാഹവേ യൽപാദാംബുജമുത്ഭവസ്ഥിതിലയാ ലോ
കസ്യ യൽ കാരണം । യാ ഭ്രാണി ചരീകരീതി ച

രണോപാസാം സതാമീഹിതാനീംഹാക്ഷേത്രനിവാ
സിനീ ഭഗവതീ ബോഭോതു സാ നഃ ശ്രിയൈ.

വിദ്വാൻ പുന്നശ്ശേരി നീലകണ്ഠശർമ്മാവവർകൾ ഈങ്ങയൂർ ഭഗവതിയെക്കുറിച്ചുണ്ടാക്കിയ ശ്ലോകമാണിത്. ഈംഹാക്ഷേത്രം= ഈങ്ങയൂര്. 'ലോപഃ ശാകല്യസ്യ' എന്ന സൂത്രത്താൽ യലോപം വികല്പേന വരാമെന്നാണ് വൈയാകരണമതം. ദേവാഃ ആശ്രയം ആഗതാഃ അസുരജേതാരഃ എന്നാണ് ഇവിടെ പദച്ഛേദം * *

ടകാരം ലിഖിതം ദൃഷ്ട്വാ ശിരശ്ഛിന്നഭകാര
വൽ । മകാരോപ്യതിസംക്രുദ്ധോ ഭ്രാതാ മേ ഹതവാ
നിതി. ഫലി

ട എന്നതു തലപോയ ഭകാരതുല്യമാണല്ലോ * *

കതി തേ സുമനോഭാരാൽ കബരീഭാരഃ പ്രി
യേതി നീലതപാൽ । ഭവതി ച കലാപവതപാന്നി
ജ്ജരമാന്യഃ കഥം നോ ചേൽ. ഫലവ്യ

നിൻെറ തലമുടി നിജ്ജരമാന്യമാണ്. നിജ്ജരന്മാർ=ജരാരഹിതന്മാർ. യുവാക്കന്മാരെന്നത്ഥം. ദേവന്മാർ എന്നും അത്ഥമുണ്ട്. കാതി=ക ഇവാചരതി. കൻ=ബ്രഹ്മാവ്. അതി=അൻ വിഷ്ണു. വിഷ്ണുവിനോടു തുല്യമായിരിക്കുന്നു. ഭവതി=ഭവ ഇവാചരതി. ഭവൻ=ശിവൻ. സാധാരണ ധമ്മം, ക്രമേണ സുമനോഭാരാൽ (സുമനസ്സുകൾ=പുഷ്പങ്ങൾ, ദേവകൾ എന്നും), നീലതപാൽ, കലാപവതപാൽ (കലാപം=ഭൂഷണം. ചന്ദ്രൻ എന്നും) എന്നവയാകുന്നു. ത്രിമൂത്തിസാദൃശ്യമുണ്ടായാൽ നിജ്ജരമാന്യമാവാതിരിക്കയില്ലല്ലോ *

അംഗജതാപനിഹന്ത്രീ സുരുചിരലാവണ്യസം

പദാത്തരസാ । അധരാമൃതോപദംശാ ശ്രാണാ ശോണാധരീവ രമണീയാ. ൧൧൯

കഞ്ജതി സുന്ദരിയെപ്പോലെ രാമണീയകമുള്ളതാണ്. അംഗജതാപം=കാമശരമേററ താപമെന്നും, അംഗത്തിൽനിന്നുണ്ടായ ചൂടെന്നും, ലാവണ്യം=സൌന്ദര്യമെന്നും ഉപ്പ് എന്നും, അധരാമൃതോപദംശാ=അധരാമൃതത്തെ അട്ടത്തു ദംശിക്കുന്നവൾ എന്നും അമൃതത്തെ തിരസ്കരിക്കുന്ന കറിയോടുകൂടിയത് എന്നും. ശ്രാണാ=കഞ്ജതി

കേളീനാളീകമാളീകരനിഹിതമമന്ദോദയപ്രീതിയോഗാൽ സ്മേരം ജാതം മുഖാംഭോരുഹമമൃതമയീ നിഃസൃതാ കാപി വാണീ। ആലോലേ ലോചനേ തേ മദുരസി കുചയോരാത്തലജ്ജം നയന്തീ ബാലാ ധീരാപി താവൽ സ്വയമഗമദനാപൃച്ഛ്യ മാം മന്ദിരം തൽ. ൧൨൦

ദൂരദിക്കിൽ പോയി വളരെ കാലം കഴിഞ്ഞു മടങ്ങി വന്നു തൻെറ പ്രിയതമയെ കണ്ട ഉടൻ അവൾ ചെയ്ത പ്രവൃത്തിയെ ഒരാൾ പറയുന്നു:—കളിത്താമരപ്പൂവു ദാസിയുടെ കയ്യിൽ കൊടുത്തു. അല്പമൊന്നു സന്തോഷം നിമിത്തം ഒന്നു പുഞ്ചിരിതൂകി. അമൃതമയമായ എന്തോ ഒരു വാക്കു ദാസിയോടു പറഞ്ഞു. ഇളകുന്ന കണ്ണുകൾ എൻെറ മാറിടത്തിലും അവളുടെ കുചങ്ങളിലും സലജ്ജം ഒന്നു നോക്കി. പിന്നീട് എന്നോടൊന്നും സംസാരിക്കാതെ അവൾ വീട്ടിലേക്കു പോകയും ചെയ്തു. ഈ വക പ്രവൃത്തികളെക്കൊണ്ട് അവൾ ജ്ഞമതിയായി ഇരിക്കുകയാണെന്നനുമാനിക്കാം * *

പ്രവിശ ഝടിതി ഗേഹം മാ ബഹിസ്തിഷ്ഠ

ബാലേ ഗ്രഹണസമയവേളാ വർത്തതേ ശീതഭാനോഃ। തവ മുഖമകളങ്കം വീക്ഷ്യ രാഹുർദ്ദുരാത്മാ ഗ്രസതി സ സകളങ്കം ചന്ദ്രബിംബം വിഹായ. ൧൨൧

ബാലേ! വേഗം അകത്തേക്കു പോകു. പുറത്തു നില്ക്കരുത്. ഗ്രഹണസമയം അടുത്തുതുടങ്ങി. രാഹു കളങ്കത്തോടുകൂടിയ ചന്ദ്രബിംബത്തെ ഉപേക്ഷിച്ചു കളങ്കരഹിതമായ നിന്റെ മുഖത്തെ ഗ്രസിപ്പാനും മതി * * * *

സരോജകുഡ്മളാഭ്യാന്തേ സ്തനൌ നിർമ്മായ വേധസാ। തയോർവ്വികാസഭീത്യാ വാ മുഖം രാകേന്ദുനാ കൃതം. ൧൨൨

താമരമൊട്ടുകൊണ്ടു നിന്റെ സ്തനങ്ങളെ നിർമ്മിച്ച ബ്രഹ്മാവ് അതു വിടൎന്നുപോയെങ്കിലൊ എന്നു ഭയന്നു മുഖം പൂർണ്ണചന്ദ്രനെക്കൊണ്ടുണ്ടാക്കി * * * *

ഏകദാ രാമചന്ദ്രസ്യ ലാളയന്തീ പദാംബുജം। ഝടിത്യുന്മുച്യ ചിക്ഷേപ സീതാ രത്നാംഗുലീയകം.

സീതാദേവി ഒരു ദിവസം രാമഭദ്രന്റെ പാദാരവിന്ദത്തെ തലോടുന്ന സമയം കൈവിരലിന്മേലുണ്ടായിരുന്ന സ്വർണ്ണമോതിരം പെട്ടെന്ന് അഴിച്ചുവെച്ചു പണ്ടു ശ്രീരാമൻ ഒരു പാറമേൽ ചവിട്ടിയപ്പോൾ സുന്ദരിയായ ഒരുവൾ അവിടെനിന്നുണ്ടായല്ലൊ. കല്ലുവെച്ച ഈ സ്വർണ്ണമോതിരം പാദങ്ങളിൽ സ്പർശിക്കുമ്പോൾ അതിസുന്ദരിയായ ഒരുവൾ ഉണ്ടാകുമെന്നും അപ്പോൾ ഭഗവാൻ തന്നെ ഉപേക്ഷിക്കുമെന്നും വിചാരിച്ചാണ് ദേവി മോതിരം ഊരിവെച്ചത്.

അയോദ്ധ്യാനഗരേ രമ്യേ സീതയാ സഹ സഞ്ചരൻ। ഉദിതം ചന്ദ്രമാലോക്യ ഭീതോ ഭവതി രാഘവഃ.

൧൨൪

രാവണവധം കഴിഞ്ഞ് അയോദ്ധ്യയിൽ വന്നു സുഖമായിരിക്കുന്നകാലത്തൊരുദിവസം രാമൻ സീതയൊന്നിച്ചു രാത്രി പുറത്തിറങ്ങി സഞ്ചരിക്കുകയായിരുന്നു. അപ്പോൾ ഉദിച്ചുവരുന്ന ചന്ദ്രനെ കണ്ടു രാമൻ ഭയപ്പെട്ടുപോയി. ചന്ദ്രനിൽ ഒരു മാൻ ഉണ്ടല്ലൊ. പണ്ടു സീതാവിരഹം അനുഭവിപ്പാനുള്ള മൂലകാരണം മാനാണ്. ഇനിയും അങ്ങിനെ വന്നെങ്കിലൊ എന്നു വിചാരിച്ചാണ് രാമൻ ഭയപ്പെട്ടത് * * * *

ശാന്തേ മന്മഥസംഗരേ രണ്കൃതാം സൽക്കാരമാതന്വതീ വാസോദാജ്ജഘനസ്യ പീനകുചയോർഹാരം ശ്രുതേഃ കുണ്ഡലം। ബിംബോഷ്ഠസ്യ തു വീടികാം ഭ്രമവതോഽപാഹോഽശ്ചലൽകങ്കണം പശ്ചാല്ലംബിനി കേശപാശനിചയേ ബന്ധോ ഹി യുക്തഃ പുനഃ.

൧൨൫

കാമസമരം കഴിഞ്ഞതിന്റെ ശേഷം അതിലേക്കു സഹായിച്ചവൎക്കെല്ലാം ഓരോരോ സമ്മാനങ്ങൾ കൊടുത്തു. യാതൊന്നും സഹായിക്കാതെ പിന്നിട്ടുനിന്നിരുന്ന തലമുടിയെ പിടിച്ചുകെട്ടുകയും ചെയ്തു. സാരസ്യം സ്പഷ്ടം * * *

കേചിദ്ഭടന്ത്യമൃതമസ്തി പുരേ സുരാണാമന്യേ

വദന്തി വനിതാധരപല്ലവേഷു । ബ്രൂമോ വയം സകലലോകഹിതാനുകാരിതാംബൂലപൂഗശതസംയുതധൂമപത്രേ.

ഥവന്ന

ചില ആളുകൾ അമൃതു ദേവലോകത്തുണ്ടെന്നു പറയുന്നു. മററു ചിലർ സ്ത്രീകളുടെ അധരങ്ങളിലുണ്ടെന്നാണ് പറയുന്നത്. എന്നാൽ വെററില അടയ്ക്കാ നൂറ് ഇവയോടുകൂടിയ പുകയിലയിലാണ് അമൃത് ഇരിക്കുന്നത് എന്നാണ് നാം പറയുന്നത്. *

രാകാശശാങ്കകലിതായതമാലികേവ സീമന്തിനീവദനപങ്ക്തിരിഹാവഭാതി । കിഞ്ചാത്ര പങ്കജധിയാ മധുപാവലീവ ദൂരാൽ സമാപതതി കാമിജനാക്ഷിപങ്ക്തിഃ.

ഥവൈ

ഉത്സവം കാണ്മാൻ വേണ്ടി പ്രാന്തയിൽ വരിവരിയായി നില്ക്കുന്ന സുന്ദരിമാരെ കണ്ടു കവി പറയുന്നു:—ഇവരുടെ മുഖപങ്ക്തി പൂർണ്ണചന്ദ്രനെക്കൊണ്ടുണ്ടാക്കിയ ഒരു മാലപോലെ ശോഭിക്കുന്നു. എന്നുമാത്രമല്ല പങ്കജമാണെന്നു ഭ്രമിച്ചു കാമിജനങ്ങളുടെ കണ്ണുകൾ വണ്ടുകൾ എന്നപോലെ ദൂരത്തുനിന്നിതിൽ വന്നുചാടുന്നു. *

കുചഭാരാൽ കുചഭാരഃ കുചഭാരാൽ ഭീതിമേതി കചഭാരഃ । കചകുചഭാരാജ്ജഘനം കോയം ചന്ദ്രാനനേ ചമൽകാരഃ.

ഥവൃ

ഇവിടെ ഉപമേയവസ്തുവിനെ ഉപമാനമാക്കി കല്പിക്കുന്നു. ഇരുട്ടിൽനിന്നു ചക്രവാകപ്പക്ഷിയും കുടത്തിൽനിന്നു സർപ്പവും മേഘത്തിൽനിന്നും പർവ്വതത്തിൽനിന്നും മണൽതിട്ടും ഭയപ്പെടുന്നു. സുന്ദരി! ഇതെന്തൊരു ചമൽക്കാരമാണ് * * *

അൎണ്ണഃപൂൎണ്ണസുവൎണ്ണകുംഭമബലേ ധത്സേ കരേ
യത്തതോ ലാവണ്യാമൃതപൂരിതം ഘടയുഗം വക്ഷഃ
സ്ഥലേ ധാൎയ്യതേ । ഭ്രാന്താന്യദ്യ ഘടത്രയസ്യ വഹ
നാദുച്ചക്ഷഃസ്ഥലസ്ഥൌ ഘടൌ ദേയൌ മഹ്യമഹം
വഹാമി കരയോസ്ത്വൽക്ലാന്തിവിശ്രാന്തയേ. ഫവൻ

വെള്ളം നിറച്ച ഒരു കുടവുംകൊണ്ടു പോകുന്ന സ്ത്രീയെക്കണ്ട് ഒരു സരസകവി പറയുന്നതാണിത്. സ്തനങ്ങളെ കുടത്തിനോടുപമിക്കാറുണ്ടല്ലൊ. മൂന്നു കുടം ഏററുന്നത് ഒരാൾക്കു—വിശിഷ്യ അബലയ്ക്കു ക്ലേശാവഹമാണ്. മാറിടത്തിലുള്ള രണ്ടു കുടം ഞാൻ എടുക്കാം. * * * * * *

രക്താശോക കൃശോദരീ ക്വനു ഗതാ ത്യക്ത്വാ
നുരക്തം ജനം നോ ദൃഷ്ടേതി മുധൈവ ചാലയസി
കിം വാതാഭിഭൂതം ശിരഃ ! ഉൽകണ്ഠാഘടമാനഷൾ
പദഘടാസംഘട്ടദഷ്ടച്ഛദഃ തൽപാദാഹതിമന്ത
രേണ ഭവതഃ പുഷ്പോൽഗമോയം കുതഃ. ഫനo

ഒരു വിരഹി തന്റെ പ്രിയതമയെക്കുറിച്ച് അശോകത്തോടു ചോദിക്കുന്നു. 'ഞാൻ കണ്ടില്ല' എന്നു നീ പറയണ്ട. അവളുടെ ചവിട്ടുകിട്ടാതെ നീ എങ്ങിനെ പൂത്തു * *

ശൈവാലഷൾപദമനോഹരമീനയുക്താമുൽ
ഫുല്ലപത്മമുകുളാം നളിനീം മനോജ്ഞാം । ആലോ
ക്യ മജ്ജനധിയാ പഥികോ നിതാന്തം തൃഷ്ണാകുലോ
പസരതി നക്രഭയേന ദൂരാൽ. ഫനഫ

താമരപ്പൊയ്കയ്ക്കു വേണ്ടേടത്തോളം ഗുണമെല്ലാമുണ്ടെങ്കിലും, വഴിപോക്കന്ന് അതിരററ തൃഷ്ണയുണ്ടെങ്കിലും മുതലയെ ഭയന്ന് അയാൾ ദൂരത്തുനില്ക്കുന്നതേയുള്ളൂ. പ്രകൃതം വിശദമാണ് *

മല്ലികാമുകുളേ ഭാതി ഗുഞ്ജന്മത്തമധുവ്രതഃ । പഞ്ചബാണപ്രയാണായ ശംഖമാപൂരയന്നിവ. ൧൩൨

മല്ലികയുടെ മൊട്ടിൽ ചെന്നിരുന്നു ഝംകാരം ചെയ്യുന്ന വണ്ടു കാമദേവന്റെ യുദ്ധയാത്രയ്ക്കു ശംഖു വിളിക്കുകയാണോ എന്നു തോന്നും * * * * *

കരാൽ ഗളിതഭക്തേന കാ ഹാനിഃ കരിണാം ഭവേൽ । തേനൈവ തൃപ്തം ഭവതി സകുടുംബോ പിപീലികാ. ൧൩൩

കയ്യിൽനിന്നു ചില വററു വീണുപോയി എന്നുവെച്ച് ആനയ്ക്കെന്തു ചേതമാണ്. ഉറുമ്പിനു തറവാട്ടു പുലത്തുവാൻ അതു മതിതാനും * * *

ദൃഷ്ട്വാരാമേ പവനചലിതാം കേതകീം സ്വണ്ണവണ്ണാം പത്മഭ്രാന്ത്യാ ക്ഷുധിതമധുപഃ പുഷ്പമദ്ധ്യേ പപാത । അന്ധീഭൂതഃ കുസുമരജസാ കണ്ടകൈഃ ഛിന്നപക്ഷഃ സ്ഥാതും ഗന്തും ദ്വയമപി സഖേ നാദ്യ കത്തും സമത്ഥഃ. ൧൩൪

വിശപ്പുള്ള വണ്ടു താമരപ്പൂവാണെന്നു ഭ്രമിച്ചു പൂങ്കാവിൽ കാററുകൊണ്ടിളകിയതും സ്വണ്ണതുല്യവണ്ണവുമായ കൈതപ്പൂവിന്റെ നടുവിൽ ചെന്നുവീണു. പൂപ്പൊടികൊണ്ടു കണ്ണുകാണാതേയും മുള്ളുക

ളെക്കൊണ്ടു ചിറകെല്ലാം മുറിഞ്ഞും ഇപ്പോഠം അതിന്നു നില്പുവാനും പോകുവാനും കഴിവില്ലാതെ വന്നിരിക്കുന്നു. * *

കാകഃ കൃഷ്ണഃ പികഃ കൃഷ്ണഃ കോ ഭേദഃ പികകാകയോഃ । വസന്തകാലേ സംപ്രാപ്തേ കാകഃ കാകഃ പികഃ പികഃ. ൧൩൩

കാക്കയും കുയിലും കറുത്തിട്ടാണ്. ഇവ തമ്മിലെന്താണ് ഭേദം? വസന്തകാലം വന്നാൽ കാക്ക കാക്കയും കുയിൽ കുയിലുംതന്നെയാണ് * * * * *

ഇന്ദീവരസ്യ സവിധേ വസതിഃ സമന്താദിന്ദിന്ദിരാസ്സഹചരാശ്ച ചിരാത്തഥാപി । മണ്ഡൂക കിന്നു കഥയാമി സഖേ തദന്തഃസ്യന്ദന്മരന്ദകണികാപി സുദുല്ലഭാ തേ. ൧൩൪

അല്ലയോ തവളേ! നിൻെറ താമസം താമരപ്പൂവിൻെറ അടുത്താണ്. അതിൻെറ മധുവുണ്ടുകൊണ്ടു സഞ്ചരിക്കുന്ന വണ്ടുകളുമായി നിനക്കു വളരെ കാലത്തെ കൂട്ടുകെട്ടുണ്ട്. എന്നാൽ നിനക്കു താമരപ്പൂവിൻെറ ഉള്ളിലുള്ള തേനിൽ ഒരു തുള്ളിയെങ്കിലും കിട്ടുന്നുണ്ടോ? നിന്നോടു ഞാനെന്തുപറയട്ടേ. അന്യാപദേശമായി തവളയോടു പറയുന്നു. പ്രകൃതം വേറെയാണ് * *

കേശവം പതിതം ദൃഷ്ട്വാ ഭീമം ച വിഗതായുഷം । ധാർത്തരാഷ്ട്രാഃ പ്രരോദന്തി പാണ്ഡവാ ഹർഷമായയുഃ. ൧൩൫

കേശവൻ വീഴുന്നതു കണ്ടും ഭീമന്നായുസ്സററതുകണ്ടും നാററ പേർ നിലവിളിക്കുന്നു. പാണ്ഡവന്മാർ സന്തോഷിക്കുന്നു. യഥാർത്ഥത്തിൽ കരയേണ്ടതു പാണ്ഡവന്മാരാണ്. സന്തോഷിക്കേണ്ടതു നാററപേരുമാണ്. കേ=വെള്ളത്തിൽ. ധാർത്തരാഷ്ട്രാഃ=അരയന്നങ്ങൾ. പാണ്ഡവാഃ=കൊററികൾ.

കുംഭഃ പരിമിതമംഭഃ പിബതി പപൌ കുംഭസംഭവോംഭോധിം । അതിരിച്യതേ സുജന്മാ പുത്രഃ പിതരം നിജേന ചരിതേന. ചമ്പു

കുടം അതിൽ കൊള്ളുന്ന വെള്ളം മാത്രമേ ധരിക്കുന്നുള്ളൂ. കുടത്തിൽനിന്നുണ്ടായ അഗസ്ത്യമുനിയാകട്ടെ സമുദ്രം ഒന്നായിപ്പാനം ചെയ്തു. നല്ല പുത്രൻ തന്റെ അച്ഛനെ അതിശയിച്ചു എന്നു വരുന്നുണ്ട്.

യേന സൌഹാർദ്ദമിച്ഛന്തി തേന ത്രീണി ന കാരയേൽ । വാഗ്വാദമർത്ഥസംബന്ധം പരോക്ഷേ ദാരദർശനം. ചമ്പൻ

ഒരാളോടു സൌഹാർദ്ദത്തിൽ പെരുമാറേണമെന്നു വിചാരിക്കുന്നവൻ മൂന്നുകാര്യം ചെയ്യരുത്. ആയാളുമായി വാദപ്രതിവാദം ചെയ്യുക. പണം എടവിടുക. ആയാളുടെ ഭാര്യയെ ആയാളില്ലാത്തസമയം ചെന്നുകാണുക * * * *

യത്ര ഭാര്യാഗിരോ വേദാ യത്ര ധർമ്മോർത്ഥസാധനം । യത്ര സപ്രതിഭാ മാനം തസ്മൈ ശ്രീകുലയേ നമഃ. ചർവ

ഭാര്യയുടെ വാക്കു വേദമാണ്. ധർമ്മം പണം സമ്പാദിക്കുക

യാണ്. തനിക്കു തോന്നുന്നതുതന്നെ പ്രമാണം. ഇതെല്ലാം കലികാലത്തുള്ളതാണ്. ആ കലിക്കായിക്കൊണ്ടു നമസ്കാരം *

മശകാ മത്കുണാ രാത്രൌ മക്ഷികാ യാചകാ ദിവാ । പിപീലികാ ച ഭാര്യാ ച ദിവാരാത്രം പ്രബാധതേ. ൧൪൧

കൊതുവും മൂട്ടയും രാത്രിസമയങ്ങളിൽ ഉപദ്രവിക്കുന്നു. ഈച്ചയും ധർമ്മക്കാരും പകലാണ് ഉപദ്രവിക്കുന്നത്. ഉറുമ്പും ഭാര്യയും രാപ്പകൽ ഉപദ്രവിക്കുന്നുണ്ട് *

സ്വഗൃഹേ പൂർണ്ണമാചാരം തദർദ്ധം ത്വന്യവേശ്മനി । പട്ടണേ പാദമാചാരം പഥി ശൂദ്രവദാചരേൽ. ൧൪൨

സ്വഗൃഹത്തിൽ തികച്ചും ആചാരം വേണം. അന്യഗൃഹത്തിൽ ചെന്നാൽ പകുതിമതി. പട്ടണത്തിൽ നാലിലൊന്ന്. വഴിയാത്രയിൽ ശൂദ്രാചാരം മതി * * * *

ഉച്യതാം സമയോതീതഃ സ്പഷ്ടമഗ്രേ ഭവിഷ്യതി । ഇതി പാഠയതാം ഗ്രന്ഥേ കാഠിന്യം കുത്ര വർത്തതേ. ൧൪൩

പഠിക്കൂ. സമയം വൈകി. കുറച്ചുംകൂടി കഴിഞ്ഞാൽ വ്യക്തമായിക്കൊള്ളും. വല്ല സംശയവും ചോദിക്കുമ്പോഴും ഈവിധം മറുവടി പറയുന്ന ഗുരുവിന്ന് ഏതുഗ്രന്ഥം നോക്കിയാണ് പഠിപ്പിക്കുവാൻ വയ്യാത്തത് *

വിദ്യാവത്വം ദ്രവിണമഹിമാ പുത്രമിത്രാദി
സൌഖ്യം കസ്യാപി സ്യാദ്യദി സവയസഃ പ്രായശോ
ജായമാനഃ । അന്തഃസന്താപകൃദവിരതം മത്സരോ
മോഹകാരീ മാ മാ ദേവ പ്രസഭമഭിഭൂൽ പ്രശ്രയ
സ്യാപനേതാ. ൱൮൮

എന്റെ സമാനവയസ്സനായ ഒരാൾ വിദ്വാനും ധനവാനും പുത്രമിത്രാദിസൌഖ്യത്തോടുകൂടിയവനുമായി കണ്ടാൽ അവനെക്കുറിച്ച് എന്റെ മനസ്സിൽ സഹിക്കവയ്യാത്ത മത്സരമുണ്ടായിത്തീരരുതേ. ഈശ്വര! ആ ദുർവിചാരം എന്റെ വിനയത്തെ ആകമാനം നശിപ്പിച്ചുകളയും. *

ഇന്ദും കൈരവണീവ കോകപടലീവാംഭോജി
നീവല്ലഭം മേഘം ചാതകമണ്ഡലീവ മധുപശ്രേണീ
വ പത്മാകരം । മാകന്ദം പികസുന്ദരീവ രമണീവാ
ത്മേശ്വരം പ്രോഷിതം ചേതോവൃത്തിരിയം സതാം
ഗുണനിധേ ത്വാം ദ്രഷ്ടുമുൽകണ്ഠതേ. ൱൮൯

ആമ്പൽപൊയ്ക ചന്ദ്രനെ എന്നപോലെയും, ചക്രവാകപ്പക്ഷികൾ സൂര്യനെ എന്നപോലെയും, വേഴാമ്പൽ മേഘത്തെ എന്നപോലെയും, വണ്ടുകൾ താമരപ്പൊയ്കയെ എന്നപോലെയും, പെൺകുയിൽ തേന്മാവിനെ എന്നപോലെയും, വിരഹിണിയായ സ്ത്രീ പ്രിയതമനെ എന്നപോലെയും, എന്റെ മനസ്സ് സൽഗുണങ്ങൾക്കു വിളനിലമായ സ്നേഹിത! അങ്ങയെ കാണ്മാനാഗ്രഹിക്കുന്നു *

ഭിക്ഷാമടന്നത്രാഗതഃ പ്രക്ഷാളയന്നാശാഃ സ്മിതൈരാദായ യോ മേ മാനസം ഗോദാവരീതീരം ഗതഃ । സന്ന്യാസിനം ധന്യാകൃതിം ഭൂയോപി തം പശ്യാമി ചേൽ സാരാ ഭവേദൈചതന്തവീ നാരായണ നാരായണ.

ഫർന്യ

ഒരു കിഴവി ഇരുന്നു 'നാരായണ നാരായണ' എന്നു ജപിക്കുന്നതു കേട്ടപ്പോൾ ഒരു സരസകവി ഉണ്ടാക്കിയതാണ് ഈ ശ്ലോകം. ഒരു ഭിക്ഷക്കാരൻ പണ്ടിവിടെ വന്ന് എന്റെ മനസ്സു കവർന്നു ഗോദാവരിയിലേക്കു പോയി. ധന്യാത്മാവായ ആ സന്ന്യാസിയെ ഞാൻ ഒന്നുകൂടി കാണുന്നുവെങ്കിൽ എനിക്കു നെടുമംഗല്യമുണ്ടായേനേ. നാരായണ. നാരായണ.

*

ഠകാരം ലിഖിതം ദൃഷ്ട്വാ ബുഭുക്ഷാ മമ ജായതേ । കുക്കുടക്രോഡവിഖ്യാതനഗരീവൃത്തശങ്കയാ.

ഠ എന്നക്ഷരം എഴുതിയതുകണ്ടു കോഴിക്കോട്ടുനഗരത്തിലുള്ള പപ്പടമാണോ എന്നു ശങ്കിച്ച് എനിക്കു ബുഭുക്ഷ തോന്നുന്നു

ഹസന്തീം വാഽഹസന്തീം വാ ഹസന്തീം വാമലോചനാം । ഹേമന്തേ യേ ന സേവന്തേ തേ നരാ ദൈവവഞ്ചിതാഃ.

ഫർവ്യ

ഹേമന്തകാലത്തു പെരുമ്പാമ്പിനെപ്പോലെ ആചരിച്ച (അത്രയും വലിയ) തീച്ചട്ടിയേയോ പുഞ്ചിരിതൂകുന്ന സുന്ദരിയേയോ, സേവിക്കാത്തവർ ഭാഗ്യംകെട്ടവർതന്നെ.

ഗന്തവ്യാ രാജസഭാ ദ്രഷ്ടവ്യാ രാജവല്ലഭാഃ പുരുഷാഃ । യദി ന ഭവേദർത്ഥാപ്തിസ്തഥൈവ സ്യാദനർത്ഥപരിഹാരഃ. ഫർൻ

രാജസഭയിൽ പോകണം. രാജസേവകന്മാരെ കണ്ടു പരിചയപ്പെടണം. കാൎയ്യമൊന്നും സാധിക്കയില്ലെങ്കിലും അനർത്ഥം വരാതിരിപ്പാൻ നന്ന്

അത്തും വാഞ്ഛതി വാഹനം ഗണപതേർമ്മൂഷം ഭുജംഗഃ ക്ഷുധാ തം വാഹോപി ഷഡാനനസ്യ ഗിരിജാവാഹോ ഗജേന്ദ്രാനനം । ഗൗരീ ജഹ്നുസുതാമസൂയതി കലാനാഥം ലലാടാനലോ നിർവ്വിണ്ണസ്സ പപൌ കുടുംബകലഹാദീശോപി ഹാലാഹലം. ഫഠം

പരമേശ്വരന്റെ മേലുള്ള സർപ്പം വിശപ്പു സഹിക്കാഞ്ഞു ഗണപതിയുടെ വാഹനമായ എലിയെ ഭക്ഷിപ്പാൻ ഇച്ഛിക്കുന്നു. ആ സർപ്പത്തെ സുബ്രഹ്മണ്യന്റെ വാഹനമായ മയിൽ ഭക്ഷിപ്പാനൊരുങ്ങുന്നു. പാർവ്വതിയുടെ വാഹനമായ സിംഹം ഗജാനനനെ തിന്മാൻ തക്കം നോക്കുന്നു. ഗംഗയിൽ പാർവ്വതിക്കു നല്ല തൃപ്തി കാണുന്നില്ല. ശിവന്റെ നെറ്റിയിലെ തീ ചന്ദ്രനെ പീഡിപ്പിക്കുന്നുണ്ട്. പോരേ അവിടുത്തെ കലാപം. ശ്രീപരമേശ്വരൻ ഇങ്ങിനെയുള്ള കുടുംബകലഹമെല്ലാം കണ്ട് ഇതികർത്തവ്യതാമൂഢനായി വിഷം പാനം ചെയ്തു * * *

ലാവണ്യം കപ ന യോഷിതാം നഭസി കേ സഞ്ചാരമാത്രമ്പ്രതേ കാസാമുച്ചതരാ ഭവന്തി നിനദാഃ

ന്യ *

കേഷു സ്വം പ്രകടീച
കച പ്രസ്ഥിതൌ ദമ്പതീ। കാര ഭഗവാൻ ശ്രീരാഘവഃ പൌരുഷം തൽപ്ര
ശ്ലോകോത്തരമദ്ധ്യവർണ്ണഘടിതോ ദേവോ മുദേ വൊസ്തു
ഫളഫ
സഃ.

സ്ത്രീകൾക്ക സൌന്ദര്യം എവിടെയാണ്. (വപുഷി) ഏവ
രാണ് ആകാശത്തിൽ സഞ്ചരിക്കുന്നത്. (അണ്ഡജാഃ) വളരെ ഉ
ച്ചത്തിലുള്ള ഒച്ച ഏതുകളുടേതാണ്. (ഭേരീണാം) ദമ്പതിമാർ ഏ
വിടെയാണ് സ്ഥിതിചെയ്യുന്നത്. (ഏകാന്തേ) ഭഗവാൻ ശ്രീരാമച
ന്ദ്രൻ തൻെറ പൌരുഷം ആരിൽ പ്രകടിപ്പിച്ചു. (രക്ഷസി) ഈ
അഞ്ചു ചോദ്യങ്ങൾക്കും ഉള്ള മറുവടികളുടെ നടുവിലെ അക്ഷരങ്ങ
ളെല്ലാം കൂട്ടിച്ചേർത്താലുണ്ടാവുന്ന ഒരു ദേവൻ—അതായതു പുണ്ഡ
രീകാക്ഷൻ നിങ്ങൾക്ക സന്തോഷത്തിന്നായിക്കൊണ്ടു ഭവിക്കട്ടെ *

മാധുര്യം മഹതാം ക്വ മാനമഹിമാ കസ്യാധി
കം ചക്ഷുഷീ കഃ സിഞ്ചേദമൃതേന ബാലശശിനാ
കസ്യ ക്ഷതം സ്പർദ്ധിതാ। ആഹർത്താ ച നൃപോത്ര
കസ്യ കഥിതഃ പ്രശ്നോത്തരാന്തല്ലിപിപ്രാപ്താഭിഖ്യ
സുഖം പ്രദീപയതമാം പ്രജ്ഞാം പ്രബോധപ്രദാം.

മഹാത്മാക്കു മാധുര്യം എവിടെയാണ്. (വചസി) മാനമഹിമാ
വ് ആൎക്കാണ് അധികമുള്ളത്. (ഇന്ദ്രസ്യ) അമൃതുകൊണ്ടു ചക്ഷുസ്സു
കളെ സേചനം ചെയ്യുന്നതാരാണ്. (നിശേശഃ) എന്തിൻെറ ക്ഷത
മാണ് ബാലശശിയോടു സ്പൎദ്ധിക്കുന്നത്. (നഖസ്യ) രാജാവ് ഏ
തിൻെറ ആഹൎത്താവാണ്. (കരസ്യ) ഈ അഞ്ചു ചോദ്യങ്ങൾക്കും

ഉള്ള മറുവടികളുടെ നടുവിലെ അക്ഷരങ്ങളെല്ലാം കൂട്ടിച്ചേർത്താലു ണ്ടാവുന്ന ഒരു ദേവൻ—അതായതു ചന്ദ്രശേഖരൻ പ്രബോധപ്രദ യായ പ്രജ്ഞയെ സുഖമാകുംവണ്ണം വദ്ധിപ്പിക്കട്ടെ *

മത്ത്യാഃ കുത്ര വസന്തി കാസ്പദിരുചിര്യൂനാം ശശീ കീദൃശഃ കോ വാ കാമരിപുഃ കഃ വാ സുവി ഹിതോ ധമ്മഃ സദാരാധിതഃ । ഏതേഷാം പ്രതിവാ ക്യമദ്ധ്യവിലസദ്വണ്ണാം മമ പ്രേയസീ മാ മാ മാ മമ വല്ലഭേതി ജഗതാം നാഥൌ വിവിത്സാപരൌ.

മനുഷ്യർ എവിടെ താമസിക്കുന്നു. (നീവൃതി) യുവാക്കന്മാക്ക് ഏതിലാണ് അഭിരുചി. (യോഷാസു) ചന്ദ്രൻ എങ്ങിനെയുള്ളവനാ ണ്. (സകലഃ) കാമരിപു ആരാണ്. (കപാലീ) മഹാന്മാരാൽ പൂ ജിക്കപ്പെടുന്ന ധമ്മം എന്തിലാണ് പ്രതിപാദിച്ചിരിക്കുന്നത്. (ത്ര യീഷു) ഈ അഞ്ചു ചോദ്യങ്ങൾക്കും ഉള്ള മറുവടികളുടെ നടുവിലെ അക്ഷരങ്ങൾ എല്ലാം കൂട്ടിച്ചേർത്താലുണ്ടാവുന്ന 'വൃഷാകപായി' എ ന്ന വാക്കു കേട്ടപ്പോൾ ലോകനായകന്മാരായ ശ്രീപരമേശ്വരനും വിഷ്ണുവും എന്റെ ഭാര്യയാണ്. അല്ല എന്റെ ഭാര്യയാണ് എന്നു പറഞ്ഞു തക്കിച്ചുതുടങ്ങി. 'വൃഷാകപായി' എന്ന വാക്കു പാവ്തി യുടേയും ലക്ഷ്മിയുടേയും പര്യായപദമാണ് * *

ചതുരാരോ ഹിമവൽസുതാവസുമതീലക്ഷ്മീസ മാഖ്യായികാ വണ്ണാഃ സ്യുഃ പുനരേകവണ്ണഘടിതാ സ്യുന്നാമ വിശ്ലേഷിതുഃ । ഏകദപിത്രിചതുർത്ഥിരുന്നമ

ഥ ചേദപര്‍ണ്ണൈഃ ക്രമാത്തദ്ഭവേദ്ദേവജ്യേഷ്ഠഷഡാ
സ്യകാമഹൂതഭുങ്നാമാനി ച സ്യുഃ പൃഥക്. ൧൫൪

പാവ്വതിയുടേയും ഭൂമിദേവിയുടേയും ലക്ഷ്മിയുടേയും പേരുകൾ കൂട്ടിച്ചേൎത്ത് അതിൽ ഒരക്ഷരവും കൂടി കൂട്ടിയാൽ ഗണപതിയുടെ പേരാകും. (ഉമാകുമാരഃ) ഈ അഞ്ചക്ഷരങ്ങളിൽനിന്നു ൧. ൨. ൩. ൪. അക്ഷരങ്ങൾ കളഞ്ഞാൽ ക്രമേണ ബ്രഹ്മാവ്, സുബ്രഹ്മണ്യൻ· കാമദേവൻ അഗ്നി ഇവരുടെ പേരാകും. *

കിം തൃഷ്ണാകാരി കീദൃഗ്രഥചരണമലം രൌതി
കഃ കാഞ്ചികാഞ്ചീ കോപസ്മാരീ ഭുജംഗേ കിമു കല
ഹശമാ വാക് ച സംബോധനം കിം । സുന്ദൎയ്യാമ
പീന്ദുഃ കഥമചലഭൃതഃ കാ ച സംബുദ്ധിരഗേന്ദ്രീ
ജം കിം കാ മഹീജാരമണമതിഹരാ ഹേമസാരംഗ
ലീലാ. ൧൫൫

തൃഷ്ണയെ ഉണ്ടാക്കുന്നത് എന്താണ് (ഹേമ=സ്വൎണ്ണം) രഥത്തിന്റെ ചരണം എങ്ങിനെയിരിക്കുന്നതാണ് (സാരം=അരങ്ങളോടു കൂടിയത്) ആരാണ് നിലവിളിക്കുന്നതു (ഗലീ=കഴുത്തുള്ളവൻ)സമുദ്രം കാഞ്ചിയായിട്ടുള്ളവൾ എവളാണ് (ഇലാ=ഭൂമി) എങ്ങിനെയുള്ളവനാണ് അപസ്മാരി (ലാലീ=ഏത്തായയോടുകൂടിയവൻ) സപ്പത്തിൽ എന്താണുള്ളതു (ഗരം=വിഷം) കലഹത്തെ ശമിപ്പിക്കുന്നവാക്ക് എന്താണ് (സാമ=നല്ലവാക്ക്) എന്താണ് സംബോധന (ഹേ=അല്ലയോ) സുന്ദരിയിൽ എന്തുണ്ട്(ഹേലാ=വിലാസം) ചന്ദ്രൻ എങ്ങിനെയിരിക്കുന്നവൻ· (മലീ = കളങ്കമുള്ളവൻ) പവ്വത ഭൂ

ത്തിൻെറ സംബുദ്ധി എന്താണ് (സാഗ=അഗത്തോടു കൂടിയവനേ) എന്താണ് അഗ്നിയുടെ ബീജം (രം) ശ്രീരാമൻെറ മനസ്സിനെ എന്താണ് ആകർഷിച്ചതു (ഹേമസാരംഗലീലാ=പൊന്മാനിൻെറ കളി) 'ഹേമസാരംഗലീലാ'എന്നൊരൊററപദത്തിലാണ് മേൽപ്രസ്താവിച്ച ചോദ്യങ്ങൾക്കെല്ലാം മറുവടി കിടക്കുന്നത്. അങ്ങോട്ടുമിങ്ങോട്ടും നന്നാലു പദം മുറിച്ചാണ് ആദ്യം മുതൽ യഥാസംഖ്യം എട്ടു ചോദ്യങ്ങൾക്ക മറുവടിയുണ്ടാകുന്നത്. ആദ്യത്തേയും ഒടുവിലേയും അക്ഷരം എടുത്താണ് ഒമ്പതാം ചോദ്യത്തിനു മറുവടിയുണ്ടാകുന്നത്. രണ്ടും ആറും അക്ഷരം എടുത്താൽ പത്താം ചോദ്യത്തിനു മറുവടിയുണ്ടാകുന്നു. മൂന്നും അഞ്ചും പതിനൊന്നാം ചോദ്യത്തിനും നാലാമത്തെ അക്ഷരം പന്ത്രണ്ടാമത്തേതിനും മറുവടിയാണ്. *

യശ്ചാപം ച ബിഭേദ രാവണരിപുർവിഷ്ണോശ്ച യന്മന്ദിരം കിം ത്യാജ്യം ലികുചേഷു ഗോകുലജനാഃ കം ദ്രഷ്ടുമീഹാമ്മുഹുഃ। ആരോഹേപ്യവരോഹണേ ച സദൃശം പഞ്ചാക്ഷരൈസ്സംയുതം മൽപ്രശ്നോത്തരമുച്യതാം സുനിപുണൈരാലോച്യ്യ വഷാവധി.

ഫമന്യ

ശ്രീരാമൻ യാതൊരാളുടെ ചാപത്തെയാണ് മുറിച്ചത്? വിഷ്ണുവിൻെറ ഗൃഹം ഏതാണ്? നാരങ്ങയിൽ കളയേണ്ടുന്ന സാധനം എന്താണ്? ഗോകുലജനങ്ങൾ ആരെകാണ്മാനാഗ്രഹിക്കുന്നു? ഈ നാലു ചോദ്യങ്ങൾക്കും ഉള്ള മറുവടികൾ 'മോരുതരുമോ' എന്ന മാതിരി അങ്ങോട്ടുമിങ്ങോട്ടും വായിച്ചാൽ ഒരുപോലെയാകണം, അഞ്ചക്ഷരം ഉണ്ടായിരിക്കകയും വേണം. വിദ്വാന്മാർ എൻെറ

ചോദ്യങ്ങൾക്ക് ആലോചിച്ചു മറുവടി പറയുവിൻ. ഒരു കൊല്ലം സമയം തന്നു—൧. പംചാസ്യചാപം ൨. രംഗനഗരം ൩. ജംബീരബീജം ൪. നംദനംദനം. * * *

കിംകാമ്യതേ കാ മധുരാ ക ഈഡ്യഃ സ്ത്രീഭൂഷണം കിം മധുലോലുപഃ കഃ । കോ നൃക്സ്ഥരഃ കീദൃഗ ഭൂദ്ദശാസ്യോ രാമാസ്ത്രപാളീനിഹതോ ബഭൂവ. ൧൭൦

എന്താണ് ഇഷ്ടപ്പെടുന്നത് (രാഃ=പണം)മനോഹരയായിട്ടുള്ളവാം എവളാണ് (മാ=ലക്ഷ്മീദേവി) ആരാണ് ശ്രേഷ്ഠനായിട്ടുള്ളവൻ (അഃ=വിഷ്ണു) സ്ത്രീകൾക്കു ഭൂഷണം എന്ത് (ത്രപാ=ലജ്ജാ) ആരാണ് മധുവിനെ ആഗ്രഹിക്കുന്നത് (അളീ=വണ്ട്) നൃക്സ്ഥരമെന്നു വെച്ചാലെന്താണ് (നിഹതഃ=അന്തദാത്തം) രാവണൻ എങ്ങിനെയിരിക്കുന്നവനായി ഭവിച്ചു (രാമാസ്ത്രപാളീനിഹതഃ=ശ്രീരാമൻെറ അസ്ത്രങ്ങളെക്കൊണ്ടു മുറിയേററവൻ). * * *

കഃ ഖേ ചരതി കാ രമ്യാ കിം ജപ്യം കിന്തു ഭൂഷണം । കോ വന്ദ്യഃ കീദൃശീ ലങ്കാ വീരമക്കടകമ്പിതാ. ൧൭൧

ആകാശത്തിൽ ആരാണ് സഞ്ചരിക്കുന്നതു (വിഃ) എവളാണ് മനോഹരയായിട്ടുള്ളവാം (രമാ) എന്താണ് ജപിക്കപ്പെടേണ്ടത് (ജക്ക്) അലങ്കാരമായിട്ടുള്ളതെന്താണ് (കടകം) ആരാണ് വന്ദ്യൻ (പിതാ) ലങ്ക എങ്ങിനെ ഇരിക്കുന്നതാണ് (വീരമക്കടകമ്പിതാ)

ജാതാ ശുദ്ധകുലേ ജഘാന പിതരം ജാതാ വിശുദ്ധാ പുനഃ സംഗം പ്രാപ്യ പിതാമഹേന പിതൃ

രം പ്രാസൂത സാ ശോഭനാ । യാസ്ത്രീഭിർജ്ജനിതാ ജഗൽപ്രിയകരീ വിശ്വം യയാ ജീവിതം സവൈവ്വ്രത്യനുഭൂയതേ പ്രതിഗൃഹം കാ നാമ സാ കന്യകാ.

യാതൊരു കന്യക (മോര്) ആദ്യം ശുദ്ധകുലത്തിൽ (പശുവിൻെറ മുലയിൽനിന്ന്) ജനിച്ചു. (പാൽ) അവാം പിന്നെ ഉപാന്തരത്തിൽ (തൈരായ സമയം) അച്ഛനെ (പാലിനെ) കൊന്നു. (പാലിൻെറ രസഗുണാദികളെ കളഞ്ഞു) എന്നിട്ടും (അതു കടഞ്ഞ സമയം) വിശുദ്ധയായി (മോരായി) ഭവിച്ചു. അനന്തരം (മോരിൻെറ നിലയിൽ) മുത്തച്ഛനോട് (പാലിനോട്) സംസർഗ്ഗം ചെയ്തിട്ട് (ഉറ ചേൎന്നിട്ട്) അച്ഛനെ പ്രസവിച്ചു. (തൈരായിത്തീൎന്നു) ഇവളെ പ്രസവിച്ചതു സ്ത്രീകളാണ്. (പാൽ കറക്കുക തൈരുണ്ടാക്കുക കടഞ്ഞു മോരാക്കുക ഇതെല്ലാം സ്ത്രീകളുടെ ജോലിയാണ്) ഇവാം ജനങ്ങാംക്കു പ്രിയത്തെ ചെയ്യുന്നതാണെന്നു മാത്രമല്ല ലോകം ജീവിക്കുന്നതുതന്നെ ഇവളെക്കൊണ്ട് (ഗോരസംകൊണ്ട്) ആകുന്നു. ഗൃഹംതോറും സകലരും ഇവളെ അനുഭവിക്കാറുണ്ട്. ആ കന്യക ഏതാണ്. * * *

കുലാലസ്യ ഗൃഹേപ്യൎദ്ധം തദൎദ്ധം ഹസ്തിനാപുരേ । ലങ്കായാമപി തല്പൂൎണ്ണം യോ ജാനാതി സ പണ്ഡിതഃ.

ഘന്നാം

കുശവൻെറ ഗൃഹത്തിലാണ് പകുതി കിടപ്പുള്ളത്. ശേഷം പകുതി ഹസ്തിനാപുരത്തിൽ ഇരിക്കുന്നു. രണ്ടും കൂടിയതു ലങ്കയിലാണ്. ഇതെന്തെന്നറിയുന്നവൻ പണ്ഡിതനാണ്. കുംഭഃ. കുംഭഃ. കുംഭകൎണ്ണഃ. *

കാ ഖാദതേ ഭൂമിഗതാൻ മനുഷ്യാൻ കം ഹന്തി സിംഹഃ പ്രകടപ്രഭാവഃ । കരോതി കിം വാ പരിപൂൎണ്ണഗൎഭാ പിപീലികാ ദന്തിവരം പ്രസൂതേ.

ഭൂമിയിൽ സഞ്ചരിക്കുന്ന മനുഷ്യരെ ആരാണ് കടിക്കുന്നത് (പിപീലികാ=ഉറുമ്പ്) തനിക്കുതാൻപോന്ന സിംഹം ആരെയാണ് കൊല്ലുന്നത് (ദന്തിവരം=ഗജശ്രേഷ്ഠനെ) പൂൎണ്ണ മാസം തികഞ്ഞ സ്ത്രീ എന്തുചെയ്യുന്നു (പ്രസൂതേ=പ്രസവിക്കുന്നു) ഇതൊരു സമസ്യാപൂരണമായിരിക്കണം. * * *

വിരാടനഗരേ രമ്യേ കീചകാദ്യുപകീചകം । അസ്യ ക്രിയാപദം വക്തുൎഹൈമം ദാസ്യാമി കങ്കണം. എന്നുപ

ഈ ശ്ലോകത്തിലെ ക്രിയാപദം പറയുന്നവന്നു സ്വൎണ്ണവളകൊടുക്കാമെന്ന് ഒരു കവി പറയുന്നു. വിഃ (പക്ഷി) ആട (ചാടി) എന്നു പദച്ഛേദം. അട ഗതൌ ലിട്. * *

പമ്പാസരസി രാമേണ സസ്നേഹം സവിലാസയാ । കിം കൃതം സീതയാ സാൎദ്ധം അത്രൈവോത്തരമീരിതം. എന്നുന

പമ്പാസരസ്സിങ്കൽ രാമനാൽ സ്നേഹത്തോടു കൂടുംവണ്ണം സവിലാസയായിരിക്കുന്ന സീതയോടുകൂടി എന്തു ചെയ്യപ്പെട്ടു. ഇതിന്റെ ഉത്തരം ഇവിടെത്തന്നെ പറയപ്പെട്ടിട്ടുണ്ട്. സസ്നേ ഹം സവിലാസയാ എന്നു പദച്ഛേദം. സസ്നേ=സ്നാനം ചെയ്തു എന്നുള്ളതുണ്ടായി. പമ്പാസരസ്സിൽ ചെന്നതു സീതാപഹരണത്തിന്നുശേ

ഷമാണെന്ന് ഈ കവി അറിഞ്ഞിട്ടില്ലേ. 'മന്ദാകിന്യാന്തു രാമേണ' എന്നോ, 'ഗോദാവര്യാന്തു രാമേണ' എന്നോ മറ്റോ പാഠമാക്കിയാൽ നന്നായിരുന്നു. * * * *

തന്വീ ചാരുപയോധരാ സുവദനാ ശ്യാമാ മ
നോഹാരിണീ സീതാ നിഷ്കുരുണേന കേനചിദഹോ
ദേശാന്തരാദാഗതാ । ഉത്സംഗോചിതയാ വിനാ ദ
യിതയാ കിം ജീവനാപേക്ഷയാ ഭിക്ഷോ തേ ദയിതാ
സ്തി കിം നഹി നഹി പ്രാണപ്രിയാ കുണ്ഡികാ.

ഒന്നും രണ്ടും മൂന്നും പാദങ്ങൾ കേട്ടപ്പോൾ സന്യാസിക്കു ഭാര്യയുണ്ടോ എന്നൊരാൾക്കു സംശയം വന്നു. ചോദിച്ചു നോക്കിയപ്പോൾ ഇല്ലില്ല. ഒരു തമലയാണ് എന്നു സന്യാസി മറുവടിയും പറഞ്ഞു. തന്വീ ഇത്യാദിപദങ്ങൾ രണ്ടിലേക്കും ചേരുന്നതാകുന്നു.

പതിരതീവ ധനീ സുഭഗോ യുവാ പരവിലാ
സവതീഷു പരാങ്മുഖഃ । ശിശുരലംകുരുതേ നില
യാങ്കണം തദപി സാ യുവതീ രുദതീ കഥം. ഉന്നര

ഭർത്താവു വളരെ പണക്കാരനും സുന്ദരനും യൌവനയുക്തനും അന്യസ്ത്രീകളിൽ ആഗ്രഹമില്ലാത്തവനുമാണ്. പൈതൽ കുട്ടിയോ ഓടിച്ചാടി കളിച്ചുചിരിച്ചുനടക്കുന്നു. ഒരു സ്ത്രീക്കു വേണ്ടുന്ന ഭാഗ്യമെല്ലാം തികഞ്ഞു. പിന്നെ എന്തിനാണ് അവൾ തൊഴിച്ചുകരയുന്നത്. സുഭഗഃ=നല്ല നക്ഷത്രം നോക്കി ശയിപ്പാൻവരുന്നവൻ. അതുതന്നെ കരച്ചിലിന്നു കാരണം. * *

൧ *

വിപ്രാസ്മിൻ നഗരേ മഹാൻ കഥയ കസ്താലദ്രുമാണാം ഗണഃ കോ ദാതാ രജകോ ദദാതി വസനം പ്രാതർഗൃഹീത്വാ നിശി । കോ വിദ്വാൻ പരവിത്തവഞ്ചനവിധൌ സർവ്വേപി വിദ്വജ്ജനാഃ കസ്മാജ്ജീവസി ഹേ സഖേ വിഷകൃമിന്യായേന ജീവാമ്യഹം. എന്നു

ഹേ ബ്രാഹ്മണ! ഈ നഗരത്തിൽ വലിയവൻ ആരാണ്? കരിമ്പനവൃക്ഷങ്ങളാണ്. ആരാണ് ദാനം ചെയ്യുന്നവൻ? വെളുത്തേടൻ പുലൎച്ചവന്നു വസ്ത്രമെല്ലാം വാങ്ങി രാത്രിയിൽ കൊണ്ടുപോയി കൊടുക്കുന്നു. വിദ്വാൻ ആരാണ്? അന്യന്റെ മുതലെല്ലാം തട്ടുന്നതിൽ എല്ലാവരും വിദ്വാന്മാർതന്നെ. ഓ. ഹേ, സ്നേഹിത! നിങ്ങളും എങ്ങിനെ ഇവിടെ ജീവിക്കുന്നു? ഞാൻ വിഷകൃമിന്യായേന ജീവിച്ചുപോരുന്നു. * * *

ധന്യാനാം നവപൂഗപൂരിതമുഖശ്യാമാംഗനാലിംഗനപ്രാപ്താനേകരസപ്രമോദമനസാം സ്വല്പായതേ ശർവ്വരീ । അസ്മാകന്തു കുടുംബസംഭൃതികഥാസന്താപചിന്താജ്വരജ്വാലാ ജാഗരജാഗരൂകമനസാം സൈവാതിദീർഘായതേ. എന്നു

മൂന്നുംകൂട്ടി ചുവപ്പിച്ച അംഗനയായി ആലിംഗനവും ചെയ്തു സുഖിച്ചിരിക്കുന്ന ധന്യന്മാൎക്കു രാത്രി വളരെ കുറച്ചു നേരമേയുള്ളൂ. പ്രസ്തുത കുടുംബഭരണം നിമിത്തം വളരെ കഷ്ടപ്പാടനുഭവിച്ചുപോരുന്ന എന്നെപ്പോലെയുള്ളവൎക്കു രാത്രി വളരെ നേരമുണ്ട്. *

ഗതപ്രായാ രാത്രിഃ കൃശതനു ശശീ ശീൎയ്യത ഇ
വ പ്രദീപോയം നിദ്രാവശമുപഗതോ ഘൂൎണ്ണത ഇ
വ । പ്രണാമാന്തോ മാനസ്ത്യജസി ന തഥാപി ക്രുധ
മഹോ കുചപ്രത്യാസത്ത്യാ ഹൃദയമപി തേ ചണ്ഡി
കഠിനം. എന്നുവ്യ

നേരം പുലരാറായി. ഇനിയും മാനമുപേക്ഷിപ്പാൻ ഭാവമില്ലെ. ഹേതന്വി! നിന്റെ കുചങ്ങൾ സ്വതേ കഠിനങ്ങളാണ്. അതുകളുടെ സാമീപ്യംകൊണ്ടു ഹൃദയവും കഠിനമായിപ്പോയോ.

കംബുഗ്രീവേ കവാടം ശ്ലഥയ രമണ ഭോ കു
ത്ര നീതം രജന്യാം യാമദ്വന്ദ്വം തദാലോകനകുതു
കതോദിന്ദ്രജാലസ്യ ബാലേ । സ്വാമിംസ്തത്രാത്ഭുതം
കിം രമണ വരതനോ യത്ര തേ നിൎവിശങ്കഃ സൂൎയ്യ
ഗ്രേ ക്രുപാഷൎക്കം തദുപരി നഗരം തത്ര ഗംഗാപ്ര
വാഹഃ. എന്നൻ

ഇന്ദ്രജാലം കാണ്മാൻ പോകയാൽ രണ്ടു യാമം താമസിച്ചു നായകൻ ചെന്നു വാതിൽ തുറക്കുവാൻ പറഞ്ഞപ്പോൾ 'ഇതുവരെ എവിടെയായിരുന്നു'വെന്നു നായിക ചോദിച്ചു. അപ്പോൾ നായകൻ ഇന്ദ്രജാലക്കാരൻ കാണിച്ച അത്ഭുതകരങ്ങളായ സംഭവങ്ങളെ പറയുന്നു.

* * * *

അപി ശാകം പചാനാനാം ഗൃഹ ഏവ സു

ഖം നൃണാം । ദിവസാ നൈവ ഗണ്യന്തേ ബഹ്വാശീതി ന കഥ്യതേ. ൧൭൦

ഇലക്കറിയേ കൂട്ടിയുണ്ണുവാനുള്ളവെങ്കിലും മനുഷ്യൎക്കു സ്വന്തഗൃഹത്തിൽതന്നെയാണ് താമസിക്കുവാൻ സുഖം. ദിവസങ്ങളെ ഗണിക്കയില്ല. ഇവൻ വളരെ തിന്നുന്നവനാണെന്നാരും പറകയുമില്ല. * * *

വീണാവാദാദമുഷ്മാദചിരമ സുരമുനേ കോണകാണ്ഡൈകാണ്ഡേ കോ വാ കോലാഹലോയം സകലജനമനോനന്ദനേ നന്ദനേസ്മിൽ । ശ്രീവഞ്ചിക്ഷോണിനാഥപ്രചുരവിതരണാകൎണ്ണനാൽ കല്പകദ്രോഹ്രീളാനമ്രാഗ്രശാഖാൽ കുസുമപ്രഹരഭവഃ സുഭ്രുവാമഭ്രവാഹ. ൧൭൧

നാരദ! വീണ ശബ്ദിപ്പിക്കാതിരിക്കു. നന്ദനവനത്തിൽനിന്ന് എന്താണ് വലിയൊരു കോലാഹലം കേൾക്കുന്നത്. ദേവേന്ദ്ര! അതു സാരമില്ല. തിരുവിതാംകൂർ മഹാരാജാവു വലിയ ദാതാവാണെന്നു കേട്ടു കല്പകവൃക്ഷം ലജ്ജിച്ചു തലതാഴ്ത്തി. ഇതു നല്ല തക്കമെന്നുകരുതി ദേവസ്ത്രീകളെല്ലാവരുംകൂടി അഹമഹമികയാ ഓടിപ്പോയി പൂ പറിക്കുന്നു. അതിന്റെ കോലാഹലമാണ് ആ കേൾക്കുന്നത്.

ഖട്ടനപ്രതിഭാഃ കേചിൽ കേചിൽ ഖട്ടനനിഷ്പ്രഭാഃ । ഖടദിപപ്രഭാഃ കേചിൽ കേചിദാദിത്യസന്നിഭാഃ. ൧൭൨

ഓരോരോ വിഷയങ്ങളെപ്പററി തിരക്കിനോക്കിയാൽ ചിലആളുകളുടെ അറിവെല്ലാം പ്രകാശിക്കും. നേരെമറിച്ച് അപ്പോൾ ചിലക്ക് അറിവില്ലെന്നും കാണാം. ചിലർ കുടത്തിലെ വിളക്കുപോലെ പുറമേക്കു പ്രകാശമില്ലാത്തവരാണ്. മററുചില ആളുകൾ ആദിത്യനെപ്പോലെ അകത്തും പുറത്തും ഒരുപോലെ പ്രകാശമുള്ളവരുമാണ്. * * *

ജംബൂഫലാനി പക്വാനി പതന്തി വിമലേ ജലേ । കപികമ്പിതശാഖാഭ്യാം ഗുളുഗ്ഗുളുഗ്ഗുളു.

നാലാംപാദം അനുകരണം മാത്രമാകുന്നു. ഇതൊരു സമസ്യയായിരിക്കണം * * *

വൃദ്ധോന്ധഃ പതിരേഷമഞ്ചകഗതഃ സ്ഥൂണാവശേഷം ഗൃഹം കാലോഭ്യർണ്ണജലാഗമഃ കുശലിനീ വത്സസ്യ വാർത്താപി നോ । യത്നാത്സഞ്ചിതതൈലബിന്ദുഘടികാ ഭഗ്നേതി പര്യാകുലാ ദൃഷ്ട്വാ ഗർഭരാലസാം നിജവധൂം ശ്വശ്രൂശ്ചിരം രോദിതി. ഫരെ

ഒരുത്തി തന്റെ കഷ്ടദശയെക്കുറിച്ചു പിറുപിറുക്കുന്നു. ഭർത്താവു കണ്ണുകാണാതെ മാളികയിലിരിക്കുന്നു. അകായിലാരുമില്ല. വർഷക്കാലമടുത്തു. മകന്റെ സുഖവർത്തമാനത്തിന്നു കത്തു വരാറില്ല. പ്രസവത്തിന്നു നല്ലെണ്ണ സമ്പാദിച്ചുവെച്ചിരുന്ന പാത്രം ഉടഞ്ഞുപോയി. മകന്റെ ഭാര്യക്കു നോവു തുടങ്ങി. ശ്വശ്രൂ ഇതെല്ലാം തൊഴിച്ചു കരയുന്നു. * * *

ബുദ്ധോജ്ജ്വലം യശോ ധൈര്യം നിർഭയത്വമരോ

ഗതാ । അജാഡ്യം വാക്പടുത്വം ച ഹനൂമൽസ്മര
ണാൽ ഭവേൽ. ൧൭

ശ്രീരാമദൂതനെ സേവിച്ചാൽ മേൽപറഞ്ഞ ഗുണങ്ങളെല്ലാമു
ണ്ടാകും. * *

അന്നാധിരാജവരയന്തരിഹ ത്വയാദ്യ സാര
ഥ്യചാരുതരകമ്മ കുതോ ന ലബ്ധം । കിം ശല്യതഃ
കിമു നളാൽ കിമു വാസുദേവാദന്ധോപദേശ കഥ
യാശു നചേദ്രഹസ്യം. ൧൮

അന്നമഹാരാജാവിന്റെ സൂതനായ അല്ലയോ സാരഥേ!
നിനക്കീ തേർതെളിപ്പാനുള്ള സാമത്ഥ്യം എവിടെനിന്നു കിട്ടി. ശ
ല്യരിൽനിന്നോ, നളങ്കൽനിന്നോ, പാത്ഥസാരഥിയായ ഭഗവാൻ
ശ്രീകൃഷ്ണനിൽനിന്നോ, സ്വകാര്യമല്ലെങ്കിൽ പറക. *

യഥേഷ്ടം വദ മാ ഭൈഷീരന്തേ നാരായണം
വദ । യഥേഷ്ടം ഭുങ്ക്ഷ്വ മാ ഭൈഷീസ്തക്രം സലവ
ണം പിബ. ൧൯

ഇഷ്ടംപോലെ (വാച്യാവാച്യവിചാരം കൂടാതെ) പറഞ്ഞോളൂ,
പേടിക്കേണ്ട. ഒടുവിൽ നാരായണനാമം ജപിക്കുക. ഇഷ്ടംപോലെ
(ഹിതാഹിതമിതാമിതചിന്തകൂടാതെ) ഉണ്ടോളൂ. പേടിക്കേണ്ട. ഒടു
ക്കം മോരിൽ ഉപ്പു ചേൎത്തു കഴിക്കുക. * *

സംഗീതസാഹിത്യകലാവിഹീനഃ സാക്ഷാൽ

പശുഃ പുച്ഛവിഷാണഹീനഃ । തൃണം ന ഖാദന്നപി ശുന്യജീവീ സ്യാൽ ഭാഗധേയം പരമം പശൂനാം.
ഹവ്യ

സംഗീതവും സാഹിത്യവുമില്ലാത്തവൻ വാലും കൊമ്പുമില്ലാത്ത ഒരു പശുവാണ്. ഈ പശു പുല്ലു തിന്നാതിരിക്കുന്നതു മററു പശുക്കളുടെ ഭാഗ്യംതന്നെ. * *

ഉചിതവ്യയശീലസ്യ സ്വയമായാന്തി സമ്പദഃ।
അസ്തി കിം താലവൃന്തസ്യ മന്ദമാരുതസംഗ്രഹഃ.

ഉചിതമായി (പരോപകാരാത്ഥം) ചിലവു ചെയ്യുന്നവനു സമ്പത്തു താനെ ഉണ്ടായിക്കൊള്ളും. വിശറി മന്ദവായുവിനെ സമ്പാദിച്ചു സൂക്ഷിച്ചുവെക്കാറില്ലല്ലൊ. * *

സുഗ്രീവം ബാലിനം രാമം രാവണം ച വിഭീഷണം । ശത്രുഘ്നം ഭരതം ലബ്ധ്വാ സീതയാ കിം പ്രയോജനം.
ഹവ്യം

നല്ല കഴുത്തോടുകൂടിയവനും ബലവാനും രമിപ്പിക്കുന്നവനും ശബ്ദിക്കുന്നവനും ഭയങ്കരനും ശത്രുക്കളെ കൊല്ലുന്നവനുമായ നായയെ (ഭരതം) കിട്ടിയാൽ വേലികൊണ്ട് (സീതയാ) എന്താണ് പ്രയോജനം. * *

കൃഷതോ നാസ്തി ദുർഭിക്ഷം ജപതോ നാസ്തി

പാതകം । മൌനസ്യ കലഹം നാസ്തി നാസ്തി ജാഗരതോ ഭയം. ൧൮൪

കൃഷിക്കാരനു ദുർഭിക്ഷമില്ല. ജപിക്കുന്നവനു പാപവുമില്ല. മൌനിയായാൽ കലഹം വരില്ല. ഉറക്കമൊഴിക്കുന്നവനു പേടിയുമില്ല. * *

ദുർവ്വൃത്തസംഗതിരനർത്ഥപരമ്പരായാ ഹേതുഃ സതാമധിഗതം വചനീയമത്ര । ലങ്കേശ്വരോ ഹരതി ദാശരഥേഃ കളത്രം സംപ്രാപ ബന്ധമഥ ദക്ഷിണസിന്ധുരാജഃ. ൧൮൫

ദുർജ്ജനസംസർഗ്ഗം അനൎത്ഥത്തിന്നു കാരണമാകുന്നു. സജ്ജനങ്ങൾക്ക് ഇതുനിമിത്തം തകരാറു പററീട്ടുണ്ട്. രാവണൻ സീതയെ കട്ടു. തെക്കെ സമുദ്രത്തിന്നു ബന്ധനവും വന്നു. *

ആയാതാ ന ച തണ്ഡുലാഃ പരിജനോപ്യന്യത്ര സമ്പ്രേഷിതസ്സാ യാതാ പിതൃമന്ദിരം വയമപി പ്രായേണ യാത്രോന്മുഖാഃ । ഗന്തവ്യം ഭവതാന്യദീയഭവനം ഭോക്തും യദിച്ഛാസ്തി ചേന്നോചേദത്ര വസുന്ധരൈവ ഭവതസ്തല്പായ കല്പിഷ്യതേ. ൧൮൬

സരസവിരസൻ ആദ്യം വഴിപോക്കനെ ലോഗ്യം പറഞ്ഞിരുത്തി സൽക്കരിച്ചതിന്റെ ശേഷം ഇങ്ങിനെ പറയുന്നു:—'അരി കൊണ്ടുവന്നിട്ടില്ല. വാലിയക്കാരെ മറെറാരു കാൎയ്യത്തിന്നയച്ചുപോയി. അകത്തുള്ളാൾ പിറന്നേടത്തെക്കു പോയിരിക്കുന്നു. ഞാനും ഒരു വഴി

ക്കയാത്രയാണ്. അങ്ങേയ്ക്ക് ഉണ്ണേണമെന്നുണ്ടെങ്കിൽ മററങ്ങോട്ടും പോകയാണ് നല്ലത്. അല്ലെങ്കിൽ ഈ നിലത്തുതന്നെ കിടക്കാം എന്നു പറഞ്ഞു പുല്ലുപായ വലിച്ചെട്ടത്തകത്തിട്ടു വാതിലും പൂട്ടി ഗൃഹസ്ഥൻ യാത്രയായി. സരസവിരസാദികളുടെ സ്വഭാവം 97-ാം ശ്ലോകത്തിന്റെ വ്യാഖ്യാനം നോക്കിയാലറിയാവുന്നതാണ്. *

തചൽപ്രേമ്ണോ-മാം നിയതവസതിം ചിന്തയന്ത്യാ യദീയം പാദദ്വന്ദ്വേ പതദഗണിതം നേത്രതോയം മയാസീൽ । തേഷാമദ്യ പ്രിയതമ! പരം മയ്യുദാസീനതാം തേ ജാനാനാനാമകരുണ! കഥം മൃഷ്യതേ മന്ദഹാസഃ. ഫവ്യർ

അങ്ങയുടെ പ്രേമത്തിന്നുറച്ച ഇരിപ്പിടമാണ് ഞാനെന്നുള്ള വിശ്വാസത്താൽ, എന്റെ കാലടിയിൽ പതിച്ച മററു ചിലരുടെ കണ്ണീരിനെ ഞാൻ വകവെച്ചില്ല. എന്നാൽ അല്ലയോ പ്രിയതമ! അങ്ങയ്ക്ക് എന്റെ നേരെയുള്ള ഈ ഉദാസീനഭാവത്തെ അറിഞ്ഞാൽ അവളുട്ടർ പുറപ്പെടുവിക്കുന്ന മന്ദഹാസത്തെ എങ്ങിനെ സഹിക്കും.

അനന്തശാസ്ത്രം ബഹു വേദിതവ്യമല്പശ്ച കാലോ ബഹവശ്ച വിഘ്നാഃ । യത്സാരഭൂതം തദുപാസിതവ്യം ഹംസോ യഥാ ക്ഷീരമിവാംബുമിശ്രം.

വളരെ ശാസ്ത്രങ്ങളും അറിഞ്ഞിരിക്കേണ്ടതായിട്ടുണ്ട്. കാലമാണെങ്കിൽ ചുരുക്കം. വിഘ്നമോ വളരെ. അതിനാൽ വെള്ളം കലൎന്ന പാലിനെ അരയന്നം വേർതിരിക്കുന്നതുപോലെ സാരമായ ശാസ്ത്ര

മെന്തെല്ലാമെന്നറിഞ്ഞ് അതിനെ മാത്രം വേഗം പഠിക്കവാൻ ശ്രമിക്കണം.

*                    *

ഗുണവദഗുണവദ്വാ കുർവ്വതാ കാര്യജാതം പരിണതിരവധാര്യാ യത്നതഃ പണ്ഡിതേന । അതിരഭസകൃതാനാം കർമ്മണാമാവിപത്തേർഭവതി ഹൃദയദാഹീ ശല്യതുല്യോ വിപാകഃ. ഹവ്യന്ദ

നല്ലതോ വല്ലതോ ആയ എന്തെങ്കിലും ഒരു കാര്യം ചെയ്യാൻ തുടങ്ങുമ്പോഴം ബുദ്ധിമാൻ അതിന്റെ പരിണാമത്തെ (മേലിൽ വന്നുകൂടുന്ന ഫലത്തെ) പണിപ്പെട്ടാലോചിക്കണം. അതല്ലാതെ പെട്ടന്നു ചെയ്യുന്ന പ്രവൃത്തികളിൽ ചിലതിന്റെ പരിണാമം താനുള്ള കാലവും ഹൃദയത്തിന്നൊരു ശല്യമായിത്തീൎന്നു എന്നും വന്നേക്കാം.

ഇദമേവ ഹി പാണ്ഡിത്യമിയമേവ വിദഗ്ദ്ധതാ, അയമേവ പരോ ധർമ്മോ യദായാന്നാധികോ വ്യയഃ. ഹവ്യൈ

വരവിനേക്കാൾ അധികം ചിലവു ചെയ്യരുത്. ഇതുതന്നെയാണ് പാണ്ഡിത്യം. വൈദഗ്ദ്ധ്യവും ഇതുതന്നെ. പരമായ ധർമ്മവും മറെറാന്നല്ല.

*                    *

സന്തതിസമ്പദ്രാമായണതോ ഭക്തിവിരക്തീ ഭാഗവതേന । മോക്ഷപ്രാപ്തിർഭാരതകഥയാ വിഷ്ണുപുരാണാദേതത്ത്രിതയം. ഹവ്യവ്യ

രാമായണം പാരായണം ചെയ്താൽ സന്തതിയും സമ്പത്തും, ഭാഗവതംകൊണ്ടു ഭക്തിയും വൈരാഗ്യവും, ഭാരതംകൊണ്ടു മോക്ഷവും

സിദ്ധിക്കും. എന്നാൽ വിഷ്ണുപുരാണം പാരായണം ചെയ്യുന്നതുകൊണ്ട് ഈ മൂന്നിന്റെയും ഫലം സിദ്ധിക്കുകയും ചെയ്യും. *

പ്രാതർദ്യൂതപ്രസംഗേന മദ്ധ്യാഹ്നേ സ്ത്രീപ്രസംഗതഃ। രാത്രൌ ചോരപ്രസംഗേന കാലം നയതി പണ്ഡിതഃ. ഫലം

രാവിലെ ഭാരതം, ഉച്ചയ്ക്കു രാമായണം, രാത്രി ഭാഗവതം ഇങ്ങിനെയാണ് വായിക്കേണ്ടത് * *

ഹേ ഹേരംബ കിമംബ രോദിഷി പരം കർണ്ണൌ ലുഠത്യഗ്നിഭൂഃ കിന്തേ സ്കന്ദ വിചേഷ്ടിതം മമ പുരഃ സംഖ്യാതവാൻ ചക്ഷുഷം। ഇത്ഥം തേന ചിതം ഗണേശ ചരിതം നാസാ പ്രമീതാംബ മേ മാ മാ മേ തി സുതൌ വിലോക്യ ഹസതീ പായാദപായാദ്ഉമാ.

ഗണപതി! നിയ്യെന്തിനാണ് കരയുന്നത്. അമ്മേ! സുബ്രഹ്മണ്യൻ എന്റെ ചെകിട്ടിൽ തള്ളുന്നു. സുബ്രഹ്മണ്യ! നിയ്യെന്താണ് കാട്ടുന്നത്. ജ്യേഷ്ഠൻ എന്റെ കണ്ണെണ്ണി അമ്മേ! ഇതു നാലന്നാ ഗണപതി! അമ്മേ! സുബ്രഹ്മണ്യൻ എന്റെ മൂക്കളെന്നു. മക്കളേ! നിങ്ങളാരും തമ്മിൽതല്ലരുത് എന്നു പറഞ്ഞ് അവരെ നോക്കി ചിരിക്കുന്ന ശ്രീപാർവ്വതീദേവി അപായത്തിൽനിന്നു രക്ഷിക്കേണമേ *

ശംഭും ഗൌരീം ഗണേശം പുരമുരമഥനം മാധവം മദ്ധ്യനാഥം വിഘ്നേശം ശൈലകന്യാം ഹരഹരതനയൌ മദ്ധ്യനാഥാംബുജാക്ഷൌ। ഭൂയോഽഹം പാർവ്വതീമാധവമപി ച ഹരിം രാവണാനംഗശത്രും ഹേ

രംബാം താം ഭവാനീം വൃഷഗിരിനിലയം ശങ്കരം തം ച വന്ദേ ॥ ൯൧ ॥ ശ്രീമൂലസ്ഥാനവൃഷ്ണീശ്വരവൃഷട്ട ഗ്ഗുജാൻ ഫന്ത സിംഹോദരന്തം കാശീശം ശംഭുകുംഭം കനകവരസഭാനായകം സേതുനാഥം । ശ്രീഭദ്രാം സംഗമേശം വലയപുരിശിവാം കുംഭപുഷ്ക്കിം മുനീന്ദ്രം ഭൂതേശം ശംഖചക്രേ ഫണിവരശയനം നൃത്തനാഥം ച വന്ദേ. ൯൨

തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിൽ ചെന്നാൽ അവിടെ തൊഴേണ്ടുന്ന ക്രമത്തെയാണ് മേൽകാണിച്ച രണ്ടു ശ്ലോകംകൊണ്ടു പറയുന്നത്. ഒന്നാമത്തെ ശ്ലോകം ചിററിന്റെ അകത്തേക്കുള്ളതും രണ്ടാമത്തേതു പുറത്തു പ്രദക്ഷിണം വെക്കുമ്പോഴും വേണ്ടതുമാണ്. സാധാരണ ക്ഷേത്രങ്ങളിൽ പോയി തൊഴുതു പോരുന്ന മാതിരി വടക്കുന്നാഥക്ഷേത്രത്തിൽ പോയി തൊഴുതു മടങ്ങുവാൻ അപരിചിതന്മാർക്കു സാധിക്കുന്നതല്ല. പുരമുരമഥനൻ= പാർവ്വതീമാധവൻ= രാവണാനംഗശത്രു= ഈ മൂന്നു പദങ്ങൾക്കും ശങ്കരനാരായണൻ എന്നർത്ഥമാകുന്നു. രണ്ടാമത്തെ ശ്ലോകം ഒന്നാമത്തേതും ഒന്നാമത്തേതു രണ്ടാമത്തേതുമാക്കിയും പാഠമുണ്ട് * *

കസ്മിൻ വാഞ്ഛന്തി സന്തോ ജഗതി ഭവതി കഃ പ്രത്യയഃ പ്രത്യയാന്താൽ ദുഃഖാംഭോധേഃ കയാ വാ ജനി സനി പരതഃ കിം സപിദഭ്യാസഗാതഃ । കിംവാഞ്ഛതേ വയസ്യം മുരരിപുകമലാകാമസംബുദ്ധയഃ കാഃ

കിം സൂര്യോദ്ദ്യോതകാന്തം ഖലു സരസിജരാജീതി രാജത്യജസ്രം.

ഫൻസ

അജസ്രമായിരിക്കുന്ന സരസിജരാജി ശോഭിക്കുന്നു. അജസ്രം= ജകാരസകാരരേഫങ്ങളോടുകൂടാത്തത്. 'സരസിജരാജി' എന്നതിൽനിന്നു ജകാരസകാരരേഫങ്ങാം എടുത്തു സന്ധി ചെയ്താൽ 'അയേ' എന്നു കിട്ടും. ജഗത്തിൽ സത്തുക്കാം എന്തിങ്കൽ ആഗ്രഹിക്കുന്നു. അയേ (അയഃ ശുഭാവഹോ വിധിഃ എന്നമരം) പ്രത്യയാന്തത്തിങ്കൽനിന്ന് എന്നു പ്രത്യയം ഭവിക്കുന്നു. അ പ്രത്യയാൽ എന്ന സൂത്രം കൊണ്ടു വിധിക്കുന്ന അ എന്ന പ്രത്യയം വരുന്നു. ദുഗ്ദ്ധാംഭോധിയിൽനിന്ന് എവളാൽ ജനിപ്പൂ എന്നുള്ളതുണ്ടായി. യാ=ലക്ഷ്മിയാൽ. സന്ന് പരമായിരിക്കുമ്പോഠം അഭ്യാസഗമായിരിക്കുന്ന അത്തിങ്കൽനിന്നു പരമായിട്ട് എന്നു വരുന്നു. സന്ത്യതഃ എന്ന സൂത്രംകൊണ്ടു വിധിക്കുന്ന ഇ എന്നു വരുന്നു. വയസ്യനോട് എന്താണ് പറയുക. അയേ. വിഷ്ണു- ലക്ഷ്മി- കാമൻ- ഇവരുടെ സംബുദ്ധികഠം എന്താണ്. അ- ഇ- എ- സൂര്യോദ്ദ്യോതകാന്തമായിട്ട് എന്താണ്. സരസിജരാജീ=താമരക്കൂട്ടം. ഇതു കിഴക്കെപ്പുല്ലത്തു കുഞ്ഞുണ്ണി മൂസ്സതവർകളുടെ കവിതയാണ് * * *

ഹേ ഹേ ശബ്ദേ പ്രദാതവ്യം ദാതവ്യം ഹസ്തവാരണേ। പത്രപ്രാവരണേ ദേയം ന ദേയം സിംഹഗർജ്ജനേ.

ഫൻർ

സദ്യയ്ക്കു പ്രഥമൻ വിളമ്പുന്നതിൻെറ നിയമമാണ് ഈ ശ്ലോകംകൊണ്ടു പറയുന്നത്. പ്രഥമൻ കഴിക്കുന്നവനു തൃപ്തി വന്നു ഹേ ഹേ എന്നു പറയും. കൈകൊണ്ടു തടുക്കും. പിന്നീടും വിളമ്പുവാ

ന്നൊരുങ്ങിയാൽ ഇല മടക്കും. ഇതുകൊണ്ടൊന്നും പിൻവാങ്ങാതെ പ്രഥമൻ വിളമ്പണം. മതി മതി എന്നലറും. അപ്പോഴും മതിയാക്കാം * * *

അംഗുല്യഗ്രേണ യജ്ജപ്തം യജ്ജപ്തം പവ്ലംഘ
നൈഃ । വ്യഗ്രചിത്തേന യജ്ജപ്തം ത്രിവിധം നിഷ്ഫലം
ഭവേൽ. ൱൫

ജപിക്കുന്ന സമയം വിരലുകളുടെ തലപ്പുകൊണ്ടും സന്ധികൊണ്ടും എണ്ണി ജപിക്കുന്നതും മനസ്സു മറെറാന്നിലിരുത്തി ജപകാൎയ്യത്തിൽ വ്യഗ്രമായിരിക്കുന്നതുമായാൽ ആ മൂന്നുതരം ജപവും നിഷ്ഫലമായിത്തീരുന്നതാകുന്നു * * *

മൎക്കടസ്യ വിവാഹേ തു ഗൎദ്ദഭാഃ ഖലു ഗായകാഃ।
പരസ്പരം പ്രശംസന്തി അഹോ ഗീതമഹോ ദ്യുതിഃ.

കുരങ്ങന്റെ വേളിക്കു പാട്ടുപാടുവാൻ കഴുതയാണ്. 'ഹൈഃ കഴുതയുടെ പാട്ടെത്ര ഭേഷ്. വാനരത്താന്റെ സൌന്ദൎയ്യമെത്ര കേമം'. എന്നിങ്ങിനെ അവർ തമ്മിൽ തമ്മിൽ പുകഴ്ത്തുകയും ചെയ്യും *

തൈലാദ്രക്ഷ ജലാദ്രക്ഷ രക്ഷ മാം ശ്ലഥബന്ധ
നാൽ । യാചകാത്സതതം രക്ഷേത്ത്യേവം രോദിതി പു
സ്തകം. ൱൬

'എണ്ണയിൽനിന്നും വെള്ളത്തിൽനിന്നും തുന്നൽ വിടുന്നതിൽനിന്നും യാചകനിൽനിന്നും എന്നെ രക്ഷിക്കണേ' എന്നു പറഞ്ഞു പുസ്തകം നിലവിളിക്കുന്നു * *

സംഗീതമപി സാഹിത്യം സരസ്വത്യാഃ സ്തന
ദ്വയം । ഏകമാപാതമധുരമന്യദാലോചനാമൃതം.

സംഗീതവും സാഹിത്യവും സരസ്വതിയുടെ രണ്ടു സ്തനമാംകുന്നു. സംഗീതം ആപാതതഃ മധുരമാണ്. സാഹിത്യം ആലോചിക്കുന്തോറും അമൃതവുമാണ് * *

ഭവസാഗരമദ്ധ്യമഗ്നലോകവ്യസനാന്യഭ്രവമൃശ്യ തന്നിവൃത്ത്യൈ । ഹരപാദനിഷേവയേതി മത്വാ സുകൃതേ യസ്യ മനശ്ച തസ്യ പാപം. ഫൻൻ

ഹേ മനസ്സേ! (യസു=പ്രയത്നേ. തസു=ഉപക്ഷയേ. രണ്ടും ദിവാദി) യസ്യ=പ്രയത്നിച്ചാലും. തസ്യ=ക്ഷയിപ്പിക്കുക. സുകൃതത്തിൽ ആൎക്ക മനസ്സുണ്ടോ അവനു പാപമാണ് എന്നുള്ള ഭേരത്ഥപ്രതീതിയെ ഈ വിധം സമാധാനിക്കുക * *

അമൃം കങ്കാളവപുഷം ജടിലം ജലജാസനം । നമാമി നൌമി ധ്യായാമി സമം സോമം സഭാരതിം.

കാളവപുഷം (കാർമേഘതുല്യവൎണ്ണനും) സമം (ലക്ഷ്മീസമേതനമായ). അം നമാമി (വിഷ്ണുവിനെ ഞാൻ നമസ്കരിക്കുന്നു) ജടിലം (ജടാധരനും) സോമം (ഉമാസഹിതനുമായ) ഉം നൌമി (ശ്രീപരമേശ്വരനെ ഞാൻ നമസ്കരിക്കുന്നു) ജലജാസനം (പത്മാസനനും) സഭാരതിം (സരസ്വതീസഹിതനുമായ) കം ധ്യായാമി (ബ്രഹ്മാവിനെ ഞാൻ ധ്യാനിക്കുന്നു) * *

ചേതോവാതായവേതസ്ഥിണ നയനസുഖാധായിനാരീജനാംഗസ്ഥിതദ്ധ്വാന്തേസ്വക്രൂപേ ചപല വിശത മാ ലൃനപക്ഷോ യഥാ വിഃ । ഭൂയോഭൂയസ്തുരേ

ത്ഥാദികദവദഹനേ ചാന്തകവ്യാധവക്രേത്ര നേത്രാന
ന്ദസ്യ ജീവാനിലനിലയലസൽബ്രഹ്മകുഞ്ജം ഭജേഥാഃ.

മനസ്സാകുന്ന മൃഗമേ! നീ ഇതു കേൾക്കുക. കണ്ണിനു സുഖകരമായ നാരീജനാംഗമാകുന്ന കൂരിരുട്ടു നിറഞ്ഞ കുണ്ടൻകിണററിൽ ചപലനായ നീ ചിറകുപോയ പക്ഷിയെപ്പോലെ ചെന്നു ചാടരുത്. അത്രമാത്രമല്ല ധനം മുതലായതാകുന്ന കാട്ടുതീയ്യിലും അന്തകനാകുന്ന കാട്ടാളൻെറ വായിലും ചെന്നു വീഴാതെ സാന്ദ്രാനന്ദസ്വരൂപമായി ഗുരുവായൂർ ക്ഷേത്രത്തിൽ പരിശോഭിതമായിരിക്കുന്ന പരബ്രഹ്മമാകുന്ന വള്ളിക്കുടിലിനെ ആശ്രയിക്കുക. അതു സർവ്വാപന്നിവർത്തകവും പരമാനന്ദപ്രദവുമാണെന്നു താല്പര്യം. *

ഉഡുഗണപരിവാരോ നായകോപ്യോഷധീനാ-
മമൃതമയശരീരഃ കാന്തിയുക്തോപി ചന്ദ്രഃ । ഭവതി
വിരളതേജാ മണ്ഡലം പ്രാപ്യ ഭാനോഃ പരഗൃഹമു
പയാതഃ കോ ലഘുത്വം ന യാതി. ൨൦൨

അന്യൻെറ ഗൃഹത്തിലേക്കു ചെല്ലുമ്പോഴയ്ക്കും ലഘുത്വമെല്ലാം വന്നു മോശക്കാരനാവാത്തവനാരാണ്. ഉദാഹരണത്തിന്നു ചന്ദ്രനെ നോക്കുക. എത്ര എത്ര യോഗ്യതകൾ ചന്ദ്രനുണ്ട്. സൂര്യമണ്ഡലത്തെ പ്രാപിക്കുമ്പോഴയ്ക്കും തേജസ്സെല്ലാം പോകുന്നു. *

ഗംഗാധരേ കിഞ്ചിദസൂയഭാവവ്യാജേന ഭക്താ
ഭിഹിതം പ്രദാതും । കഥന്നു ശോണാചലവാസിനി
ത്വം നൂനം സ്ഥിതാ പശ്ചിമഭാഗദൃശ്യാ. ൨൦൩

ചെങ്ങന്നൂർ ക്ഷേത്രത്തിൽ ശിവൻ കിഴക്കോട്ടു തിരിഞ്ഞിരിക്കുന്നു. പാർവ്വതിയുടെ ദർശനം പടിഞ്ഞാട്ടാണ്. ഭഗവാൻ ഗംഗയെ വ

രിക്കുക നിമിത്തം പാർവ്വതി അസൂയപ്പെട്ടു പടിഞ്ഞാട്ടു തിരിഞ്ഞിരു ന്നതാണെന്നു കവി ഉൽപ്രേക്ഷിക്കുന്നു. വാസ്തവത്തിൽ ഈ ഇരിപ്പു ഭക്തന്മാൎക്കു് അഭീഷ്ടം കൊടുപ്പാനാണെന്നു കവിക്കുതന്നെ സമ്മതവു മാണു് * * *

ബാലേ തവ കുചാവേവ നിയതം ചക്രവൎത്തി നൌ । ആസമുദ്രകരഗ്രാഹീ രാജാ യത്ര കരപ്രദഃ.

ബാലേ! നിന്റെ സ്തനങ്ങൾ തന്നെയാണു് ചക്രവൎത്തി. സമു ദ്രംവരെയുള്ള എല്ലാ ദിക്കിൽനിന്നും കപ്പം വാങ്ങുന്ന രാജാവു നിന്റെ സ്തനങ്ങൾക്കു കപ്പം തരുന്നുണ്ടല്ലോ. ആദ്യത്തെ കരശബ്ദത്തിന്നു ക പ്പം എന്നും രണ്ടാമത്തേതിന്നു കയ്യ് എന്നും അൎത്ഥമാകുന്നു. *

കവിതാ വനിതാ ചൈവ സ്വയമേവാഗ വരാ । ബലാദാകൃഷ്യമാണാ ചേൽ സരസാ വിര ഭവേൽ.

കവിതയും വനിതയും മനസ്സാലേ ഇങ്ങോട്ടു വരുന്നതുതന്നെയാ ണു് ഉത്തമം. ബലാൽക്കാരേണ പിടിച്ചുവലിക്കുന്നതായാൽ സര സയായാലും വിരസയായിത്തീരും. വാസനക്കാരൻ കവിതയുണ്ടാ ക്കണം. ഇങ്ങോട്ടും അനുരാഗമുള്ള സ്ത്രീയെ മാത്രമേ കൈക്കൊള്ളാവൂ എന്നു താല്പൎയ്യം * *

കസ്ത്വം ലോഹിതലോചനാസ്യചരണോ ഹം സഃ കുതോ മാനസാൽ കിം തത്രാസ്തി സുവൎണ്ണപങ്ക ജവനാന്യംഭഃ സുധാസന്നിഭം । ഭ്രയഃ കിം കഥയസ്വ ൻ *

വിദ്രുമലതാ പുഷ്പം ച സൌഗന്ധികം ശംബൂകാഃ
കിമു സന്തി നേതി ച ബകൈരാകണ്ണ്യ ഹീഹീകൃതം. ൧൦൩

അരയന്നവും കൊററിയും തമ്മിലുള്ള സംവാദമാണിത്:—നിയ്യാരാണ്? ഞാൻ അരയന്നമാണ്. എവിടെനിന്നു വരുന്നു? മാനസസരസ്സിൽനിന്നു വരുന്നു. എന്താണവിടെ ഉള്ളത്? സ്വൎണ്ണത്താമരയും അമൃതിനോടു തുല്യമായ വെള്ളവുമുണ്ട്. പിന്നെ എന്തുണ്ടു പറയൂ? പവിഴലതയും സൌഗന്ധികപുഷ്പവുമുണ്ട്. ഞെവിഞ്ഞുണ്ടോ? ഇല്ല. ഹീ ഹീ അതു മോശം. തനിക്കു പ്രിയമായ സാധനം ഇല്ലാത്ത ദേശം മോശമാണെന്നഭിപ്രായപ്പെടുന്നതു ലോകസമ്പ്രദായമാണല്ലൊ.

പത്രപൂഗേ സമേ രാഗഃ പൂഗാധിക്യേ വിരാഗ
ചൂൎണ്ണാധിക്യേ തു ദൌൎഗ്ഗന്ധ്യം പത്രാധിക്യേ സു
ധതാ. ൧൦൭

മുറുക്കുന്ന സമയം വെററിലയും അടയ്ക്കയും സമമായാൽ ചുവ
ം. അടയ്ക്ക ഏറിയാൽ കറുത്തു വരാവും. നൂറ് അധികമായാൽ ദുൎഗ്ഗന്ധം വരും. വെററില ഏറിയാൽ സൌരഭ്യമാണ്. *

സകൃദപീതം പുരഃ പിണ്ഡം സിതം വാസഃ പ്രരോദശം। ബ്രാഹ്മണാനാം സമൃദ്ധിഷ്ടം ജാനുചരണം തദവ്രണം. ൧൦൮

ഈ ശ്ലോകംകൊണ്ടു തറവുടുക്കുന്നതിൻെറ ക്രമമാണ് പറയുന്നത്. താറുടുക്കുന്ന സമ്പ്രദായത്തെ ഇതിൽ വ്യക്തമായി വിവരിച്ചിരിക്കുന്നു.

* * *

അദ്രാക്ഷം ചക്രപാതപ്രദലിതവസുധാമണ്ഡലം ഡിണ്ഡിമോദ്യദ്ധ്വാനം ഹ്രേണീമുഖോത്ഥ്യാരുണനളിനമഹാദാമപൃഷ്ഠ്യൽഗവാക്ഷം । അന്യോന്യോല്ലസൽസലാഗീബ്ബഹുമതിരചിതാഡംബരോദാരഹർണം സാമോദം ധൂമയന്ത്രപ്രകടിതശകടം നാമ ഭൌമം വിമാനം. ൨൦൯

കൊല്ലവൎഷം ൧൦൩൭-ാമാണ്ടിലാണ് മലബാറിൽ തീവണ്ടി നടപ്പായത്. അന്നു കരുത്തപാറ ദാമോദരൻ നമ്പൂതിരി തീവണ്ടിയെ കുറിച്ച് ഉണ്ടാക്കിയതാണ് ഈ ശ്ലോകം. സലാഗീബ്ബഹുമതി=ബഹുമാനാത്മകമായ 'സലാം' എന്നുള്ളവാക്ക്. ശേഷം സ്പഷ്ടം. *

യം യഥാ മന്യതേ ലോകോ വിദ്യയാഽഭിജനേന ച । തസ്മാൽ കിഞ്ചിദധസ്തിഷ്ഠേദാരുരുക്ഷുഃ പരം പദം. ൨൧൦

വിദ്യകൊണ്ടും ആഭിജാത്യംകൊണ്ടും ഒരാളെക്കുറിച്ചു ജനങ്ങൾ ഏതുപ്രകാരം വിചാരിക്കുന്നുവോ, ഇനിയും തനിക്കഭിവൃദ്ധി കിട്ടേണമെന്നാഗ്രഹിക്കുന്നവൻ അതിലും അല്പം താണനിലയിൽ നില്ക്കണം. അഹംഭാവമരുത്. വിനയം വേണമെന്നു താല്പൎയ്യം. *

പ്രാതഃ സ്നാതഃ ശശികരരുചിഭസ്മനാ വീതപുണ്ഡ്രഃ കണ്ഠേ ബിഭ്രജ്ജപരുതയുതേ സ്ഥൂലരുദ്രാക്ഷമാലാം । ബ്രഹ്മാനന്ദക്ഷപിതശമലഃ സർവ്വവിൽ സൽ,

കടാക്ഷൈരാചാര്യോന്തഃ സ്മരതി സ പരേതോപി മേ ശങ്കരാഖ്യഃ. ൨൧൧

കിഴക്കെപ്പുല്ലഞ്ഞു കുഞ്ഞുണ്ണിമൂസ്സതിൻെറ നിർവ്വാണാനന്തരം അദ്ദേഹത്തിൻെറ സ്വാതന്ത്ര്യമുണ്ടായിരുന്ന നിലയെ വർണ്ണിച്ചുകൊണ്ടു ശിഷ്യൻ വിദ്വാൻ മണന്തല നീലകണ്ഠൻമൂസ്സതുണ്ടാക്കിയതാണ് ഈ ധ്യാനശ്ലോകം. ശങ്കരാഖ്യഃ=കുഞ്ഞുണ്ണിമൂസ്സതിൻെറ പേർ ശങ്കരൻ എന്നായിരുന്നു. * * *

യാ മാം പ്രയാന്തമുപഗൃഹ്യ വിയോഗഖിന്നാ
യാമാവസാനസമയേ ചരമേ രജന്യാഃ । മാ മേതി
സാശ്രുനിവഹൈരവദത് കടാക്ഷൈസ്താമേവ താമ
രസചാരുമുഖീം സ്മരാമി. ൨൧൨

വിരഹാകുലനായ ഒരു നായകൻ, താൻ പുലർച്ചെ യാത്ര പുറപ്പെട്ട സമയം വിരഹഖിന്നയായി തന്നെ ആലിംഗനം ചെയ്തു കണ്ണീർ നിറഞ്ഞ കടാക്ഷംകൊണ്ട് 'അരുത് ഇന്നു പോകരുത്' എന്നു പറഞ്ഞ പ്രിയതമയെ സ്മരിക്കുന്നു. * *

വാസായ സ്പൃഹയാമി വാതനിലയാധീശാംഗസം
ഭാവനാപുഷ്യൽപുണ്യവിശേഷപൂർണ്ണതുളസീധന്യായ
ധന്യാകൃതേ । നാകാധീശനിതംബിനീകരസരോജാ
ലോൽസച്ചാമരപ്രൌഢിപ്രോല്ലാസതഗർവ്വഖർവ്വിംഷമ
സ്വാരാജ്യമാരാന്ദോളയാമ്. ൧൧൩

ഗുരുവായൂരപ്പനെ ഭജിക്കുന്ന ഒരു ഭക്തൻ തന്റെ സ്നേഹിതന്നയച്ച കത്തിലുള്ളതാണ് ഈ ശ്ലോകം. ഈ ഭക്തനു ഇന്ദ്രപട്ടം കിട്ടുന്നതിനെക്കാറും രസം ഈ ഭജനത്തിലാണെന്നു പറയുന്നു. ഈ കത്തിലെ മറ്റൊരു ശ്ലോകം താഴെ ചേൎക്കുന്നു. *

ഗീതാഭാഗവതാദിഷു ചേതസ്സംയോജ്യ ഭക്തി
യോഗേന । ആലോചയന്നഹൎന്നിശമാനന്ദവശംവ
ദോ ഭൂയാഃ. വ. ഫർ

ഗീത ഭാഗവതം മുതലായ ഗ്രന്ഥങ്ങളിൽ മനസ്സിരുത്തി സഭക്തികമാകുംവണ്ണം പരിശീലിക്കുകയും അൎത്ഥാനുസന്ധാനം ചെയ്കയും ചെയ്താൽ ആദ്ധ്യാത്മികാദി ദുഃഖനിവൃത്തിവന്നു പരമാനന്ദാനുഭവത്തിന്നിടവരുമെന്നൎത്ഥം. * *

പയ്യൂരാഢ്യമഹർഷേ കവിതാമാധുൎയ്യേഷു കാളി
ദാസം ത്വാം ।, ദാനേഷു കല്പവൃക്ഷം സൎവ്വജ്ഞത്വേ
ച ചന്ദ്രഖണ്ഡധരം. വ. മഠ

വിദ്വാൻ പയ്യൂരുനമ്പൂതിരിപ്പാട്ടിലെക്കുറിച്ച് അക്കാലത്തുള്ള ഒരു കവിയുടെ പ്രശംസാപദ്യമാണിത്. അച കാളിദാസം=കാളിദാസനെപ്പോലെയുള്ളവൻ ഇത്യാദി. ഈ ശ്ലോകം ഉദ്ദണ്ഡശാസ്ത്രികളുടെതാണെന്നും ഒരു പക്ഷമുണ്ട്. * *

സ്വകീയമഖവഞ്ചനാകുപിതഘോരവജ്രായുധ
പ്രദൎശിതവിഭീഷികാകലിതഗോകുലൈകാശ്രയേ ।

ചിരായ ചരിതാർത്ഥതാം ഭജതു മാനസം മാമകം ഘ
നാഘനഘനാംഗഭാഘടിതശർമ്മണി ബ്രഹ്മണി.

൪-ാംപാദം എ. ആർ. രാജരാജവർമ്മാവവർകളുടെ സമസ്യയും, ബാക്കി മൂന്നുപാദം വാചസ്പതി പരമേശ്വരൻമൂസ്സതിന്റെ പൂരണവുമാണ്.

* *

മഹാനടം സമാരാദ്ധ്യ ചിത്തേ പഞ്ചാസ്യമാ
സിതം । വേദഗണ്യമഹോ ധാമ ഭാസ്കരാഖ്യഃ പ്ര
പേദിവാൻ. വ.൧൦

കിഴക്കെപ്പുല്ലൂര് ഭാസ്കരശർമ്മാവിന്റെ ചരമത്തെക്കുറിച്ചു വെള്ളാനശ്ശേരി വാസുണ്ണിമൂസ്സതുണ്ടാക്കിയതാണ് ഈ ശ്ലോകം. മഹാനടം (൧൦൮൫-ാമാണ്ട്) പഞ്ചാസ്യമാസി (ചിങ്ങമാസം) വേദഗണ്യം (൪-ാംനു-) അഹഃ (പകൽ) എന്നിങ്ങിനെ നിർയ്യാണകാലത്തെ സൂചിപ്പിച്ചിരിക്കുന്നു. പഞ്ചാസ്യം ചിത്തേ ആസിതം മഹാനടം (ശിവനെ) സമാരാദ്ധ്യ ഭാസ്കരാഖ്യഃ വേദഗണ്യം ധാമ പ്രപേദിവാൻ അഹോ എന്നാകുന്നു പ്രകൃതമായ അന്വയം.

*

അസകൃത്തോയപാനാച്ച സകൃത്താംബൂലച
ർവ്വണാൽ । വ്രതഭംഗോ ഭവേന്നൂനം ദിവാസ്വാപാച്ച
മൈഥുനാൽ. വ.൧൮

ഒന്നിലധികം പ്രാവശ്യം വെള്ളം കുടിക്കുക, വെററില മുറുക്കുക, പകലുറങ്ങുക, സ്ത്രീസംഗം ചെയ്യുക, ഇതെല്ലാം വ്രതത്തിന്നു ഭംഗം വരുത്തുന്നവയാണ്.

* *

സുസ്നാതേയം പ്രഭാതേ സുരുചിരസലിലേ മന്ദവാതൈസ്സുശീതേ ബിഭ്രാണേനോത്തരീയം കറിന്നുകുചയുഗം ഛാദയന്തി കരേണ । കല്യാണാംഗീ കടാക്ഷൈസ്തരുണജനമനഃ കഷ്വയന്തീ നിതാന്തം ഗച്ഛത്യേകാ തടാകാച്ചികരവികരണം കുർവ്വതീ ക്ലിന്നവസ്ത്രാ. ഫലൻ

പ്രഭാതത്തിൽ മന്ദവായു തട്ടി തണുത്തതും സ്വച്ഛവുമായ ജലത്തിൽ കുളിച്ച് ഉത്തരീയത്തെ ധരിച്ച കൈകൊണ്ടു രണ്ടു സ്തനങ്ങളേയും മറച്ചു കടാക്ഷവീക്ഷണംകൊണ്ടു യുവാക്കന്മാരെയെല്ലാം മയക്കി തലമുടി വേറിട്ടത്തു നനഞ്ഞ വസ്ത്രം ചുററി ഒരു സ്ത്രീ കുളത്തിൽനിന്നു പോകുന്നു. * * *

ഇന്ദീവരാക്ഷ്യാഃ സ്ഫുടവിദ്രുമോഷ്ഠ്യാഃ സങ്കേതമുദ്ദിശ്യ വനേ ചരന്ത്യാഃ । ചോരാഃ സമസ്താഭരണാനി ഹൃത്വാ നാസാമണിം നാപഹരന്തി ചിത്രം.

സങ്കേതാർത്ഥമായി കാട്ടിൽ സഞ്ചരിക്കുന്നവരും പവിഴത്തിനോടു സദൃശമായ അധരത്തോടുകൂടിയവരുമായ സുന്ദരിമാർ ഇരിക്കുന്ന സ്ഥലത്തു തസ്കരന്മാർ ചെന്ന് അവരുടെ എല്ലാ ആഭരണങ്ങളേയും അപഹരിച്ചു. മൂക്കുത്തിയെ മാത്രം അവർ അപഹരിക്കുന്നില്ല. എന്തൊരാശ്ചര്യമാണിത്. അധരവും മൂക്കുത്തിയും തമ്മിൽ തിരിച്ചറിഞ്ഞില്ലെന്നഭിപ്രായം. * *

ശ്രുതം സത്യം തപഃ ശീലം വിജ്ഞാനം വി

ത്തമുന്നതിം । ഇന്ധനീകുരുതേ മൂഢഃ പ്രവിശ്യ വന്നിതാനലം. ൨൨൧

പൂർവ്വാർദ്ധത്തിൽ പറഞ്ഞ ഗുണങ്ങളെയെല്ലാം മൂഢൻ സ്ത്രീയാകുന്ന തീയ്യിൽ വിറകാക്കി ചെയ്യുന്നു. വിഷയലമ്പടത്വം പ്രസ്തുത ഗുണങ്ങൾക്കെല്ലാം നാശകാരണമാണെന്നു താല്പര്യം. *

ശിവശിരസി ശിരാംസി യാനി രേജുഃ ശിവ ശിവ താനി ലുഠന്തി ഗൃദ്ധ്രപാദൈഃ। അയി ഖലു വിഷമഃ പുരാകൃതാനാം ഭവതി ഹി ജന്തുഷു കർമ്മണാം വിപാകഃ. ൨൨൨

മുജ്ജന്മത്തിൽ ചെയ്ത കർമ്മങ്ങളുടെ ഫലം ഇജ്ജന്മത്തിൽ കാണാതിരിക്കില്ല. പരമേശ്വരൻെറ തലയിൽ അണിഞ്ഞിരിക്കുന്ന കപാലമാലയെ (തലയോട്ടുകൊണ്ടുള്ള മാലയെ) കഴുക്കൾവന്നു കൊത്തിവലിക്കുന്നു. വലിയവരെ ആശ്രയിച്ചാലും താനനുഭവിക്കേണ്ടത് അനുഭവിക്കാതെ കഴിയുന്നതല്ലെന്നു താല്പര്യം. *

സംഗീതസാഹിത്യരസാനുഭൂത്യൈ ശ്രോത്രദ്വയം കല്പിതവാൻ വിധാതാ । ഏകേന ഹീനഃ പുനരേകകർണ്ണോ ദ്വാഭ്യാം വിഹീനോ ബധിരസ്സ ഏവ.

സംഗീതത്തിൻേറയും സാഹിത്യത്തിൻേറയും രസം അനുഭവിക്കുവാനായി ബ്രഹ്മാവു രണ്ടു ചെകിടു മനുഷ്യർക്കു കൊടുത്തിട്ടുണ്ട്. രണ്ടാലൊന്നില്ലെങ്കിൽ ആ ആൾ ഒററച്ചെകിടനാണ്. രണ്ടുമില്ലെങ്കിൽ കേവലം ബധിരൻതന്നെ. *

ഉത്സാഹബുദ്ധിവിനയോദ്യമശാസ്ത്രരാഗാഃ പ-
ഞ്ചാന്തരാഃ പരനസിദ്ധികരാ നരാണാം । ആചാൎയ്യ
പുസ്തകനിവാസസഹായവത്താ ബാഹ്യാശ്ച പഞ്ച
പരനേ പരികല്പനീയാഃ. ൧൧൪

വിദ്യാഭ്യാസത്തിന്ന് ആന്തരമായിട്ട് ൫-ം ബാഹ്യമായിട്ട് ൫-ം കൂടി ൧൦ ഗുണങ്ങളും വേണ്ടതുണ്ട്. വത്ത=വിറകുന്ന്. ശേഷം സ്പഷ്ടം. * * * *

ചതുരം തുരഗം പരിവൎത്തയസേ പഥി പൌ-
രജനാൻ പരിമൎദ്ദയസേ । നഹി തേ ഭുജഭാഗ്യഭവോ
വിഭവോ ഭഗിനീഭഗഭാഗ്യഭവോ വിഭവഃ. ൧൧൫

ഒരു രാജാവിന്റെ സ്യാലൻ (ഭാൎയ്യയുടെ സോദരൻ) അന്തസ്സിൽ കുതിരപ്പുറത്തു സവാരിചെയ്തു വരുന്ന സമയം ഉദ്ദണ്ഡശാസ്ത്രികൾ പറയുന്ന വാക്കാണിത്. അൎത്ഥം സഹൃദയന്മാരാൽ ഊഹ്യമാകുന്നു. * * * *

ജഗദധിപാലോമോരോ നായോ നരിയോ ജയ-
ത്യത്ഭുതം । തം വിനയ ദുൎവ്വിനീതം മൎത്ത്യാനിവ സൂന-
രാംഗ്ലുമതഃ. ൧൧൬

ജഗദധിപ- അലോമോരോ (രോമമില്ലാത്ത ഊരുവിനോടു കൂടിയവനേ!) രണ്ടും സംബുദ്ധി. യഃ നാഃ (യാതൊരാൾ) നരി (മനുഷ്യനിൽ) അത്ഭുതത്തെ രചിയ്ക്കുന്നു. ആ ദുൎവ്വിനീതനെ കാലൻ മനുഷ്യരെ എന്നവണ്ണം ശിക്ഷിച്ചാലും. ഈ കവി ഒരു മലയാളിയാ

ണെന്നു പാലും മോരും നായും നരിയും കവിതയിൽ വരുത്തിയതു കാണുമ്പോൾ ഊഹിക്കാം. * *

താംബൂലസ്യ ഗുണാസ്സന്തി ബഹവശ്ശാസ്ത്രസമ്മതാഃ। കിന്ത്വേകോസ്തി മഹാൻ ദോഷോ യസ്യ ദാനാദ്വിസജ്ജനം. ൨൨൭

താംബൂലത്തിന്നു വളരെ ഗുണങ്ങൾ ഉണ്ട്. ശാസ്ത്രസമ്മതവുമാണ്. പക്ഷെ അതിന്നു ബ്രാഹ്മണരെ പിരിച്ചയയ്ക്കുക എന്നൊരു ദോഷമുണ്ട്. താംബൂലം ദാനംചെയ്താൽ സദ്യയെല്ലാമവസാനിച്ചു. ബ്രാഹ്മണർക്കു പിരിയാം. പ്രതിഗ്രഹമില്ല എന്നർത്ഥമാകുന്നു *

ദുജ്ജനം പ്രഥമം വന്ദേ സജ്ജനം തദനന്തരം। മുഖപ്രക്ഷാളനാൽപൂവ്വം ഗുദപ്രക്ഷാളനം യഥാ.

ആദ്യം ദുജ്ജനത്തെ വന്ദിക്കണം. പിന്നീടേ സജ്ജനത്തെ വന്ദിക്കാവൂ. ഉത്തരാദ്ധം സ്പഷ്ടം. * *

ജാരാപത്യ വിസൃഷ്ട തനയദുഹിതരൌ ദമ്പതീ ദൈവയോഗാദ്യോഗിന്യാ ഗർഹിതാ സ്ത്രീ തദനു ഗതിവശാദ്യോഗിനീത്വം പ്രപന്നാ। ഭ്രാന്ത്യാ വേശ്യാകൃതാംബാജനിതപതിസുതം ലാളയന്ത്യബ്രവീൽ സാ ഭ്രാതർഭ്രാതൃവ്യ പൌത്ര ശ്വശുര സുത പിതൃവ്യേതി തം ദേവരേതി. ൨൨൮

ഒരു വ്യഭിചാരിണിക്കു രണ്ടു മക്കളുണ്ടായി. അതിലൊന്നു പുരുഷനും മറെറാന്നു സ്ത്രീയുമായിരുന്നു. അവൾ ഈ രണ്ടു മക്കളേയും

ഉപേക്ഷിച്ചു. ദൈവയോഗംനിമിത്തം ഇവർ രണ്ടുപേരും തമ്മിൽ ഭാൎയ്യാഭൎത്താക്കന്മാരായി. ആ സമയം ഒരു യോഗിനിവന്ന് ഉടപ്പിറന്നവന്റെ ഭാൎയ്യയായി വാഴുന്ന ഈ സ്ത്രീയെ നിവൎത്തിച്ചു. അപ്പോൾ ഇവളും യോഗിനിയായി. അമ്മ പണ്ടത്തെപ്പോലെ വ്യഭിചാരിണിതന്നെ. യോഗിനിയായിത്തീൎന്ന സ്ത്രീയുടെ ഭൎത്താവായിരുന്ന പുരുഷൻ തന്റെ മാതാവായ വ്യഭിചാരിണിയിൽ പുത്രോല്പാദനം ചെയ്തു. ആ കുട്ടിയെ കണ്ടു യോഗിനിയായ സ്ത്രീ ഈ വിധമെല്ലാം സംബോധന ചെയ്യുന്നു. ഭ്രാതഃ! തന്റെ അമ്മയുടെ മകനാണല്ലോ. ഭ്രാതൃവ്യ! തന്റെ ഭ്രാതാവിന്റെ മകനാണല്ലോ. പൌത്ര! തന്റെ സപത്നിയായ അമ്മയുടെ മകനായ ഭ്രാതാവിന്റെ മകനാണല്ലോ. ശ്വശുര! തന്റെ ഭൎത്താവിന്റെ അമ്മയുടെ ഭൎത്താവിന്റെ അനുജനാണല്ലോ. സുത! തന്റെ സപത്നിയുടെ മകനാണല്ലോ. പിതൃവ്യ! തന്റെ അമ്മയുടെ ഭൎത്താവിന്റെ അനുജനാണല്ലോ. ദേവര! തന്റെ ഭൎത്താവിന്റെ അമ്മയുടെ കുട്ടിയാണല്ലോ. *

രേ രേ ഘരട്ട മാ രോദീഃ കം കം ന ഭ്രാമയത്യസൌ । കടാക്ഷവീക്ഷണാദേവ കരാകൃഷ്ടസ്യ കാ ഗതിഃ. ൧൩൦

അല്ലയോ തിരിക്കല്ലേ! നീ നിലവിളിക്കരുത്. ഇവളുടെ കടാക്ഷവീക്ഷണംകൊണ്ടുതന്നെ ജനങ്ങൾ പരവശന്മാരാകുന്നു. നിന്നെ ഇവൾ കൈകൊണ്ടു തിരിക്കുകയാണ് ചെയ്യുന്നത്. പിന്നത്തെ ഗതി എന്താണ്. 'ഘരട്ട' എന്ന പദത്തിനു തിരികല്ല് എന്നൎത്ഥമാകുന്നു. നൈഷധം രണ്ടാംസൎഗ്ഗം ൫൭-ാം ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ ഗോധൂമാദിപേഷണപാഷാണം ഘരട്ടഃ എന്നു കാണ്.

കദാനുകാന്തേ സുരതാന്തരേ തേ പശ്യാമി താന്തേ വദനാരവിന്ദേ । പയസ്സമുദ്രോദിത ചന്ദ്രബിംബേ പീയൂഷബിന്ദൂനിവ ഘർമ്മബിന്ദൂൻ ‖ ൨൱൩ ‖ ആലോലനീലായതലോചനായാ നീലാളിമാലാകുലിതാളകായാഃ । ആലിംഗനാചുംബനലോലുപായാ ലപ്സ്യേ കചാന്തശ്ശയനാ കദാനു ‖ ൨൱൪ ‖ മമ ഭുജമുപധാനം കല്പയിത്വാ തവൈകം പൃഥുനി ജഘനചക്രേ സന്നിധായ ദ്വിതീയം । അധരമമൃതകല്പം കാമമാസ്വാദ്യ നിദ്രാം വ്രതനു സുരതാന്തേ സേവയിഷ്യേ കദാനു ‖ ൨൱൫ ‖ വിപരീതരതൌ വിലാസവത്യാ വിഗളന്മാല്യയുതം ശിരോജഭാരം । നിപതന്തമുരഃസ്ഥലേ വികീർണ്ണം പരിസംഗൃഹ്യ കദാനു വേഷ്ടയാമി ‖ ൨൱൬ ‖ അങ്കന്തവാമധിരോപ്യ കുങ്കുമാലേനാവാശ്ലിഷ്യ പീനൌ സ്തനാവാജിഘ്രൻ മൃഗനാഭിപത്രസുഭഗാമച്ഛാം കപോലസ്ഥലീം । അത്യാർദ്രാമധരാമൃതൈസ്തവ മുഖാദാമോദിനീം വീടികാം വക്ത്രേണാപഹരൻ കദാനു ദയിതേ സാദ്ധ്വം രമേയം ത്വയാ. ൨൱൭

ഇതാണ് പ്രസിദ്ധപ്പെട്ട കദാനുപഞ്ചകം. ഇതിനെക്കുറിച്ചു പലരും പലതരത്തിൽ പറഞ്ഞുവരുമാറുണ്ട്. ഏതായാലും അവശനായ ഒരു നായകൻ തന്റെ പ്രിയതമയോടുചോദിച്ച, സ്വ

ഷാവസ്ഥകളെ ഓൎത്തോൎത്തു പറയുന്നതാണെന്നു തീൎച്ചതന്നെ. ശേഷമെല്ലാം അവരവരുടെ സരസ്വതീപ്രസാദംപോലെ കഥ കൂട്ടിച്ചേൎത്തുപയോഗിച്ചുകൊള്ളട്ടെ. പ്രസിദ്ധങ്ങളായ ഈവക ശ്ലോകങ്ങളെ വിട്ടുകളയുവാൻ മാത്രം ഇവിടെ ധൈൎയ്യമില്ല. ഇത്രയും പച്ചശൃംഗാരശ്ലോകങ്ങൾക്കു ഭാഷകാണിപ്പാനും മടിയുണ്ട്. അതിനാൽ അത്രകൊണ്ടു തൃപ്തിപ്പെടുകതന്നെ. * * *

അതികാമാദ്ദശഗ്രീവോ ഹ്യതിലോഭാൽ സുയോധനഃ। അതിദാനാദ്ധതഃ കൎണ്ണോ ഹ്യതി സൎവ്വത്ര വൎജ്ജയേൽ. ൨൬൩

അതി ഒരേടത്തും നന്നല്ല. രാവണൻ അതികാമംകൊണ്ടും, ദുൎയ്യോധനൻ അതിലോഭംകൊണ്ടും, കൎണ്ണൻ അതിദാനംകൊണ്ടും നശിച്ചുപോയി. ബ്രാഹ്മണരൂപിയായ ഇന്ദ്രനു കുണ്ഡലം ദാനംചെയ്ത ഭാരതകഥ ഇവിടെ സ്മൎത്തവ്യമാണ്. * *

ജന്മപ്രഭൃതി ദാരിദ്ര്യം ദശ വൎഷാണി ബന്ധനം। സമുദ്രതീരേ മരണം കിഞ്ചിച്ഛേഷം ഭവിഷ്യതി.

ജനനംമുതൽക്കു ദാരിദ്ര്യം, പത്തുകൊല്ലം ജയിലിൽ കിടക്കുക, കടപ്പുറത്തു കിടന്നു മരിക്കുക, ഇനി കുറച്ചുംകൂടെ അനുഭവിക്കേണ്ടതായിട്ടുണ്ട്. ഇതാണ് ശ്ലോകാൎത്ഥം. തലയിലെഴുത്തു വായിപ്പാൻ തക്ക ദിവ്യശക്തിയുള്ള ഒരു ബ്രാഹ്മണൻ കടപ്പുറത്തു സഞ്ചരിക്കുമ്പോൾ കണ്ടെത്തിയ തലയോട്ടിൽ എഴുതിക്കണ്ടതാണ് ഈ ശ്ലോകം. കിഞ്ചിച്ഛേഷം എന്താണെന്നറിയേണമെന്നുവെച്ച് ആ ബ്രാഹ്മണൻ ഈ കപാലമെടുത്തു സ്വഗൃഹത്തിൽ ഒരു മരപ്പൊത്തിൽ സൂക്ഷിച്ചുവെച്ചു. നിത്യവും കൃത്യമായി അവിടെ ചെന്നു നോക്കുന്നു

ളു കണ്ട വെഷളിയുടെ ദുൎവ്യാധനവഴിക്ക് അവിടുത്തെ ധൎമ്മപത്നി കുറച്ചുകാലംമുമ്പു മരിച്ചുപോയ തൻെറ സപത്നിയുടെ തലയോടാണെന്നു നിശ്ചയിച്ച് ഇതു ദാസിയെക്കൊണ്ടെടുപ്പിച്ചു കുത്തിച്ചതച്ചു പുഴയിലൊഴുക്കി. ഇതുതന്നെ കിഞ്ചിച്ഛേഷം ഭവിഷ്യതി എന്നു ഗ്രഹസ്ഥനും തീൎച്ചയാക്കി. * * *

അവശ്യംഭാവിഭാവാനാം പ്രതീകാരോ ന വിദ്യതേ । അനുഭൂതം കഥം ദുഃഖം നളരാമയുധിഷ്ഠിരൈഃ.

വനവ്യ

തീൎച്ചയായും അനുഭവിച്ചേ തീരൂ എന്നുള്ളവയ്ക്കു പകരമില്ല. നളൻ ശ്രീരാമൻ ധൎമ്മപുത്രൻ ഇവൎക്കുകൂടി വനവാസാദിദുഃഖം അനുഭവിക്കേണ്ടതായി വന്നില്ലേ. നളാദികൾ ക്രമേണ കൃതാദിയുഗങ്ങളിലെ മഹാപുരുഷന്മാരാണ്. അതിൽവെച്ചു പൂൎവ്വപൂൎവ്വത്തിനു ദുഃഖാധിക്യവുമുണ്ട്. നളന്ന് അനുജൻ (പുഷ്കരൻ) പരമശത്രുവാണ്. വേറെ യാതൊരു ബന്ധുവുമില്ല. ദമയന്തീവിരഹം മുതലായ ദുഃഖങ്ങളും അനുഭവിക്കേണ്ടതായി വന്നു. ശ്രീരാമനും മിക്കതും സമംതന്നെ. പക്ഷെ ലക്ഷ്മണൻ ലാലാടികനായിട്ടടുത്തുതന്നെ ഉണ്ട്. സുഗ്രീവാദി സഹായികളുമുണ്ട്: ധൎമ്മപുത്രനായപ്പോഴയ്ക്കു് അനുജന്മാർ നാലുപേർ എന്തിനും തയ്യാർ. പാഞ്ചാലി അടുത്തുതന്നെ ഉണ്ട്. സാക്ഷാൽ ഭഗവാൻതന്നെ സഹായം. ഈ വക ചമൽക്കാരങ്ങളെ കരുതിയാണ് 'നളരാമയുധിഷ്ഠിരൈഃ' എന്ന ക്രമം സ്വീകരിക്കപ്പെട്ടിരിക്കുന്നത്. * * *

ഹിതം പത്ഥ്യം വദേദ്രാജ്ഞി പത്ഥ്യമേവ ച ബന്ധുഷു । ഹിതമേവ വദേൽ സ്ത്രീഷു ന വദേദരിമൂഖയോഃ.

വന്മൻ

ഹിതം=ഇഷ്ടം. പത്ഥ്യം=കേട്ടമാത്രയിൽ ഇഷ്ടമായി തോന്നീല്ലെങ്കിലും ഇതുപ്രകാരം നടന്നാൽ മേലിൽ ഗുണംവരും. അങ്ങിനെ നടക്കാഞ്ഞാൽ ദോഷംവരുമെന്നുള്ള വാക്ക്. * *

ക്ഷോണീകോണശതാംശപാലനകലാദുർവ്വാര
ഗർവ്വാനലക്ഷുഭ്യല്ക്ഷുദ്രനരേന്ദ്രചാടുരചനാം ധന്യാം ന
മന്യാമഹേ । ദേവം സേവിതുമേവ നിശ്ചിനുമഹേ
യോസൌ ദയാലുഃ പുരാ ധാനാമുഷ്ടിമുചേ കുചേല
മുനയേ ദത്തേ സ്മ വിത്തേശതാം. ൨൪൦

ഭൂമിയുടെ ഒരു കോണിന്റെ നൂറിലൊരുഭാഗം പൂർണ്ണസ്വാതന്ത്ര്യംകൂടാതെ ഭരിക്കുന്നുവെന്നു വിചാരിച്ചു സഹിക്കവയ്യാത്ത ഗർവ്വോടുകൂടിയ രാജാവിന്റെ മുഖസ്തുതി നല്ലതാണെന്നു ഞാൻ വിചാരിക്കുന്നില്ല. വിഷ്ണുവിനെ സേവിക്കുകതന്നെ എന്നു തീർച്ചപ്പെടുത്തി. അദ്ദേഹം പണ്ടുതന്നെ ദയാലുവാണ്. ഒരുപിടി അവിലുകൊടുത്ത കുചേലനെ പണക്കാരനാക്കിത്തീർത്തത് അദ്ദേഹമല്ലെ *

ശോഭാസർവ്വസ്വമേഷാ പ്രസഭമപഹൃതം യ
ത്തയാ ലോചനാഭ്യാം മാധ്വീമാധുര്യ്യഭാരഃ സ ച
കളവചസാ മാർദ്ദവം തൽപ്രതീകൈഃ । സ്ഥാനഭ്രം
ശോ മഹീയാനപി ച വിരചിതസ്ത്വന്മുഖസ്പർദ്ധിനാം
തൽ പത്മാനാം ബന്ധനാത്തം വിരമ വരതനോ
പിഷ്ടപേഷേണ കിം സ്യാൽ. ൨൪൧

താമരപ്പൂകൊണ്ടു മാലകെട്ടുന്ന ഒരു സ്ത്രീയോടു സരസകവി പറയുന്നതാണിത്!—ഈ പുഷ്പം നിന്റെ മുഖത്തോടു സ്പർദ്ധിക്കയാൽ

ആ പകവീട്ടുവാൻ വേണ്ടി നീ താമരപ്പൂവിൻെറ ശോഭയേയും മകരന്ദരസത്തേയും മാർദ്ദവത്തേയും, നിൻെറ കണ്ണുകളെക്കൊണ്ടും വാക്കുകളെക്കൊണ്ടും അവയവങ്ങളെക്കൊണ്ടും അപഹരിച്ചു. ഇതുകൊണ്ടു തൃപ്തിപ്പെടായ്കയാൽ പൂവിന്നു സ്ഥാനഭ്രംശവും വരുത്തി (ഇത് ആദ്യം നിന്നിരുന്നതു താമരപ്പൊയ്കയിലായിരുന്നുവല്ലൊ) ഇതുകൊണ്ടൊന്നും പക വീടിയില്ലെ? എല്ലാംകൂടി കൂട്ടിപ്പിടിച്ചു കെട്ടുകയുംകൂടി വേണമോ? പ്രഥമമപഹൃതം എന്നും ഒരു പാഠമുണ്ട്. *

മാ ഗാഃ പ്രത്യുപകാരകാതരതയാ വൈവർണ്ണ്യ
മാകർണ്ണയ ശ്രീകർണ്ണാടവസുന്ധരേശ്വരസുധാസിക്താ
നി സൂക്താനി നഃ । വർണ്ണ്യന്തേ കവിഭിഃ പയോദപ
ടലീസന്ധ്യാഭ്രവിന്ധ്യാടവീ ഝംഝാമാരുതനിർഝര
പ്രഭൃതയസ്തേഭ്യഃ കിമാപ്തം ഫലം. വർവ

പ്രത്യുപകാരം ലഭിച്ചില്ലെങ്കിലോ എന്നു വിചാരിച്ചു വൈമനസ്യം വേണ്ട. ഞാൻ കർണ്ണാടകരാജാവിനെ സ്തുതിക്കുന്നതു കേട്ടോളൂ. കവികൾ മേഘം സന്ധ്യ ആകാശം മുതലായവയെ വർണ്ണിക്കുമാറുണ്ട്. അവക്കു മേഘാദികളുടെ കയ്യിൽനിന്നു വല്ല പ്രതിഫലവും കിട്ടുന്നുണ്ടോ. * * *

തുഷാരകരകോരകാമരതരംഗിണീധാരണപ്രവ്യ
ഥാലനപീനസപ്രശമനൈകതാനഃ സ്വയം । ഹരഃ
കരസരോരുഹേ കലിതതപ്തമുദ്രാമിഷാദശേഷജല
ദോഷഹം വഹതി ധൌമപത്രം രജഃ. വർമ്മ

ചന്ദ്രനേയും ഗംഗയേയും തലയിൽ ധരിച്ചിട്ടുള്ളതിനാൽ ശ്രീ

പരമേശ്വരന്നു ജലദോഷംവന്നു പിടിപെട്ടു. അതു മാറുവാൻവേണ്ടി അദ്ദേഹം തന്റെ തത്ത്വമുദ്രയാണ് എന്ന വ്യാജേന പുകയിലപ്പൊടി കയ്യിൽ വഹിച്ചിരിക്കുന്നു. ചൂണ്ടാണിവിരലും തള്ളവിരലും കൂട്ടിയാണല്ലൊ പൊടി എടുക്കുക. തത്ത്വമുദ്രയെന്നതും ഈ രണ്ടു വിരൽ കൂട്ടിയാണ് * * *

പർജ്ജന്യ ഗർജ്ജസി വൃഥാ കില കസ്യ ഹേതോ
വദാന്യകം തവ ജഗത്ത്രിതയേ പ്രസിദ്ധം । വ്യാദായ
വക്ത്രമിഹ ചാതകപോതകാ യന്നേത്രാശ്രുബിന്ദുനി
കരൈഃ ശമയന്തി തൃഷ്ണാം. ൨൪൪

അല്ലയോ മേഘമേ! എന്തിനാണ് വെറുതെ മുറവിളി കൂട്ടുന്നത്. നീ വലിയ ദാതാവാണെന്നു ത്രൈലോക്യമെല്ലാം പ്രസിദ്ധമാണ്. വേഴാമ്പൽ കുട്ടികൾ വായ പിളർന്നു തങ്ങളുടെ തൃഷ്ണയെ അവരുടെ കണ്ണീർകൊണ്ടുതന്നെ തീർക്കുന്നു. * *

വിശാലം ശാല്മല്യാ നയനസുഭഗം വീക്ഷ്യ കു
സുമം ശുകസ്യാസീൽ ബുദ്ധിഃ ഫലമപി ഭവേദസ്യ
സദൃശം । പുനഃ പ്രാപ്തേ കാലേ ഫലമപി ച ദൈ
വാൽ പരിണതം വിപാകേ തൂലോന്തഃ സപദി മരു
താ സോപ്യപഹൃതഃ. ൨൪൫

വളരെ ഭംഗിയുള്ളതും വിശാലവുമായ പൂളപ്പൂ കണ്ടിട്ടു കായയും ഇതുപോലെയായിരിക്കുമെന്നു തത്ത വിചാരിച്ചു. കായയുണ്ടായി. അതിന്റെ കാലം വന്നപ്പോൾ അതു പഴുത്തു പഞ്ഞിയുണ്ടായി. അതൊരു കാററുവന്നു പറന്നുപോകയും ചെയ്തു. * *

പ്രഥമവയസി ദത്തം തോയമല്പം സ്മരന്തഃ ശിരസി നിഹിതഭാരാ നാളികേരാ നരാണാം। സലിലമമൃതകല്പം ദദ്യുരാജീവനാന്തം നഹി കൃതമുപകാരം സാധവോ വിസ്മരന്തി. ൨൪൩

ചെറുപ്പകാലത്തു കുറച്ചു വെള്ളം തന്നിട്ടുള്ളതോർത്തു തെങ്ങുകൾ തങ്ങടെ തലയിൽ എത്രയോ വലിയ ഭാരങ്ങൾ ചുമന്നു താനുള്ളകാലത്തോളം അമൃതിനോടു തുല്യമായ വെള്ളത്തെ മനുഷ്യൎക്കു കൊടുക്കുന്നു. സജ്ജനങ്ങൾ വളരെ ഉപകാരസ്മരണയുള്ളവരാണ്. *

ശ്രീചക്രം പരമേശ്വരേണ കഥിതം വേതാളപാപാപഹം സീതാമംഗലവാപികാമൃതസരോ ബ്രാഹ്മം ഹനൂമത്സരഃ। ആഗസ്ത്യം രഘുരാമലക്ഷ്മണജടാലക്ഷ്മീസരഃ പാവകം ശക്രാഖ്യം ശിവശംഖതീൎത്ഥയമുനാഗംഗാഗയാകോടയഃ। ശ്രീസാദ്ധ്യാമൃതമാനസാഖ്യമപരം ശ്രീമൽധനുഷ്കോട്യപി ചാതുൎവിംശതിതീൎത്ഥവൈഭവമഹോ ശേഷോ ന വക്തും ക്ഷമഃ. ൨൪൭

രാമേശ്വരത്തെ തീൎത്ഥവിവരം:— ൧. ചക്രതീൎത്ഥം, ൨. വേതാളതീൎത്ഥം, ൩. പാപനാശനതീൎത്ഥം, ൪. സീതാതീൎത്ഥം, ൫. മംഗലതീൎത്ഥം, ൬. അമൃതസരസ്സ്, ൭. ബ്രഹ്മകുണ്ഡം, ൮. ഹനുമത്തീൎത്ഥം, ൯. അഗസ്ത്യതീൎത്ഥം, ൰. രാമതീൎത്ഥം, ൰൧. ലക്ഷ്മണതീൎത്ഥം, ൰൨. ജടാതീൎത്ഥം, ൰൩. ലക്ഷ്മീതീൎത്ഥം, ൰൪. അഗ്നിതീൎത്ഥം, ൰൫. ഇന്ദ്രതീൎത്ഥം, ൰൬. ശിവഗംഗ, ൰൭. ശംഖതീൎത്ഥം, ൰൮. യ

മുനാതീർത്ഥം, ൧൯. ഗംഗാതീർത്ഥം, ൨൦ ഗയാതീർത്ഥം, ൨൧. കോടിതീർത്ഥം, ൨൨. സാദ്ധ്യാമൃതതീർത്ഥം, ൨൩. മാനസതീർത്ഥം, ൨൪. ധനുഷ്കോടി. ഇങ്ങിനെ ചതുർവിംശതിതീർത്ഥം പറയപ്പെട്ടു. ഇവിടെ സുഗ്രീവതീർത്ഥം മുതലായി ഇനിയും അനേകം തീർത്ഥങ്ങളുണ്ട്. എങ്കിലും പ്രധാനം ഈ ഇരിപത്തുനാലുതന്നെ.

*

രഘുവീരപദന്യാസപവിത്രീകൃതപാംസവേ । ദ
ശകണ്ഠശിരഃച്ഛേദഹേതവേ സേതവേ നമഃ (൨൪൨)
കേതവേ രാമചന്ദ്രസ്യ മുക്തിമാർഗ്ഗൈകഹേതവേ ।
സീതായാ മാനസാംഭോജഭാനവേ സേതവേ നമഃ.

സേതുസ്നാനം ചെയ്യുമ്പോൾ തൊഴുതു ചൊല്ലുവാനുള്ള ധ്യാനശ്ലോകങ്ങളാണ് ഇത്. ഇതിൽ സേതുവിനെ ഭംഗിയായി വർണ്ണിച്ചിരിക്കുന്നു.

* *

നിത്യോദാരോദയമിന്ദുസ്ഫുടവിപുലയശാഃ സാധു
സാംബാശ്രയോ ധീഭാസ്വാൻ ദാനപ്രത്യുഷ്ടദാര
ണിവിബുധവാരോൽഗതാശീർഗ്ഗുണാനാം । സിന്ധുഃ
കർമ്മപ്രദീപഃ കലിതിമിരതതേർന്നിത്യകർമ്മാദിനിഷ്ഠാ
ഗീതോ നമ്യഃ സമാലംകൃതഹിമകരമാസേദിവാൻ
ഹാ ഗുരുർമ്മേ. ൨൫൦

കിഴക്കെപ്പുല്ലത്തു കുഞ്ഞുണ്ണിമൂസ്സതിന്റെ നിർയ്യാണത്തെക്കുറിച്ചു വെള്ളാനശ്ശേരി വാസുണ്ണിമൂസ്സുണ്ടാക്കിയ ചരമശ്ലോകമാണിത്. ഇതിൽ 'മേ ഗുരുഃ സമാലംകൃതഹിമകരം ആസേദിവാൻ'=എന്റെ

ഗുരുനാഥൻ ശിവസായുജ്യം പ്രാപിച്ചു എന്നുള്ള പ്രകൃതത്തിലേക്കു നിത്യോദാരഃ എന്നു മുതലായ പദങ്ങൾ ക്ലിഷ്ടമല്ലാതെ ചേൎന്നുപയിക്കുന്നതിന്നു പുറമെ താഴെ വിവരിക്കുംപ്രകാരം മുദ്രാലങ്കാരവും സരസമായി യോജിച്ചിരിക്കുന്നു. 'നിത്യോദാരോയം' എന്നതു് (ഇന്ദുസ്ഫുട) തൽകാലചന്ദ്രസ്ഫുടമാകുന്നു. 'സാംബാശ്രയോധീ' (ഭാസ്വാൻ) ആദിത്യസ്ഫുടം. ബുധവാരം. 'സിന്ധുഃ കമ്രപ്രദീപഃ' (കലി) അന്നത്തെ കലിദിനസംഖ്യ. 'ശീതോ നമ്യഃ' (സമാ) കൊല്ലവൎഷം ൧൦൩൩-ാമാണ്ടു്, മകരമാസേ, 'ദിവാ' പകൽ. ഈ ശ്ലോകം ചൊല്ലിക്കേട്ട സമയം പ്രകൃതകവിയുടെ സതീൎത്ഥ്യനായ വിദ്വാൻ മണന്തല നീലകണ്ഠൻമൂസ്സതു് 'ഇതിൽ മെച്ചമെടുപ്പാനാൎക്കും സാധിക്കയില്ല' എന്നു പറഞ്ഞു താഴെ വിവരിക്കുംപ്രകാരം വേറെ മട്ടെടുക്കുകയാണു് ചെയ്തതു്. വാസരേ മകരേതീതേ ദ്വാദശീഹരിവാസരേ । അതീതദ്വാദശദിനേ ശുക്ലപക്ഷേ വിശേഷതഃ । അന്തേവാസിഷു സൎവ്വേഷ്വപ്യന്തേവാസിസുതാഗ്നിഷു । സ്വൎഗ്ഗപ്രാപ്ത്യൈ ഗുണശ്രേണീകൃതസോപാനപദ്ധതിഃ । ശ്രീപരക്രോഡദേശോദ്യൽപ്രാചീതുണപുരാധിപഃ । ശ്രീശങ്കരാഖ്യോ ഭഗവാൻ ഗുരുഃ പ്രാപ പരം പദം. *

ശതക്രതുപ്രഭൃത്യമൎത്ത്യതത്യഭിപ്രണത്യുപക്രമ
പ്രസത്വരസ്മിതപ്രഭാഞ്ചിതാസ്യപങ്കജേ । ഹരപ്രിയേ
വരപ്രദേ ധരാധരേന്ദ്രകന്യകേ ഹരിദ്രയാ സമൎച്ച്യതേ
ദരിദ്രതാം ഹര ദ്രുതം. വഫെ

ഇന്ദ്രാദിദേവസമൂഹം കാല്ക്കൽ വന്നു നമസ്കരിക്കുന്നവളും പുഞ്ചിരിയുടെ ശോഭയാൽ മനോഹരമായ മുഖപങ്കജത്തോടുകൂടിയവളും ശിവന്റെ പ്രിയതമയും വരത്തെ ദാനം ചെയ്യുന്നവളും പൎവ്വതത്തി

ൻെറ മകളും മഞ്ഞളിനോടു സദൃശമായ നിറത്തോടുകൂടിയവളുമായ ദേവി! നീ ദാരിദ്ര്യത്തെ വേഗം കളഞ്ഞാലും. *

പലിതാനി ശശാങ്കരോചിഷാം ശകലാനീതി വിതക്കയാമഹേ। അത ഏവ വിതേനിരേതരാം സുദൃശാം ലോചനപത്മമീലനം. ൨൫൨

പൂർവാർദ്ധം ഭോജരാജാവിൻെറയും ഉത്തരാർദ്ധം കാളിദാസരുടേയുമാകുന്നു. നരകറം ചന്ദ്രരശ്മിയുടെ ശകലങ്ങളാണെന്നു നാം വിചാരിക്കുന്നു. അതുതന്നെയാണ് അവ സുന്ദരിമാരുടെ കണ്ണുകളാകുന്ന താമരപ്പൂക്കളെ കൂട്ടുന്നത്. ചന്ദ്രരശ്മി തട്ടിയാൽ താമരപ്പൂവു കൂട്ടുമല്ലോ. സാരസ്യം സ്പഷ്ടം. *

വൃശ്ചികസ്യ വിഷം പുച്ഛം മക്ഷികായാ വിഷം ശിരഃ। തക്ഷകസ്യ വിഷം ദന്തം സർവാംഗം ദുർജ്ജനസ്യ ച. ൨൫൩

തേളിന്നു വാലിന്മേലും ഈച്ചയ്ക്കു തലയിലും സർപ്പത്തിന്നു പല്ലിന്മേലുമാണ് വിഷം. ദുഷ്ടർക്കു സർവാംഗവും വിഷംതന്നെ. *

കാചായ നീചം കമനീയവാചാ മോചാരസ(ഫല)സ്വാദമുചാ ന യാചേ। ദയാകരേചേലേ ധനദൽക്കരേചേലേ സ്ഥിതേകുചേലേ ശ്രിതമാകുചേലേ.

കാശുകിട്ടുവാൻവേണ്ടി ഭംഗിയുള്ള വാക്കുകൊണ്ടു നീചനോടു ഞാൻ യാചിക്കുകയില്ല. ദയാകന്യകിതനും കുചേലനെ വൈശ്രവണനാക്കിച്ചെയ്തവനും പീതാംബരപ്പട്ടുടുത്തവനും ലക്ഷ്മീഭർത്താവുമായ ഭഗവാൻ നമുക്കു ഗതിയായിട്ടുണ്ട്. *

ചിബുകേ യസ്യ രോമാണി യസ്യ രോമാണി ഗണ്ഡയോഃ । തേന സഖ്യം ന കുർവീത യാവച്ചന്ദ്രദിവാകരൌ. ൨൭൭

താടിയിൽ മീശ ഇല്ല. കവിൾത്തടങ്ങളിൽമാത്രം രോമമുണ്ട്. അങ്ങിനെയുള്ളവനോടു സൂര്യചന്ദ്രന്മാർ നിലനില്ക്കുന്ന കാലംവരെ കൂട്ടുകൂടരുത്. * *

നിത്യം പുരാ മമ കരോതി വിഹംഗനാദഃ പ്രത്യൂഷ ഏവ ഹൃദി രോഷകഷായിതത്വം । അദ്യ ത്വദീയവിരഹേപി പുനഃ സ ഏവ പ്രീതിം കരോതി വിവിധാ ഖലു ദൈവചേഷ്ടാഃ. ൨൭൮

കുറച്ചുകാലം മുമ്പു ദിനംപ്രതി പുലർകാലത്തുള്ള പറവകളുടെ ശബ്ദം എന്നെ ദുഃഖിപ്പിച്ചിരുന്നു. നിന്നോടു വേർവാട് അനുഭവിക്കേണ്ടിവന്ന ഇക്കാലത്താകട്ടെ ആ പക്ഷികളുടെ ആ സമയത്തുള്ള ആ ശബ്ദംതന്നെ എന്നെ സന്തോഷിപ്പിക്കുന്നു. ഈശ്വരന്റെ ചേഷ്ട പലപ്രകാരത്തിലാണല്ലൊ. അക്കാലത്തു നേരം പുലന്നാൽ വ്യസനം. വിരഹകാലത്ത് ആവു പ്രഭാതം വന്നുവല്ലൊ എന്നു വിചാരിച്ചു സന്തോഷം എന്നു താല്പര്യം. *

ദീപനിർവ്വാപണം പുംസാം സ്ത്രീയാഃ കുശ്മാണ്ഡഖണ്ഡനം । സ്വയമാഘോശനം പുംസാമായുഃശ്രീവിത്തനാശനം. ൨൭൯

പുരുഷന്മാർ വിളക്കണെയ്ക്കുക, സ്ത്രീകൾ കുമ്പളങ്ങ മുറിക്കുക,

താൻതന്നെ കുടിക്കുക നീർ വീഴ്ത്തുക, ഇതെല്ലാം ആയുസ്സിനേയും ശ്രീയേയും ധനത്തേയും നശിപ്പിക്കുന്നതാകുന്നു. *

കസ്ത്വം പാന്ഥ ഖലേശ്വരോഽഹമിഹ കിം ഘോരേ വനേ വത്സസേ സിംഹവ്യാഘ്രവൃകാദിഭിർമ്മൃഗഗണൈഃ ഖാദ്യോഽഹമിത്യാശയാ । കസ്മാത്ത്യക്ഷ്യസി കോമളാം തനുമിമാം മദ്ദേഹമാംസാശനപ്രത്യുൽപന്നനൃമാംസഭക്ഷണധിയാ ഖാദന്തു സർവാനിതി.

ഒരു കാട്ടിൽവെച്ച് രണ്ടുപേർ തമ്മിലുള്ള സംഭാഷണമാണിത്:—നീ ആരാണ്? ഞാൻ ഒരു ദുഷ്ടശ്രേഷ്ഠൻ. എന്തിനാണ് ഈ ഘോരവനത്തിൽ നില്ക്കുന്നത്? സിംഹം മുതലായ ജന്തുക്കൾ എന്നെ പിടിച്ചു തിന്നോട്ടെ എന്നു വിചാരിച്ചാണ്. ഈ നല്ല ശരീരത്തെ എന്തിനാണ് ഉപേക്ഷിക്കുന്നത്? പറയാം. എൻെറ മാംസം തിന്നാൽ മനുഷ്യമാംസത്തിൻെറ സ്വാദ് അവരറിയും. അപ്പോൾ സ്വാദു വിചാരിച്ച് എല്ലാം മനുഷ്യരേയും കൊല്ലുവാൻ തുടങ്ങും. ഒരുത്തൻെറ ദുഷ്ടവിചാരം നോക്കുക. *

പ്രശ്നവാദീ ഗുരുമ്മൌനീ . കിമേകഃ സ്തംഭമൂലഗഃ । പ്രേഷകപ്രേഷകോ ബാണഃ സപ്തൈതേ സചിവാധമാഃ.

ഒരു കാര്യം പറയുമ്പോൾ അക്കാര്യം ചെയ്യാതെ ലക്ഷണം പറയുന്നവൻ, അതല്ല ഇതാണ് ഇപ്പോൾ വേണ്ടത് എന്നും മററും ഇങ്ങോട്ട് ഉപദേശിക്കുന്നവൻ, ഒന്നും മിണ്ടാത്തവൻ, ഞാൻ തനി

ച്ചോ എന്ന ചോദിക്കുന്നവൻ, തൂണചാരി നില്ക്കുന്നവൻ, പറഞ്ഞ പോലെ പോയി എങ്കിലും വഴിക്കുവെച്ച വല്ലവരേയും കണ്ടാൽ അക്കാൎയ്യം ആയാളെ ഭരമേല്പിച്ചു മടങ്ങുന്നവൻ, കാൎയ്യം മുഴുവൻ ഗ്രഹിക്കാതെ ഓടുന്നവൻ, ഇങ്ങിനെ ഏഴുതരം ആളുകളോട് ഒരുകാൎയ്യം നിൎവ്വഹിപ്പാൻ പറയരുത് * *

നഹി ഭവതി വിയോഗഃ സ്നേഹവിച്ഛേദഹേതുഃ സകലഗുണനിധീനാം സജ്ജനാനാം കദാചിൽ। ഘനപടലനിരുദ്ധോ ദൂരസംസ്ഥോപി ചന്ദ്രഃ കിമു കുമുദവനാനാം സ്നേഹഭംഗം കരോതി. ൧൩൦

എല്ലാഗുണങ്ങളുമുള്ള സജ്ജനങ്ങൾക്കു വേർവാടു സ്നേഹം മുറിയുവാൻ കാരണമാകുന്നില്ല. മേഘസമൂഹങ്ങളാൽ മറയ്ക്കപ്പെട്ടവനും എത്രയോ ദൂരത്തു സ്ഥിതിചെയ്യുന്നവനുമായ ചന്ദ്രൻ ആമ്പലുകൾക്കു സ്നേഹഭംഗത്തെ ചെയ്യുന്നുണ്ടോ. ഒരിക്കലുമില്ല. അതിനാൽ പിരിഞ്ഞു താമസിച്ചു എന്നുവെച്ചു സ്നേഹത്തിനു കുറവുവരില്ലെന്നു താല്പൎയ്യം. * *

ചിന്തനേനേധതേ ബുദ്ധിരിന്ധനേനേവ പാവകഃ। അചിന്തനേന നശ്യേച്ച നിരിന്ധന ഇവാനലഃ. ൧൩൧

വിറകുകൊണ്ട് അഗ്നി എന്നപോലെ ചിന്തനകൊണ്ടു ബുദ്ധി വദ്ധിക്കുന്നു. വിറകില്ലായ്കയാൽ അഗ്നി എന്നതിൻവണ്ണം ചിന്തന ഇല്ലായ്കയാൽ ബുദ്ധി ക്ഷയിക്കുകയും ചെയ്യുന്നു. *

ഇന്ദീവരേണ നയനം മുഖമംബുജേന കുന്ദേന ദന്തമധരം നവപല്ലവേന । അംഗാനി ചമ്പകദളൈശ്ച വിധായ വേധാഃ കാന്തേ കഥം രചിതവാനുപലേന ചേതഃ. വന്നവ

ഒരു കാമുകൻ സ്ത്രീയോടു പറയുന്നു:—സുന്ദരി! നിന്റെ കണ്ണ് കരിങ്കുവലയപ്പൂവുകൊണ്ടുണ്ടാക്കിയതാണ്. മുഖം താമരപ്പൂകൊണ്ടും പല്ല മുല്ലമൊട്ടുകൊണ്ടും അധരം പുതിയ തളിർകൊണ്ടും ഉണ്ടാക്കിയതാണ്. എന്തിനധികം പറയുന്നു അംഗങ്ങളെല്ലാം ചമ്പകപ്പൂവിന്റെ ഇതൾകൊണ്ടുണ്ടാക്കിയതാണ്. ഇത്രയെല്ലാം നിഷ്കർഷിച്ചുണ്ടാക്കിയ ബ്രഹ്മാവു മനസ്സിനെ കല്ലുകൊണ്ടുണ്ടാക്കിവിട്ടുവല്ലോ. നിന്റെ മനസ്സു വളരെ കഠിനമാണെന്നു താല്പര്യം. ഇതുപോലെ ഒരു സ്ത്രീയുടെ മനസ്സിന്റെ കാഠിന്യത്തെപ്പററി പഴയ ഒരു കവി പറയുന്നതെന്തെന്നാൽ:— അല്ലോളം തവ മന്ദഹാസനികടേ കോലുംനിലാവും കരപ്പല്ലിനുണ്ടുനിലാവൊളം വെളുവെളപ്പല്ലാസികേശാന്തികേ। കല്ലോളം കടുതാണു പല്ലവമിളംപൂമെ തൊട്ടുനോക്കഹോ കല്ലും പല്ലവകോമളം തവ മനം ചിന്തിക്കിലോഃണാക്ഷണേ. അല്ല്=ഇരുട്ട്. ശേഷം സ്പഷ്ടം. * *

താംബൂലചർവ്വണാൽ പൂർവ്വം പൂഗം ഖാദതി യോ നരഃ । സപ്ത ജന്മനി നിസ്തേജാഃ പുനഃ ശാപാച ഭവിഷ്യതി. വന്നവ

വെററില തേച്ചു വായിലിടുന്നതിനുമുമ്പ് ആരാണോ അടയ്ക്ക കടിക്കുന്നത് ആയാൾ ഏഴു ജന്മം തേജസ്സില്ലാത്തവനാകും

പിന്നീട നായയായി ജനിക്കുകയും ചെയ്യും. മുറുക്കുമ്പോൾ ആദ്യം അടയ്ക്ക വായിലിടരുതെന്നു താല്പൎയ്യം. *

രാജാഭിഷേകേ മദവിഹ്വലായാ ഹസ്താച്യുതോ ഹേമഘടോ യുവത്യാഃ। സോപാനമാൎഗ്ഗേഷു കരോതി ശബ്ദം ടം ടം ടടണ്ടം ടടടം ടടണ്ടം. പന്നൎ

നാലാംപാദം അനുകരണം മാത്രമാകുന്നു. ഇത് ഒരു സമസ്യയായിരിക്കണം. * *

വിദ്യാഭിലാഷകുപിതാം നിജബാലസഖ്യാ തന്ദ്ര്യാ കഥഞ്ചിദനനീയ സമീപനീതാം। ചേതോഹരാം പ്രണയിനീമഖിലേന്ദ്രിയേഷ്ടാം നിദ്രാം പ്രസാദയിതുമദ്യ നമസ്കരോമി. പന്നഭ

ഒരു വിദ്യാൎത്ഥി രാത്രി ഉറക്കം വരുന്ന സമയം ഉണ്ടാക്കിയതാണ് ഈ ശ്ലോകം. വിദ്യയേയും നിദ്രയേയും രണ്ടു സ്ത്രീകളാക്കി കല്പിക്കുക. രണ്ടും സ്ത്രീലിംഗമാണല്ലൊ. സ്ത്രീകൾക്കു മാനം സഹജമാണ്. "സ്ത്രീണാമീൎഷ്യാകൃതഃ കോപോ .മാനോന്യാസംഗിനി പ്രിയേ" എന്നുണ്ട്. വിദ്യയിലാസക്തിയുണ്ടാകയാൽ ശുണ്ഠി എടുത്തവളും തന്റെ സഖിയായ മടിയാൽ കൊണ്ടുവരപ്പെട്ടവളും മനസ്സിനെ ഹരിക്കുന്നവളും സകല ഇന്ദ്രിയങ്ങൾക്കും ഇഷ്ടയുമായ നിദ്രയെ പ്രസാദിപ്പിക്കുവാൻ ഒന്നു നമസ്കരിച്ചേക്കാമെന്നു ശ്ലോകാൎത്ഥം. *

ശ്രുതമിച്ഛന്തി പിതരോ ധനമിച്ഛന്തി മാതരഃ। ബാന്ധവാഃ കുലമിച്ഛന്തി രൂപമിച്ഛന്തി കന്യകാഃ. ~

കന്യകയുടെ അച്ഛൻ തൻെറ ജാമാതാവിന്ന വൈദുഷ്യം വേണമെന്നാഗ്രഹിക്കുന്നു. അമ്മ പണം വേണമെന്നാണ് മോഹിക്കുന്നത്. ബന്ധുജനങ്ങൾ കുലം നന്നാവേണമെന്നു വിചാരിക്കുന്നു. കന്യക ഭർത്താവിൻെറ രൂപലാവണ്യത്തെയാണ് ഇച്ഛിക്കുന്നത്.

കാ കാളി കാ മധുരാ കാ ശീതളവാഹിനീ ഗംഗാ। കം സംജഘാന കൃഷ്ണഃ കം ബലവന്തം ന ബാധതേ ശീതം.

വന്നെ

ഈ ശ്ലോകത്തിൽ അഞ്ചു ചോദ്യങ്ങൾ ചോദിക്കുന്നു. കാ കാളീ=കറുത്തിട്ടുള്ളത് എന്താണ്? (കാകാളീ=കാക്കക്കൂട്ടം) ഇങ്ങിനെ അതാതു ചോദ്യങ്ങളിൽതന്നെ അതുകളുടെ മറുവടിയും കിടപ്പുണ്ട്.

വിദ്യുന്മാലാരമണ രമണീയാകൃതേ വാരിദ ത്വാം നത്വാ മൌലൌ മുകുളിതകരഃ കിഞ്ചിദഭ്യർത്ഥയേഹം। യാവല്ലീയേ കുചകലശയോരന്തരാളേ പ്രിയായാസ്താവൽ കാലം വിരമ വിഷമാദപാരിധാരാവിമോക്ഷാൽ.

വന്നവ്വ

മിന്നൽപിണരിൻെറ ഭർത്താവും സൌന്ദൎയ്യശാലിയുമായ മേഘമേ! നിന്നെ നമസ്കരിച്ചു കൈ തലയ്ക്കുവെച്ചു ഞാൻ ഒന്നു പ്രാർത്ഥിക്കുന്നു. ഏതു സമയമാണ് ഞാൻ ഭാൎയ്യയുടെ സ്തനങ്ങളിൽ ചെന്നു ചേരുന്നത് ആ സമയംവരെ നീ മഴപെയ്യിച്ചുപോകരുതേ. പിന്നീട്ട മഴപെയ്യിക്കണമെന്നുകൂടിയുള്ള അർത്ഥം താവൽകാലം എന്നതുകൊണ്ടു കവി വിവക്ഷിച്ചിട്ടുണ്ട്. * *

അയുർവിത്തം ഗൃഹച്ഛിദ്രം മന്ത്രമൌഷധമൈ

ഘ്നം । ദാനം മാനാവമാനൌ ച നവ ഗോപ്യാനി ദേഹിനാം. ൧൬൯

മേൽപറഞ്ഞ ഒമ്പതു കാൎയ്യങ്ങളം മനുഷ്യർ പുറത്തു പറയാതെ ഗോപ്യമായി വെക്കേണ്ടവയാകുന്നു. * *

വിനാ ഗോരസം കോ രസഃ കാമിനീനാം വിനാ ഗോരസം കോ രസഃ കൎഷകാണാം । വിനാ ഗോരസം കോ രസഃ പണ്ഡിതാനാം വിനാ ഗോരസം കോ രസോ ഭോജനാനാം. ൧൭൦

സുന്ദരിമാൎക്ക കണ്ണു നന്നല്ലെങ്കിൽ എന്താണ് രസമുള്ളത്. കൃഷിചെയ്യുന്നവൎക്ക കാള നന്നല്ലെങ്കിൽ എന്താണ് രസം. വാക്കിന്നു പ്രസരിപ്പില്ലെങ്കിൽ പണ്ഡിതന്മാൎക്കെന്തു രസമാണുള്ളത്. ഊണിന്നു മോരില്ലെങ്കിൽ എന്താണ് രസം. *

ന രാജഹാൎയ്യം ന ച ചോരഹാൎയ്യം പ്രയാണകാലേ ന കരോതി ഭാരം । വ്യയേ കൃതേ വൎദ്ധത ഏവ നിത്യം വിദ്യാധനം സൎവ്വധനാൽ പ്രധാനം. ൧൭൧

രാജാവും കള്ളനും അപഹരിക്കുകയില്ല. വഴിയാത്രയിൽ ഭേസ്സുകയും വേണ്ട. ചിലവിടുന്തോറും വൎദ്ധിക്കുകയും ചെയ്യും. എല്ലാം ധനത്തേക്കാളും വലിയതു വിദ്യാധനംതന്നെയാണ്. *

സൽസംഗസാംഗാദനിലഃ സുസേവ്യോ ദുസ്സംഗസംഗാദനിലഃ സുദുഷ്യഃ । സംഗദ്വയേ വാഹ്യനിലസ്സ ഏകഃ സംസൎഗ്ഗജാ ദോഷഗുണാ ഭവന്തി. ൧൭൨

ദോഷവും ഗുണവും സംസൎഗ്ഗത്തിൽനിന്നാണ് ജനിക്കുന്നത്. മുല്ല മുതലായ സുഗന്ധപുഷ്പങ്ങളിൽ തട്ടിവരുന്ന കാററു നല്ലതായിത്തീരും. ദുൎഗ്ഗന്ധമായ വല്ല വസ്തുക്കളിലും തട്ടിയാണ് കാററു വരുന്നതെങ്കിൽ ചീത്തയായി. കാററെല്ലാമൊന്നുതന്നെ. സംസൎഗ്ഗത്താൽ ഗുണദോഷങ്ങൾ വരുന്നു. * *

സൌധേ സുധാധവളിതേ സുധിയോ ധയന്തി കണ്ഠാവധി പ്രിയതമാധരവന്നിദാഘേ । കാന്താള കാന്തസുരതാന്തനിതാന്തതാന്തകാന്താകരാന്തകരകാന്തരവാന്തവാരി. വ.മെ.

ഭാഗ്യവാന്മാർ ഉഷ്ണകാലത്ത്, കുമ്മായംകൊണ്ടു വെളുത്ത മാളികയിൽവെച്ച്, മനോഹരമായ കുറുനിരയോടുകൂടിയവളും സുരതം നിമിത്തം അത്യന്തം ക്ഷീണിച്ചിട്ടുള്ളവളുമായ ഭാൎയ്യയുടെ കയ്യിലുള്ള കിണ്ടിയിൽനിന്നൊഴുകുന്ന വെള്ളത്തെ പ്രിയതമയുടെ അധരം എന്നപോലെ ആകണ്ഠം പാനം ചെയ്യുന്നു. *

രാമാൽ ബലീയാനപരോ ന കശ്ചിദ്ദാരാപഹാരാന്ന പരോവമാനഃ । തഥാപി രാമഃ ശരദം നിരീക്ഷ്യ ബദ്ധാംബുധൌ സേതുമരിം ജഘാന. വ.മെ.

രാമനേക്കാൾ വലിയവനായി വേറെ ആരുംതന്നെ ഇല്ല. ഭാൎയ്യയെ കട്ടുകൊണ്ടുപോകനിമിത്തമുണ്ടായതിനേക്കാൾ വലിയൊരു അവമാനവും വരേണ്ടതില്ല. ഇപ്രകാരമെല്ലാമാണെങ്കിലും രാമൻ ശരൽക്കാലത്തെ പ്രതീക്ഷിച്ചേ സമുദ്രം ചിറകെട്ടുകയും ശത്രുവായ രാവണനെ കൊല്ലുകയും ചെയ്തുള്ളു. എല്ലാം കാലംനോക്കി പ്രവൎത്തിക്കണം. ധൃതിപ്പെടരുത്.

മാപ്രാണം ത്യജ മാ പ്രാണം മാപ്രാണസമവിക്രമ । മാ ന വിക്രമ തേജോഭിർമ്മാനവിക്രമഭൂപതേ.

മാപ്രാണംവരെ പിടിച്ചടക്കിയ സാമൂതിരിപ്പാട്ടിലേക്ക കൊച്ചിരാജാവയച്ചതാണ് ഈ ശ്ലോകം. മാപ്രാണം=രാജ്യപ്പേര്. ത്യജ മാ പ്രാണം=പ്രാണനെ കളയരുതേ. മാപ്രാണസമവിക്രമ=വിഷ്ണുവിനോടു തുല്യമായ വിക്രമത്തോടുകൂടിയവനേ! ഹേ മാനവിക്രമഭൂപതേ! തേജോഭിഃ മാ (എന്നെ) ന വിക്രമ (ആക്രമിക്കണ്ട) *

ചികിത്സകജ്യോതിഷിമന്ത്രവാദിനാം ഗൃഹേ ഗൃഹേ ഭോജനമാദരേണ । അന്യാനി ശാസ്ത്രാണി സുശിക്ഷിതാനി പാനീയമാത്രന്ന തു ദാപയന്തി. വന്യേ

വൈദ്യന്നും ജ്യോതിഷിക്കും മന്ത്രവാദിക്കും എല്ലാ ഗൃഹങ്ങളിലും ആദരവോടുകൂടെ ചോറ കിട്ടും. മററതുശാസ്ത്രത്തിൽ പാണ്ഡിത്യമുള്ളവക്കും പച്ചവെള്ളവുംകൂടി കിട്ടുകയില്ല. *

നാപിതസ്യ ഗൃഹേ ക്ഷൌരം വസ്ത്രഞ്ച കരമർദ്ദിതം । തജ്ജന്യാലേപിതം ചൂർണ്ണം ശക്രസ്യാപി ശ്രിയം ഹരേൽ. വൈ

ക്ഷുരകൻെറ ഗൃഹത്തിൽവെച്ചു ക്ഷൌരം ചെയ്യിക്കുക, കൈകൊണ്ടു വസ്ത്രത്തെ മട്ടിക്കുക, ചൂണ്ടാണിവിരൽകൊണ്ടു നൂറു തേക്കുക, ഇതെല്ലാം ദേവേന്ദ്രൻെറ ശ്രീയെ കൂടി കളയുന്നതാണ്. പിന്നെ മററുള്ളവരുടെ കഥ പറയേണമോ. *

വിത്തഭ്രചിത്തഭ്രമത്തഭ്രപാലകോപാസനാവാ

സനായാസനാദനപാഠം । സാധുതാ സാ ധുതാ സാ
ധിതാ സാധിതാ കിന്തയാ ചിന്തയാ ചിന്തയാമശ്ശി
വം. വവ്യെ

കുറച്ചുകാലം ഒരു കുപ്രഭുവിന്റെ കാൎയ്യസ്ഥനായിരുന്നു്, ബുദ്ധി
മടുത്തു പിൻമാറിയ ഒരാൾ പറയുന്നതാണിത്:—പണംകൊണ്ടും ഭൂ
മികൊണ്ടും കാമദേവനെക്കൊണ്ടും മദിച്ചിരിക്കുന്ന കുപ്രഭുവിനെ
സേവിച്ച് അപകടമെല്ലാം വന്നുകഴിഞ്ഞു. സജ്ജനതപമെല്ലാം എ
ന്നിൽനിന്നു പൊയ്പ്പോയി. ആധിവന്നു വശായി. ഇനി വിചാരി
ച്ചിട്ടെന്താണ് ഫലം. ശിവനെ സേവിക്കുകതന്നെ. *

ആചാൎയ്യാൽ പാദമാദത്തേ പാദം ശിഷ്യഃ
സപമേധയാ । പാദം സബ്രഹ്മചാരിഭ്യഃ പാദം കാ
ലക്രമേണ ച. വന്റെ

നാലിലൊന്നു ഗുരുവിന്റെ മുഖത്തുനിന്നു പഠിക്കണം. നാലി
ലൊന്നു തന്റെ ബുദ്ധികൊണ്ടാലോചിച്ചുണ്ടാക്കണം. ഒന്നിച്ചു പ
ഠിക്കുന്നവരിൽനിന്നും നാലിലൊന്നു മനസ്സിലാക്കണം. ശേഷം നാ
ലിലൊന്നു കാലക്രമേണ ഉണ്ടായിക്കൊള്ളും. ഇങ്ങിനെയാണ് ഒരു
വിദ്യാൎത്ഥി വിദ്യയെ കൈയ്ക്കലാക്കേണ്ടത്. *

ആതുരസ്യ പിതാ വൈദ്യഃ കിഞ്ചിൽ സപസ്ഥ
സ്യ മിത്രവൽ । തടാകസ്നാനവേളായാം വൈദ്യം പ
ശ്യതി ശത്രുവൽ. വവ്യ

ദീനം പിടിച്ചു പരവശനായ കാലത്തു വൈദ്യൻ അച്ഛനാ

ണ്. ഒരുവിധം ഭേദമായാൽ വൈദ്യൻ സ്നേഹിതനായി. നല്ലവണ്ണം സുഖപ്പെട്ടു കുളത്തിൽ കുളിക്കുന്ന സമയത്തോ മറേറാ കാണുമ്പോഴും വൈദ്യൻ ശത്രുവായി രോഗമൊന്നും ഇല്ലാത്ത കാലത്തു വൈദ്യൻ നിസ്സാരനാണെന്നു താല്പര്യം. * *

സംഭരിതഭൂരികൃപമംബ ശുഭമംഗം ശുംഭതു ചി
രന്തനമിദം തവ മദന്തഃ । ജംഭരിപുകുംഭിവരകുംഭയുഗ
ഡംഭസ്തംഭികുചകുംഭപരിരംഭപരശംഭോ. വവൃഥ

ഉദ്ദണ്ഡശാസ്ത്രികൾ ദർശനം ചെയ്യാനായി മൂക്കുതലക്ഷേത്രത്തിൽ വന്നപ്പോൾ നടയിൽവെച്ചു ചൊല്ലിയതാണ് പൂർവാർദ്ധം. അതുകേട്ട് അവിടെ തിരുമിററം അടിച്ചിരുന്ന ഒരു അമ്പലവാസി ഉണ്ടാക്കിയതാണ് ഉത്തരാർദ്ധം. അമ്പലവാസിയുടെ ഈ ഉത്തരാർദ്ധം കേട്ടപ്പോൾ ശാസ്ത്രികൾ "നീ താനാ സാഹിത്യമല്ലൻ" എന്ന് ആയാളോടു ചോദിച്ചു. അതെ: എന്ന് ആയാൾ നിശ്ശങ്കം മറുവടിയും പറഞ്ഞു. ഒരു സാഹിത്യമല്ലൻ മൂക്കുതല ഉണ്ടെന്നു പണ്ടുതന്നെ ശാസ്ത്രികൾ കേട്ടിട്ടുണ്ട്. പക്ഷെ താൻ പൂർവാർദ്ധം ചൊല്ലുന്നസമയം വരെ ഇദ്ദേഹമാണ് സാഹിത്യമല്ലൻ എന്നു ശാസ്ത്രികൾ മനസ്സിലാക്കിട്ടുണ്ടായിരുന്നില്ല. അനേകം വിദ്വാന്മാർ പണ്ടുപണ്ടേ ഈ മൂക്കോലക്ഷേത്രത്തിൽവന്നു തൊഴുതുപോവാറുണ്ടെന്നുള്ളതിനു വേറെയും ഉദാഹരണങ്ങളുണ്ട്. സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛനെ കുട്ടിക്കാലത്തിവിടെ തൊഴീക്കാൻ കൊണ്ടുവന്ന സമയം അദ്ദേഹം പറഞ്ഞതെന്തെന്നാൽ— 'യോഗിമാർ സതതം ക്ലപ്തം തുഞ്ചത്തെത്തുള്ളയാരഹോ ।
നാഴിയിൽപാതിയാടില്ല പലാകാശേന വാ നവാ' എന്ന്. ഈ ശ്ലോകമുണ്ടാക്കുകനിമിത്തം എഴുത്തച്ഛനു തുഞ്ചൻ എന്ന പേർ സിദ്ധിച്ചു.

ഹാസോ ഭാതി കുചദ്വയം തവ ശിവം മദ്ധ്യം വപുസ്തേ സുവാക് കേശോ നാസികഭൂഷണം സുവദനം മുഗ്ദ്ധാംഗരാഗോ ദൃശൌ । ഗംഗാവൽ ഗജകുംഭവൽ ഗഗനവൽ ഗാംഗേയവൽ ഗാനവൽ ജംബൂവജ്ജലബിന്ദുവജ്ജലജവജ്ജംബാലവജ്ജാലവൽ

പൂർവാർദ്ധത്തിലെ ഉപമേയങ്ങൾക്കുള്ള ഉപമാനങ്ങളും ഉപമാവാചകങ്ങളും യഥാക്രമം ഉത്തരാർദ്ധത്തിലുണ്ട്. ഹാസഃ ഗംഗാവൽ ഭാതി. ഇവിടെ ധാവള്യമാണ് സാധാരണധർമ്മം. കുചദ്വയം ഗജകുംഭവൽ. ഭാതി എന്ന ക്രിയ എല്ലാടവും അന്വയിക്കണം. ശിവം മദ്ധ്യം ഗഗനവൽ. കൃശോദരി എന്നു ഫലിതാർത്ഥം. വപുഃ ഗാംഗേയവൽ. ഗാംഗേയം=സ്വർണ്ണം. സുവാക് ഗാനവൽ. കേശഃ ജംബൂവൽ. ജംബു=ഞാവൽപഴം. ഇതിന്റെ നിറം കറുപ്പാണ്. നാസികഭൂഷണം ജലബിന്ദുവൽ. നാസികഭൂഷണം എന്നതു കർമ്മധാരയസമാസമാണ്. തൽപുരുഷസമാസത്തിൽ പുംവൽഭാവമില്ലല്ലൊ. സുവദനം ജലജവൽ. ജലജം=പത്മം. മുഗ്ദ്ധാംഗരാഗഃ ജംബാലവൽ. ജംബാലം=പങ്കം. കുറിക്കൂട്ടിന്റെ ഇഴുക്കത്തെ പിടിച്ചാണ് ഈ ഉപമ. സൌരഭ്യാദി മററു ഗുണങ്ങളെ ആശ്രയിച്ചല്ല. ദൃശൌ ജാലവൽ. ജാലം=വല ബന്ധകത്വം സാധാരണധർമ്മം. * *

ദൃങ്മനസ്സംഗസങ്കല്പാ ജാഗരഃ കൃശതാരതിഃ ।
ഹ്രീത്യാഗോന്മാദമൂർച്ഛാന്താ ഇത്യനംഗദശാ ദശ.

കാമദശ ഇങ്ങിനെ പത്തുപ്രകാരത്തിലാകുന്നു. ൧. ദൃക്സംഗം ൨. മനസ്സംഗം, ൩, സങ്കല്പം, ൪. ജാഗരം, ൫. കാർശ്യം, ൬. അര

ഫവ *

തി, ൭. ലജ്ജവിട്ടുക, ൮. ഉന്മാദം, ൯. മോഹാലസ്യം, ൰. മരണം. കാമദശകളെ വേറെവിധത്തിലും പരിഗണനം ചെയ്തിരിക്കുന്നു. 'അത്യാവേശമൊരംഗനെങ്കൽ നിലവിട്ടൊട്ടേറെവാവാടിയാൽ പത്താപ ത്തുകാം മാനഹാനിപ്രഥമം പിഴന്നതു്മോക്ഷാപഹം ! ഉൾത്താപം കുലഹാനി ബന്ധുവിരഹം താപം തപോനാശനം സത്യോല്ലംഘനമാത്മഹാനിമരണം പത്താമതാം തോഴരേ' ഇത്യാദി. *

വപുരാച്ഛാദ്യതേ കേന നൃണാം കീദൃക് ച പാനഭൂഃ । പ്രതിലോമാനുലോമാഭ്യാമുച്യതാമേകമുത്തരം.

വവ്യർ

മനുഷ്യർ എന്തിനെക്കൊണ്ടാണ് ശരീരം മറയ്ക്കുന്നത്. പാനഭൂമി എങ്ങിനെ ഇരിക്കുന്നതാണ്. ഈ രണ്ടു ചോദ്യങ്ങൾക്കും മറുവടി ഒന്നായിരിക്കണം. ഒന്നാം ചോദ്യത്തിനുള്ള മറുവടി ഇടത്തോട്ടു വായിച്ചാൽ അതുതന്നെയായിരിക്കും രണ്ടാംചോദ്യത്തിനുള്ള ഉത്തരം. ൧. വാസസാ=വസ്ത്രംകൊണ്ടു. ൨. സാസവാ=കള്ളിനോടു കൂടിയത്.

മന്ദാരകുസുമോന്മത്തഭൃംഗമാലാവിരാജിതം ।
ലൂഃകേന രാമബാണേന രാവണസ്യ ശിരോ രണേ.

ക്രിയാഗുപ്തി. ഇവിടെ അലാവി (ഛേദിക്കപ്പെട്ടു) എന്നാണ് ക്രിയ. ശേഷം സ്പഷ്ടം. * * *

അംബാ കുപ്യതി താത മൂർദ്ധ്നി ധൃതാ ഗംഗേയമുത്സൃജ്യതാം വിദ്വൻ ഷണ്മുഖ കാ ഗതിർമ്മയി ചിരം തസ്യാഃ സ്ഥിതായാ വദ । രോഷാവേശവശാദശേ

ഷഡ്വദനൈഃ പ്രത്യുത്തരം ദത്തവാനംഭോധിജ്ജലധിഃ പയോധിരുദധിർവാരാന്നിധിർവാരിധിഃ. ഛന്നു

സുബ്രഹ്മണ്യനും പരമേശ്വരനും തമ്മിലുള്ള സംവാദമാണിത്:—അച്ഛാ! അമ്മ കോപിക്കുന്നു. തലയിൽ ധരിച്ചിട്ടുള്ള ഗംഗയെ കളയു. സുബ്രഹ്മണ്യ! വളരെ കാലമായി എന്റെ തലയിൽ സ്ഥിതിചെയ്യുന്ന ഈ ഗംഗയെ ഉപേക്ഷിച്ചാൽ അതിനെന്താണ് പിന്നീട്ട ഗതി. പറയൂ. സുബ്രഹ്മണ്യന്ന് ഈ മറുവടി അത്ര രസിച്ചില്ല. അദ്ദേഹം തന്റെ ആറു മുഖങ്ങളെക്കൊണ്ടും സമുദ്രത്തിന്റെ ആറു പേർ പറഞ്ഞു. ഗംഗയ്ക്കു സമുദ്രമുണ്ടല്ലോ ഗതി. അത് അവിടേയ്ക്കു പൊയ്ക്കൊള്ളട്ടെ എന്നു താല്പര്യം. * *

പുസ്തകസ്ഥാപിതാ വിദ്യാ പരഹസ്തഗതം ധനം । ദേശാന്തരഗതഃ പുത്രോ നാമമാത്രമുപാചരേൽ.

പുസ്തകത്തിൽ ഇരിക്കുന്ന വിദ്യയും, മറ്റൊരുത്തന്റെ കയ്യിൽ പെട്ടുപോയ പണവും, അന്യദേശത്തിരിക്കുന്ന പുത്രനും, പേർ പറവാൻ മാത്രമേ ഉപയോഗമുള്ളു. * *

ന കാഷ്ഠേ വിദ്യതേ ദേവോ ന പാഷാണേ ന മൃണ്മയേ । ഭാവേ ഹി വിദ്യതേ ദേവസ്തസ്മാൽ ഭാവോ ഹി കാരണം. ഛവ്യ

മരക്കഷണത്തിൽ ദൈവമില്ല. കല്ലിന്മേലും ദൈവമില്ല. മണ്ണിലും ദൈവമില്ല. ദൈവം സങ്കല്പത്തിലാണ് ഉള്ളത്. *

കളമാഃ പകപശാലിന്യഃ സംബഭ്രുവുരധോമുഖാഃ। ആസന്നാലവനോദന്തചിന്താസന്താപിതാ ഇവ.

പൂവ്വാദ്ധം ഭോജരാജാവിന്റെയാണ്. നെല്ലുകറ്റ പാകംവന്നു തലയും താഴ്ത്തി നില്ക്കുന്നു. ഇതുകേട്ട കാളിദാസർ ഉണ്ടാക്കിയതാണ് ഉത്തരാദ്ധം. തങ്ങളെ അറിയുവാനുട്ടത്തുഃപായി എന്നു വിചാരിച്ചു ദുഃഖിച്ചിട്ടാണൊ തല താഴ്ത്തിയത് എന്നു തോന്നും. * *

കപ്പൂരധൂളീകലിതാലവാലഃ കസ്തൂരികാകല്പിത ദോഹദശ്രീഃ । ഹിമാംബുകുംഭൈഃ പരിഷിച്യമാനഃ പ്രാഞ്ചം ഗുണം മുഞ്ചതി നോ പലാണ്ഡുഃ. ൨൯൦

കപ്പൂരപ്പൊടികൊണ്ടു തടമുണ്ടാക്കി കസ്തൂരി വളവുംചേത്തു പനിനീർകൊണ്ടു നനച്ചാലും ഉള്ളിയുടെ സ്വാഭാവികമായ നാററം പോകയില്ല. * * *

വിദിതം നനു കന്ദുക തേ ഹൃദയം പ്രമദാധര ചുംബനലുബ്ധ ഇവ । വനിതാകരതാമരസാഭിഹതഃ പതിതഃ പതിതഃ പുനരുൽപതസി ॥ ൨൯൧ ॥ ഏകോപി ത്രയ ഇവ ഭാതി കന്ദുകോയം കാന്തായാഃ കരതലരാഗരക്തരക്തഃ । ഭ്രമൌ തച്ചരണനഖാംശുഗൌരഗൌരഃ ഖസ്ഥസ്സന്നയനമരീചിനീലനീലഃ ॥ ൨൯൨ ॥ പയോധരാകാരധരോ ഹി കന്ദുകഃ കരേണ രോഷാദഭിഹന്യതേ മുഹുഃ । ഇതീവ നേത്രാകൃതിഭീതമുൽപലം സ്ത്രിയഃ പ്രസാദായ പപാത പാദയോഃ.

പ്രസിദ്ധമായ കന്ദുകത്രയമാണ് ഈ മൂന്നു ശ്ലോകവും. ഭോജരാജസഭയിൽവെച്ചു കാളിദാസാദി മൂന്നു കവികഠം ഒരു പന്തടിയെക്കു

റിച്ചുണ്ടാക്കിയതാണെന്നാണ് കേൾവി. ഇതുകളിലെ കല്പനാവൈ ചിത്ര്യം സഹൃദയന്മാരാലോചിച്ചറിയേണ്ടതാകുന്നു. *

കമലേ കമലം തദുപരി കമലം തത്ര ച കമലം വിമലം ഭാതി । അമുനാ യമുനാ കരധൃതവദനാ ചുംബനസമയേ ശിശുരിവ ഭാതി. ൨൧൪

ഒന്നാമത്തെ കമലത്തിന്നു കാലെന്നും, രണ്ടാമത്തേതിന്നു കണ്ണെന്നും, മൂന്നാമത്തേതിന്നു മുഖമെന്നും, അൎത്ഥമാകുന്നു. നാലാമത്തേതു കം (ജലം) അലം എന്നാണ് പദച്ഛേദം. യമുനാ എന്നതു സ്ത്രീയുടെ പേരാകുന്നു. ചുംബനസമയത്തു ശിശുമട്ടിൽ ശോഭിച്ചതു വികാരമില്ലാഞ്ഞിട്ടാണ്. * * *

കുസുമേ കുസുമോൽപത്തിഃ ശ്രൂയതേ ന ച ദൃശ്യതേ । ബാലേ തവ മുഖാംഭോജേ നേത്രമിന്ദീവരദ്വയം. ൨൧൫

പൂൎവ്വാൎദ്ധം ഭോജരാജാവിന്റേയും ഉത്തരാൎദ്ധം കാളിദാസരുടേയുമാകുന്നു. പുഷ്പത്തിന്മേൽ പുഷ്പം കാണ്മാനും കേൾപ്പാനുമില്ല. ഉണ്ട്—നിന്റെ മുഖമാകുന്ന താമരപ്പൂവ്വിൽ കണ്ണുകളാകുന്ന രണ്ടു കരിങ്കുവലയപ്പൂക്കളുണ്ട് എന്നാണ് ശ്ലോകാൎത്ഥം. ഇതിലെ ഉത്തരാൎദ്ധം ഉണ്ടാക്കുന്നവന്നു തക്കതായ സമ്മാനം കൊടുക്കുന്നതാണെന്നു ഭോജരാജാവു പ്രസിദ്ധം ചെയ്ത പരസ്യം കണ്ടു കാളിദാസരുടെ ഭാൎയ്യ ( ? ) വല്ലഭനോടു സമ്മാനവിവരം അറിയിക്കാതെ പൂരിപ്പിച്ചുവാങ്ങി കാളിദാസരെ കാലപുരിക്കയച്ചുവെന്നും മററുമാണ് ഐതിഹ്യം. ഇത് എത്രത്തോളം വിശ്വാസയോഗ്യമാണാവോ. * *

മാടക്ഷ്മാരമണബാഹുബലാഭിഗുപ്താ സേയം സഭാ പരവശേതി ന ശങ്കനീയാ । ഏകാകിനീ നിശിചരാലയമദ്ധ്യഗാപി (സംസ്ഥാ) കിം രാമഭദ്രദയിതാ ദശകണ്ഠമാപ. ൧൯൩

സാമൂതിരിപ്പാട്ട രാജ്യമെല്ലാം പിടിച്ചു തൃശ്ശിവപേരൂർ എത്തിയപ്പോഠം അവിടെ ബ്രഹ്മസ്വം മഠത്തിലുണ്ടായിരുന്ന ഉണ്ണിനമ്പൂതിരിമാർ അദ്ദേഹത്തിന്ന കൊടുത്തതാണ് പ്രസ്തുത ശ്ലോകം. മാടക്ഷ്മാരമണൻ=കൊച്ചിരാജാവ്. ശേഷം സ്പഷ്ടം. * *

ശീതേതീതേ വസനമശനം വാസരാന്തേ നിശാന്തേ ക്രീഡാരംഭഃ കുവലയദൃശാം യൌവനാന്തേ വിവാഹഃ । സേതോബ്ബന്ധഃ പയസി ഗളിതേ വാൎദ്ധക്യേ തീൎത്ഥയാത്രാ വിത്തേ നഷ്ടേ വിതരണമഹോ കുൎവ്വന്തി മൂഢാഃ. ൧൯൪

മൂഢന്മാർ സകല കാൎയ്യവും സമയംതെററി പ്രവൃത്തിക്കുന്നതിനാൽ അവരുടെ ആരംഭങ്ങഠം നിഷ്ഫലങ്ങളായിപ്പോകുന്നു. തണുപ്പുകാലം കഴിയുമ്പോഴത്രെ പുതപ്പു വാങ്ങുകയുള്ളു. അമാന്തിച്ച് ഊണിന്നു സമയം തെററിക്കും. പുലച്ചയ്ക്കാണ് ക്രീഡയ്ക്കാരംഭിക്കുക. കന്യകയുടെ യൌവനം കഴിയുമ്പോഴെ പെൺകൊടയ്ക്കുത്സാഹിക്കു. വെള്ളം വററിയാൽ ചിറകെട്ടുവാൻ തുടങ്ങും. വാൎദ്ധക്യത്തിലാണ് തീൎത്ഥയാത്രചെയ്യാൻ മോഹിക്കുക. പണമെല്ലാം നശിച്ചുകഴിഞ്ഞാൽ ദാനംചെയ്യാനാഗ്രഹം തുടങ്ങും. * *

അർത്ഥാനാമാർജ്ജനേ ദുഃഖമാർജ്ജിതാനാന്തു രക്ഷണേ । ആയേ ദുഃഖം വ്യയേ ദുഃഖമർത്ഥഃ കിം ദുഃഖഭാജനം. ൨൯൮

പണം സമ്പാദിക്കുമ്പോഴും ദുഃഖം. ഉണ്ടാക്കിയതു രക്ഷിക്കുമ്പോഴും ദുഃഖം. വരവിൽ ദുഃഖം. ചിലവിൽ ദുഃഖം. ചുരുക്കിപ്പറയുന്നതായാൽ പണം ദുഃഖമയമാണ്. * *

അത്യാസന്നാ വിനാശായ ദൂരസ്ഥാ ന ഫലപ്രദാഃ । സേവ്യാ മദ്ധ്യമയാ വൃത്ത്യാ രാജവഹ്നിഗുരുസ്ത്രിയഃ. ൨൯൯

വളരെ അടുത്തുപോയാൽ നാശംവരും. വിട്ടുനിന്നാൽ കാര്യം സാധിക്കയില്ലതാനും. അതിനാൽ രാജാവ്, തീയ്, ഗുരു, സ്ത്രീ, ഇവരെ ഒരിടമട്ടിൽ സേവിക്കുകയാണ് നല്ലത്. * *

സോമം ചന്ദ്രം ദധന്മൂർദ്ധ്നാ ഭുജഗൈരുരഗൈഃ സ്ഫുരൽ । ശിവദേഹം വപുശ്ശംഭോശ്ചിന്തയ സ്മരഹൃന്മനഃ. ൩൦൦

ഹേ മനഃ! ത്വം ശംഭോഃ വപുഃ ചിന്തയ എന്നു യോജന. മറ്റു പദങ്ങളും ഇങ്ങിനെ വപുർവിശേഷണമായി യോജിപ്പിക്കണം. സോമം (ഉമയോടുകൂടിയത്) മൂർദ്ധ്നാ ചന്ദ്രം ദധൽ (തലയിൽ ചന്ദ്രനെ ധരിച്ചത്). ഭുജഗൈഃ (കൈകളെ ഗമിച്ചിരിക്കുന്ന) ഉരഗൈഃ സ്ഫുരൽ (സർപ്പങ്ങളെക്കൊണ്ടു ശോഭിച്ചത്) ശിവദേഹം (മംഗളത്തെ ദാനംചെയ്യുന്ന ചക്ഷുസ്സോടുകൂടിയത്) സ്മരഹൃൽ (കാമനെ ഹരിച്ചത്). ഈ ശ്ലോകത്തിൽ പുനരുക്തവദാഭാസാലങ്കാരമാകുന്നു. *

ഭക്താപായഭുജംഗഗാരുഡമണിസ്ത്രൈലോക്യ
രക്ഷാമണിർഗ്ഗോപീലോചനചാതകാംബുദമണി
സ്സൌന്ദര്യമുദ്രാമണിഃ । യൽ കാന്താമണിരുഗ്മിണീ
ഘനകുചദ്വന്ദ്വൈകഭൂഷാമണിഃ ശ്രേയോ ദേവശി
ഖാമണിർദ്ദിശതു നോ ഗോപാലചൂഡാമണിഃ. ൩൦൭

ഭക്തന്മാരുടെ അപായമാകുന്ന പാമ്പിന്ന് ഒരു ഗാരുഡമണിയും (പാമ്പിന്റെ ഗവ്വിനെ ശമിപ്പിക്കുവാൻ വിഷവൈദ്യന്മാരുടെ കൈവശമുണ്ടാകുന്ന വിഷക്കല്ല് എന്നൊരു ദിവ്യൌഷധമാണിത്) ത്രൈലോക്യരക്ഷാകർത്താവും, ഗോപീജനങ്ങളുടെ നേത്രങ്ങളാകുന്ന ചാതകങ്ങൾക്കു മേഘവും, സൌന്ദര്യമൂർത്തിയും, രുഗ്മിണിയുടെ കുചങ്ങൾക്ക് ഒരലങ്കാരഭൂതനും, ദേവശിഖാമണിയുമായ ആ ഗോപാലചൂഡാമണി—ശ്രീകൃഷ്ണഭഗവാൻ നമ്മൾക്കു ശ്രേയസ്സിനെ പ്രദാനം ചെയ്യട്ടെ.

* *

നാട്യാന്തേ നടരാജരാജഭഗവൽപാണിപ്രവാള
സ്ഫുരൽഢക്കായാ നവ പഞ്ചനാദതനുഭിഃ പൂർണ്ണാവ
ർണ്ണാ മമ । ജിഹ്വായാം ജയതാം സമസ്തജഗതാം
ഹൃദ്യാദ്യവിദ്യേശ്വരീ വിദ്വദ്വൃന്ദഹൃദിന്ദുകാന്തദൃഷദാ
ദ്യുച്ചുരച്ചന്ദ്രികാ. ൩൦൮

നൃത്താവസാനത്തിൽ നടരാജനായ ഭഗവാൻ ഢക്കയെ ൧൪ പ്രാവശ്യം ശബ്ദിപ്പിച്ചു. അതാണ് ൧൪ മഹേശ്വര സൂത്രങ്ങൾ. ആദ്യവിദ്യ(വ്യാകരണശാസ്ത്രം) എന്റെ നാവിൽ കിടന്നു കളിക്കണേ.

രാമം സീതാം ലക്ഷ്മണം ജീവികാത്ഥേ വിക്രീണീതേ യോ നരസ്തഞ്ച ധിക് ധിക്। അസ്മിൻ ശ്ലോകേ യോപശബ്ദം ന വേത്തി വ്യത്ഥപ്രജ്ഞം പണ്ഡിതം തഞ്ച ധിക് ധിക്. ൧൦൩

'ജീവികാത്ഥേ ചാപണ്യേ' എന്ന സൂത്രത്താൽ പ്രതിമയെ വില്ക്കുവാനായിട്ടറച്ചുപോയാൽ കപ്രത്യയലോപം വരുവാൻ പാടുള്ളതല്ല. രാമം, സീതാം, ലക്ഷ്മണം ഈ മൂന്നു സ്ഥലത്തു ലോപം വന്നിരിക്കുന്നു. ഈ അപശബ്ദം അറിയായ്കയാലാണ് നിന്ദ്യത. ജീവനത്തിനുവേണ്ടി പ്രസ്തുത ദേവന്മാരുടെ പ്രതിമയെ വില്ക്കുകയാലാണ് പൂവാദ്ധത്തിൽ പറഞ്ഞ നിന്ദ്യത. * *

രോഗവീമദഹേഭ്യസ്യ ഭാസ്വാകലിതമൌലിരുഃ।
അവന്ദ്യഃ കാനനമ്ലേത്താ ദദ്യാച്ഛം വോഗജേശ്വരഃ.

യസ്യ ഗവി രഃ (യാവനൊരുത്തന്റെ നേത്രാഗ്നി) ഇം അദഹൽ (കാമനെ ദഹിപ്പിച്ചു) ഭങ്ങൾ=നക്ഷത്രങ്ങൾ. ആര്യൻ=ശ്രേഷ്ഠൻ. ഭാസ്വൻ=ചന്ദ്രൻ. ഉഃ=പരമേശ്വരൻ. അവന്ദ്യൻ=അനാൽ (വിഷ്ണുവിനാൽ) വന്ദ്യൻ. കൻ=ബ്രഹ്മാവ്. കാനനമ്ലേത്താ=കപടം പറഞ്ഞ ബ്രഹ്മാവിന്റെ കഴുത്തറുത്തവൻ. അഗജേശ്വരൻ=പാവ്തിവല്ലഭൻ. * * * *

വലീഭിമ്മുഖമാക്രാന്തം പലിതൈരങ്കിതം ശിരഃ। ഗാത്രാണി ശിഥിലായന്തേ തൃഷ്ണൈകാ തരുണായതേ. ൧൦൪

മുഖത്തു ധാരാളം വലികളെല്ലാം വന്നു. തല മുഴുവൻ നരച്ചു. ദേഹമെല്ലാം ശിഥിലമായി. എന്നാലും തൃഷ്ണയ്ക്കു് ഇപ്പോഴും യൌവനംതന്നെയാണ്. വാൎദ്ധക്യം വന്ന് ഇഹലോകവാസസുഖം അവസാനിക്കാറായി എങ്കിലും മനുഷ്യൎക്ക മോഹം നിലയ്ക്കുന്നില്ലെന്നു താല്പൎയ്യം. * * *

വാങ്മാധുൎയ്യാൽ സൎവ്വലോകപ്രിയത്വം വാക്പാരുഷ്യാൽ സൎവ്വലോകാപ്രിയത്വം । കിം വാ ലോകേ കോകിലേനോപകാരഃ കിം വാ ലോകേ ഗൎദ്ദഭേനാപകാരഃ. ൧൦൬

വാക്ക നന്നെങ്കിൽ എല്ലാവൎക്കും ഇഷ്ടനായിത്തീരാം. വാക്ക ചീത്തയായാലോ ആൎക്കും കണ്ടുകൂടാതാകും. കുയിലിനെക്കൊണ്ടു വല്ല ഉപകാരവുമുണ്ടോ. കഴുതയെക്കൊണ്ടു വല്ല ഉപദ്രവവുമുണ്ടോ. വാങ്മാധുൎയ്യം നിമിത്തമാണ് ജനങ്ങൾ കുയിലിനെ പുകഴ്ത്തുന്നത്. വാക്പാരുഷ്യം നിമിത്തമാണ് കഴുതയെ വെറുക്കുന്നത് എന്നു താല്പൎയ്യം. * * *

മിതം ഭുക്ത്വാ ശതം ജപ്ത്വാ ഗത്വാ പദശതം ശനൈഃ । വാമഭാഗേ ശയാനസ്യ ഭിഷഗ്ഭിഃ കിം പ്രയോജനം. ൧൦൭

മിതമായി ഭക്ഷണം കഴിച്ചു കുറെ നാമം ജപിച്ചു കുറച്ചുനേരം ലാത്തിയതിനുശേഷം ഇടത്തുഭാഗം ചെരിഞ്ഞു കിടക്കുന്നതായാൽ അവന്നു വൈദ്യനെക്കൊണ്ടാവശ്യമില്ല. ഒരു രോഗവുമുണ്ടാകുന്നതല്ലെന്നു താല്പൎയ്യം. * * *

കാകദൃഷ്ടിർബ്ബകധ്യാനം ശ്വാനനിദ്രാ തഥൈവ ച । അല്പാഹാരം ജീൎണ്ണവസ്ത്രമേതദ്വിദ്യാൎത്ഥിലക്ഷണം. ൩൦൨

കാക്കയുടെ ദൃഷ്ടിയും, കൊററിയുടെ ധ്യാനവും, നായയുടെ ഉറക്കവും, നല്ലവണ്ണമുണ്ണാതിരിക്കലും, പഴയവസ്ത്രമുടുക്കലും, വിദ്യാൎത്ഥിയുടെ ലക്ഷണമാകുന്നു. * * *

വിവാദശീലാം സ്വയമൎത്ഥചോരിണീം പരാനുകൂലാം പരദോഷഭാഷിണീം । അഗ്രാശിനീമന്യഗൃഹപ്രവേശിനീം ഭാൎയ്യാം ത്യജേൽ പുത്രദശപ്രസൂമപി.

ദുസ്തൎക്കത്തിൽ താല്പൎയ്യമുള്ളവളും, സ്വകാൎയ്യമായി പണം കട്ടു സമ്പാദിച്ചുവെക്കുന്നവളും, അന്യന്ന് അനുകൂലയും, മറെറാരാളുടെ ദൂഷ്യത്തെ പറയുന്നവളും, തന്നേക്കാൾ മുമ്പ് ഊണുകഴിക്കുന്നവളും, അന്യന്റെ ഗൃഹത്തിൽ ചെന്നിരിക്കുന്നവളുമായ ഭാൎയ്യയെ പത്തു പുത്രനെ പ്രസവിച്ചിട്ടുള്ളവളായിരുന്നാലും ഉപേക്ഷിക്കണം. *

കാൎയ്യേഷു മന്ത്രീ കരണേഷു ദാസീ രൂപേഷു ലക്ഷ്മീഃ ക്ഷമയാ ധരിത്രീ । സ്നേഹേഷു മാതാ ശയനേഷു വേശ്യാ ഷൾകൎമ്മനാരീ കുലധൎമ്മപത്നീ. ൩൦൪

മന്ത്രിയെപ്പോലെ കാൎയ്യവിവരമറിയുന്നവളും, ദാസിയെപ്പോലെ പ്രവൃത്തി എടുക്കുന്നവളും, ലക്ഷ്മീദേവിയെപ്പോലെ സൌന്ദൎയ്യമുള്ളവളും, ഭൂമിയെപ്പോലെ ക്ഷമയുള്ളവളും, അമ്മയെപ്പോലെ സ്നേഹമുള്ളവളും, ശയനകാലത്തു വേശ്യയുമായ സ്ത്രീയാകുന്നു ശരിയായ ധൎമ്മപത്നി. * * *

ചത്വാരോ വിത്തദായാദാ ധൎമ്മാഗ്നിനൃപതസ്കരാഃ । ജ്യേഷ്ഠപുത്രാവമാനേന ത്രയഃ കുപ്യന്തി സോദരാഃ. ൩൫൭

പണത്തിന്റെ അവകാശികരം ധൎമ്മം, അഗ്നി, രാജാവ്, കള്ളൻ എന്നിങ്ങിനെ നാലു പേരാകുന്നു. ജ്യേഷ്ഠപുത്രനായ ധൎമ്മത്തെ അവമാനിച്ചാൽ—അതായതു ധൎമ്മം ചെയ്യാതിരുന്നാൽ സോദരന്മാർ മൂന്നുപേരും കോപിക്കും. തീ പിടിക്കുക, രാജാവു കയ്യേറുക, കള്ളന്മാർ കവൎച്ച ചെയ്തു കൊണ്ടുപോവുക, ഇങ്ങിനെ മുതലെല്ലാം നശിക്കുമെന്നു താല്പൎയ്യം. * *

ഗോസ്രാവഃ കിമയം ഗവാശ്രയഗതഃ കിം തന്വി ഗാമീക്ഷസേ ഗോചിത്തേ ചരണേന ഗാം ലിഖസി കിം ഗോസ്ത്രീസമേ ദേഹി ഗാം । ഗാവോ യാന്തി വൃഷാശ്ച വാസരരുചേൎഗ്ഗാവോപി ദൂരം ഗതാ ഗാവസ്ത്വദ്വിരഹേണ മേസുഹരണാ ഏദ്ധ്യേഹി യാവോ ഗൃഹം. ൩൫൮

ഒരു കാമുകൻ പറയുന്നു:—ഗോസ്രാവം=ജലപ്രവാഹം. ഗവാശ്രയഗതം=ഗോവാകുന്ന ആശ്രയത്തെ ഗമിച്ചതു്. ഗോവ്=കണ്ണ്. കിം ഗാം ഈക്ഷസേ (എന്തിനായി ദിക്കിനെ നോക്കുന്നു) ഗോചിത്തേ: (കാരോരഹൃദയേ) കിം ചരണേന ഗാം (ഭൂമിയെ) ലിഖസി. ഗോസ്ത്രീസമേ=സുന്ദരി (ഗോസ്ത്രീ=ദേവസ്ത്രീ) ഗാം (വാക്കിനെ) ദേഹി. ഗാവഃ വൃഷാഃ ച യാന്തി=പശുക്കളും കാളകളും മുലയുവാൻ പോകുന്നു. വാസരരുചേഃ ഗാവഃ=ആദിത്യരശ്മികരം. ഏധി=ഇയ്യുടെ

(കാമൻെറ) ഗാവഃ=അസ്ത്രങ്ങൾ അസുഹരണാഃ (പ്രാണഹരങ്ങൾ) ഏഹി=വരിക. ഗൃഹം യാവഃ=വീട്ടിലേക്ക പോകതന്നെ. *

ആലസ്യം യദി ന ഭവേജ്ജഗത്യനൎത്ഥഃ കോ ന സ്യാൽ ബഹുധനകോ ബഹുശ്രുതോ വാ। ആലസ്യാദിയമവനിഃ സസാഗരാന്താ സംപൂൎണ്ണാ നരപശുഭിശ്ച നിൎദ്ധനൈശ്ച. ൩.൧൩൨

ആലസ്യം എന്നൊരനൎത്ഥം ലോകത്തിലില്ലെങ്കിൽ ആരാണ് ധനികനാവാത്തത്. ആരാണ് വിദ്വാനാവാത്തത്. ആലസ്യം നിമിത്തം സമുദ്രംവരെയുള്ള ഈ ഭൂമി നരപശുക്കളെക്കൊണ്ടും ദരിദ്രന്മാരെക്കൊണ്ടും നിറഞ്ഞിരിക്കുന്നു. * *

ജനിതാ ചോപനേതാ ച യസ്തു വിദ്യാം പ്രയച്ഛതി। അന്നദാതാ ഭയത്രാതാ പഞ്ചൈതേ പിതരഃ സ്മൃതാഃ. ൩.൧൩൩

ഉല്പാദിപ്പിച്ചവനും, ഉപനയിപ്പിച്ചവനും, വിദ്യയെ തരുന്നവനും, ചോറുതരുന്നവനും, ഭയത്തിൽനിന്നു രക്ഷിക്കുന്നവനും, പിതാക്കന്മാരാകുന്നു. * *

മൂൎഖാ ന ദ്രഷ്ടവ്യാ ദ്രഷ്ടവ്യാശ്ചേന്ന തൈസ്സഹ തിഷ്ഠേൽ। യദി തിഷ്ഠേന്ന തു കഥയേദ്യദി കഥയേന്മൂൎഖവൽ കഥയേൽ. ൩.൧൩൪

മൂൎഖന്മാരെ കാണരുത്. അഥവാ കണ്ടുവെങ്കിൽ അവരോടുകൂടി നില്ക്കരുത്. ഒരുപക്ഷെ നിന്നുപോയി എന്നു വന്നാൽ അവരു

മായി സംസാരിക്കരുത്. സംസാരിക്കുകയാണെങ്കിൽ മൂഢന്മാരെ പ്പോലെ സംസാരിക്കുകയും വേണം. *

സ്വർഗ്ഗാൽ ഗോപാല കുത്ര വ്രജസി സുരമുനേ ഭൂതലേ കാമധേനോർവ്വത്സസ്യാനേതുകാമസ്തൃണചയ മധുനാ മുഗ്ദ്ധ ദുഗ്ദ്ധം ന തസ്യാ । ശ്രുത്വാ ശ്രീഭോജ രാജപ്രചുരവിതരണം വ്രീഡശുഷ്കസ്തനീ സാ വ്യ ർത്ഥോ ഹി സ്യാൽ പ്രയാസസ്തദപി തദരിഭിശ്ചർവ്വി തം സർവ്വമുർവ്യാം. ൯൫൬

സ്വർഗ്ഗത്തിൽ പൈമേക്കുന്ന ഒരു ഗോപാലനും നാരദനുമായുള്ള അന്യോന്യസംഭാഷണമാണിത്:—ഭോജരാജാവിന്റെ ദാനയശസ്സു കേട്ടു കാമധേനു ലജ്ജിച്ചു പാലില്ലാതായി. അതിന്റെ കുട്ടിക്കു തിന്മാൻ പുല്ലു കൊണ്ടുവരുവാൻവേണ്ടി ഭൂലോകത്തിലേക്കു പോകയാണെന്നാണ് ഗോപാലൻ പറഞ്ഞത്. ഭൂലോകത്തിലെ പുല്ലെല്ലാം ഭോജരാജാവിന്റെ ശത്രുക്കളും തിന്നൊടുക്കി എന്നു മഹർഷി പറഞ്ഞു.

യദ്ഭാവി തദ്ഭവതു യത്നമയത്നതോ വാ യത്നേന ചാതിമഹതാ ന ഭവത്യഭാവി । ഏവം വിധാതൃവശവർത്തിനി ജീവലോകേ കിം ശോകമസ്യ പുരുഷസ്യ വിചക്ഷണസ്യ. ൯൫൭

പ്രയത്നം ചെയ്താലും ചെയ്തില്ലെങ്കിലും വരുന്നതുവരും. പ്രയത്നം ചെയ്തതുകൊണ്ടു വരാത്തതു വരില്ല. ഇങ്ങിനെ എല്ലാം ബ്രഹ്മാവിന്റെ ചൊല്പടിപ്രകാരം ഈ ജീവലോകം സ്ഥിതിചെയ്യുന്നു. പിന്നെ എന്തിനാണ് ബുദ്ധിമാനായ പുരുഷൻ വ്യസനിക്കുന്നത്. *

ഇയ്ക്കാ വയങ്കേ മദങ്കേ ശയാനാ വിശാലേ സ്വഫാലേ വിശേഷം വഹന്തീ। അരം ഭാസമാനാപി രംഭാസമാനാ ലവാംഗീ കുരംഗീദൃഗംഗീകരോതു.

എന്റെ മടിയിൽ കിടക്കുന്നവളും, വിശാലമായ നെററിത്തടത്തിൽ പൊട്ടു തൊട്ടിട്ടുള്ളവളുമായ ഇവരം ആരാണ്. നമ്മളാരാണ്, ഏററവും ശോഭിക്കുന്ന ഇവരം രംഭയോടു തുല്യയാകുന്നു. ഏതായാലും ഇവളെ അംഗീകരിക്കുകതന്നെ. അരംഭാസമാനയാണെങ്കിലും രംഭാസമാനയാണ്. അതിനാൽ വിരോധാഭാസാലങ്കാരം. ശബ്ദാലങ്കാരവും ഈ ശ്ലോകത്തിലുണ്ട്. * *

കിം ഭാരം സുസമർത്ഥാനാം കിം ദൂരം വ്യവസായിനാം। കോ വിദേശസ്സു വിദുഷാം കഃ പരഃ പ്രിയവാദിനാം. ന.ഫൻ

സമർത്ഥന്മാരക്കെന്തൊരു കാര്യമാണ് വഹിക്കവയ്യാത്തത്. അദ്ധ്വാനശീലന്മാർക്ക് അകലമായിട്ടെന്താണുള്ളത്. വിദ്വാന്മാർക്കു പരദേശമാണെന്നുവരികിൽതന്നെ എന്താണ്. നല്ല വാക്കു പറയുന്ന വർക്കു ശത്രു എവിടെയാണ്. ഇതൊന്നും ഇല്ലെന്നു താല്പര്യം. *

പൂർവ്വം ത്വൽപ്രേരിതോസ്മീതി ച കപടഗിരോൽപാദ്യ വിസ്രംഭമന്തഃ പശ്ചാൽ സ്വീകൃത്യ യാതോ മമ ഹൃദയധനം മാരചോരസ്സ വീരഃ। ആലോലഭ്രൂവിലാസേ തദിഹ വിതര മേ ഭൂരികാരുണ്യശീലേ നോചേൽ സന്ദർശയ ത്വം ത്സടിതി ഹി കുമതേർമ്മന്ദിരം മന്മഥസ്യ. ന.വ.ം

ഒരു കാമുകൻ പറയുന്നു:—മാരനാകുന്ന ചോരൻ വീരനാണ്. നീ പറഞ്ഞയച്ചുവന്നവനാണെന്നു പൊളിപറഞ്ഞ് ആദ്യമേ എന്നെ വിശ്വസിപ്പിച്ചു. പിന്നീട് അവൻ എന്റെ ഹൃദയമാകുന്ന ധനവും കയ്ക്കലാക്കി ചാടിപ്പോയി. ഹേ സുന്ദരി! ഒന്നുകിൽ ഹൃദയം മടക്കിത്തരിക. അല്ലാത്തപക്ഷം ആ കള്ളന്റെ ഗൃഹം കാട്ടിത്തരിക. * * *

ഗോവിന്ദനന്ദനതയാ ച വപുഃശ്രിയാ ച മാസ്മിൻ നൃപേ കുരുത കാമധിയം തരുണ്യഃ । അസ്ത്രീകരോതി ജഗതാം വിജയേ സ്മരഃ സ്ത്രീരസ്ത്രീ ജനഃ പുനരനേന വിധീയതേ സ്ത്രീ. നൈഷധം

ശ്രീഹർഷൻ ഒരു രാജാവിന്നു കൊടുത്ത ശ്ലോകമാണിത്. ഈ രാജാവിന്റെ അച്ഛന്റെ ഗോവിന്ദൻ എന്നാണ് പേർ. കാമനും ഗോവിന്ദ (വിഷ്ണു) നന്ദനനാണ്. സൌന്ദൎയ്യവുമുണ്ട്. പക്ഷേ ഒരു വിശേഷമുണ്ട്. കാമൻ ലോകത്തെ ജയിപ്പാൻവേണ്ടി സ്ത്രീകളെ അസ്ത്രീകരിക്കുന്നു—വിജയായുധമാക്കുന്നു. എന്നാൽ നേരെ മറിച്ച് ഈ രാജാവ് അസ്ത്രിയായ (ആയുധപാണിയായ) ജനത്തെ സ്ത്രീയാക്കുന്നു—ഭയപരവശത്വം, അബലത്വം, മുതലായ സ്ത്രീധൎമ്മങ്ങളോടുകൂടിയവനാക്കിച്ചെയ്യുന്നു എന്നു താല്പൎയ്യം. *

ഗാംഭീൎയ്യാതിശയേന യസ്യ ജഗതാം നേത്രാണിമാനം ഗതാ പാത്രം യസ്യ നവീനതാം ഭജതി യൽ പാത്രേയമാസിഞ്ജഗൽ । രാജൽകേസരിതാം സമുദ്രമമലം യദ്പാതസമവ്യാപ്ലുതേ യസ്യ വിഭാവരീ ശരച്ചിരോ ദദ്യാച്ഛമഭ്രംശി വഃ. നൈഷധ

യസ്യ ജഗതാം നേത്രാ ശയേന (ശയം=കയ്യ്) ഭീഃ അണിമാനം ഗതാ ഗാം ന യാതി. യസ്യ പത്രം (വാഹനം) വീനതാം (പക്ഷിശ്രേഷ്ഠഭാവം) ഭജതി. ജഗൽ യൽപദ്മേയം (യസ്യ പദാ മേയം) ആസീൽ. രാജൽകേ (കം=ജലം) സരിതാം വിഭൌ യഃ ശേതേ. യദ്ഉത്സം (യസ്യവക്ഷഃ) അലം സമുദ്രമം (രമാലംകൃതം) അവ്യബ്ജഗുഃ (അവി=സൂൎയ്യൻ. അബ്ജൻ=ചന്ദ്രൻ. ഗോ= നേത്രം) അരിശരുചിരഃ (ചക്രാലംകൃതഃ) സഃ വഃ അഭംശി (നാശരഹിതം) ശം ദദ്യാൽ. * * *

ദശവൈദ്യസമാ പത്നീ ദശപത്നീസമോ രവിഃ । ദശസൂൎയ്യസമാ മാതാ ദശമാതാ ഹരീതകീ.

ഒരു ഭാൎയ്യ പത്തു വൈദ്യൻ ചികിത്സിച്ച ഫലം ചെയ്യും. പത്തു ഭാൎയ്യ ശുശ്രൂഷിച്ച ഫലം ഒരു ആദിത്യൻ ചെയ്യും. പത്താദിത്യൻ ചെയ്യുന്ന ഗുണം ഒരു മാതാവുചെയ്യും. പത്തു മാതാവു ചെയ്യുന്ന ഗുണം ഒരു കടുക്കചെയ്യും. * * *

മഹാരാജ ശ്രീമൻ ജഗതി യശസാ തേ ധവളിതേ പയഃപാരാവാരം പരമപുരുഷോയം മൃഗയതേ । കപൎദ്ദീ കൈലാസം കലിശഭൃദഭൌമം കരിവരം കലാനാഥം രാഹുഃ കമലഭവനോ ഹംസമധുനാ.

മഹാരാജാവേ! അങ്ങയുടെ യശസ്സുകൊണ്ട ലോകമാസകലം വെള്ളത്തുവരായി. അതുനിമിത്തം മഹാവിഷ്ണു .പാലാഴിയേയും, പരമേശ്വരൻ കൈലാസത്തെയും, ദേവേന്ദ്രൻ ഐരാവതത്തെയും, രാഹു ചന്ദ്രനേയും, ബ്രഹ്മാവ് അരയന്നത്തെയും, അന്വേഷിച്ചു നടക്കുന്നു. പാലാഴി മുതലായതെല്ലാം വെളുത്ത നിറത്തിലുള്ളതാണ്.

ലോകമെല്ലാം വെള്ളത്തുപോകയാൽ ഇളുകറം ഏതാണെന്നു തിരിച്ചറിയുന്നില്ലെന്നു താല്പൎയ്യം. * * *

കാളിദാസകവിതാകടമാരസം നാളികേരസലി
ലം നവം പയഃ । മാഹിഷം ദധി മനോഹരസ്ത്രിയഃ
സംഭവന്തു മമ ജന്മജന്മനി. ൩൨൬

'കാളിദാസന്റെ കവിതാരസവും, നാളികേരവെള്ളവും, പുതിയ പാലും, എരുമത്തൈരും, സുന്ദരിയും, എല്ലാ ജന്മത്തിലും എനിക്കു ഭവിപ്പാൻ സംഗതിവരണേ' എന്നു ഒരാൾ പ്രാൎത്ഥിക്കുന്നു. *

അംഭോജം കലയൻ സദൃക്ഷമവനേ സാഹിത്യ
രീത്യാം ദൃശോൎമ്മാന്ധാതാരമപാരസമ്പദി മഹദ്ഭാ
വേ യശോരാശിഷു । സൎവ്വജ്ഞതാഗുണേ തഥാ ധൃ
തിഗുണേ കിഞ്ചോരഗേന്ദ്രോ മതിപ്രാഗൽഭ്യേ പ്രതി
ഭാതി വഞ്ചിനൃപതിഃ പാകാഹിതപ്രാഭവഃ. ൩൨൭

ഒരു കവി കുലശേഖരപ്പെരുമാറംക്കു അടിയറവെച്ചതാണു ഈ ശ്ലോകം. അവനേ (രക്ഷാവിഷയത്തിൽ) അം (വിഷ്ണുവിനേയും) സാഹിത്യരീത്യാം (വൈദുഷ്യത്തിൽ) ഭോജം (ഭോജരാജാവിനേയും) ദൃശോഃ (നേത്രങ്ങളിൽ) അംഭോജം (പത്മത്തേയും) അപാരസമ്പദി (ധനസമൃദ്ധിയിൽ) മാം (ലക്ഷ്മീദേവിയേയും) മഹൽഭാവേ (മഹത്വത്തിൽ) ധാതാരം (ബ്രഹ്മാവിനേയും) യശോരാശിഷു (കീൎത്തിസമൂഹത്തിൽ) മാന്ധാതാരം (മാന്ധാതൃനൃപനേയും) സദൃക്ഷം കലയൻ (സദൃശീകരിക്കുന്നവനും) സൎവ്വജ്ഞതാഗുണേ (സൎവ്വജ്ഞതാ എന്ന അവസ്ഥയിൽ) ഉഃ (ശിവനും) തഥാ ധൃതിഗുണേ (അപ്രകാരംതന്നെ ധൈൎയ്യമെന്ന അവസ്ഥയിൽ) അഗേന്ദ്രഃ (ഹിമവാനും) കി

ഷേ (അത്രയുമല്ല) മതിപ്രാഗത്ഭ്യേ (ബുദ്ധിവൈഭവത്തിൽ) ഉരഗേന്ദ്രഃ (അനന്തനും) പാകാഹിതപ്രാഭവഃ (ഇന്ദ്രനോടൊത്ത പ്രാഭവമുള്ളവനുമായ) വഞ്ചിനൃപതിഃ (വഞ്ചിമഹാരാജാവ്) പ്രതിഭാതി (ശോഭിക്കുന്നു) * * *

യാ സാഹിതീ സഹൃദയൌഘഹൃദംബുജാതപ്രോൽഘാടനേക്കിരണായതി യുഷ്മദീയാ। സാ നസ്തനോതി ഹൃദയം പ്രവിചിന്ത്യമാനാ ത്വദ്വക്ത്രശീതകരനിസ്സൃതവാക്സുധോൽക്കം. ൩൨൭

അങ്ങയുടെ വൈദുഷ്യം സഹൃദയന്മാരുടെ ഹൃദയമാകുന്ന താമരപ്പൂവിനെ വിടൎത്തുന്നതിൽ ആദിത്യരശ്മിപോലെയായിരിക്കുന്നു. അതിനെക്കുറിച്ചാലോചിക്കുന്തോറും എന്റെ മനസ്സ് അങ്ങയുടെ മുഖമാകുന്ന ചന്ദ്രനിൽനിന്നു പുറപ്പെടുന്ന വാക്കാകുന്ന അമൃതിനെ ആഗ്രഹിക്കുന്നു. വിദ്വാനായ അങ്ങയുടെ ഒരു പ്രസംഗം കേട്ടാൽ കൊള്ളാമെന്നു താല്പൎയ്യം. * * *

അമ്ലാനപങ്കജാ മാലാ സീതയാ രാമകന്ധരേ। ബുധാ മുധാ ഭ്രമന്ത്യത്ര പ്രത്യക്ഷേപി ക്രിയാപദേ. ൩൨൮

ഇതു ക്രിയാഗുപ്തിയാകുന്നു. പ്രത്യക്ഷേപി എന്നാകുന്നു ക്രിയ. ക്ഷേപിക്കപ്പെട്ടു എന്നൎത്ഥം. * * *

മാതാ നിന്ദതി നാഭിനന്ദതി പിതാ ഭ്രാതാ ന സംഭാഷതേ ഭൃത്യഃ കുപ്യതി നാനുരജ്ഞതി സുതഃ കാന്താ ച നാലിംഗതേ। അൎത്ഥപ്രാൎത്ഥനശങ്കയാ ന

കുരുതേപ്യാലോകമാത്രം സുഹൃത്തസ്മാദത്ഥസമാജ്ജനം കുരു സഖേ വിത്തേന സൎവ്വം വശം. ൩൨൯

അമ്മ നിന്ദിക്കുന്നു. അച്ഛൻ അഭിനന്ദിക്കുന്നില്ല. ഭ്രാതാവു സംസാരിക്കകൂടി ചെയ്യുന്നില്ല. ഭൃത്യൻ കോപിക്കുന്നു. മകനും അനുസരിപ്പില്ല. ഭാൎയ്യ ആലിംഗനം ചെയ്യുന്നില്ല. പണം ചോദിക്കുമെന്നു ശങ്കിച്ചു സ്നേഹിതൻ തിരിഞ്ഞുനോക്കുകകൂടി ചെയ്യുന്നില്ല. അതുകൊണ്ടു ഇഷ്ടാ! പണം സമ്പാദിപ്പാൻ ശ്രമിക്കു. അതുണ്ടായാൽ എല്ലാം വശത്താകും. * * *

അക്ഷരം വിപ്രഹസ്തേന ഗുരുഹസ്തേന താഡനം । ഭാൎയ്യാഹസ്തേന താംബൂലം മാതൃഹസ്തേന ഭോജനം. ൩൩൦

ബ്രാഹ്മണന്റെ അടുക്കൽനിന്നു് അക്ഷരാഭ്യാസം ചെയ്യണം. ഗുരുവിന്റെ കൈകൊണ്ടു തല്ലുകൊള്ളണം. താംബൂലം ഭാൎയ്യയുടെ കൈകൊണ്ടു കിട്ടണം. അമ്മയുടെ കൈകൊണ്ടു ചോറുകിട്ടണം ൨-ാം പാദം 'രാജഹസ്തേന കങ്കണം' എന്നുമാം. * *

യഥാ യഥാ ഭോജയശോ വിവൎദ്ധതേ സിതാം ത്രിലോകീമിവ കൎത്തുമുദ്യതം । തഥാ തഥാ മേ ഹൃദയം വിധൂയതേ പ്രിയാളകാളീധവളത്വശങ്കയാ.

ശങ്കരകവി ഭോജരാജാവിന്നു കൊടുത്ത ശ്ലോകമാണു് ഇതു്. അങ്ങു തന്റെ യശസ്സുകൊണ്ടു ത്രൈലോക്യം മുഴുവൻ വെളുപ്പിക്കുവാൻ പുറപ്പെടുന്നു. പുറപ്പെടുംതോറും എന്റെ മനസ്സു പരവശമാകുന്നുണ്ടു്. ത്രൈലോക്യമെല്ലാം വെളുത്തുപോകുമ്പോൾ എന്റെ ഭാൎയ്യയുടെ കുറുനിരകളും വെളുത്തുവരാറും. അതാണു് എന്റെ പരിഭ്രമത്തിന്നുള്ള കാരണം. * * *

അഹന്തേനാഹന്തേ വിഹരണപദം ദേശിക
ഗിരഃ സ്വദന്തേ നഃ സ്വാന്തേ സപദി ഗതസന്ദേഹ
കണികാഃ । അനായാസാ യാസാമഹിപതിശയാനാ
ഭഗവതീ കൃപാധാരാ ധാരാധരനിവഹസാധാരണരു
ചിഃ. ൧൧൨

അഹന്തേ! അല്ലയോ ഗർവ്വമേ, അഹം തേ വിഹരണപദം ന. ഗതസന്ദേഹകണികാഃ (സംശയത്തെ അകററുന്ന) ദേശികഗിരഃ (ആചാര്യന്റെ വാക്കുകൾ) നഃ സ്വാന്തേ സപദി സ്വദന്തേ. യാസാം (ദേശികഗിരാം) അഹിപതിശയാനാ കൃപാധാരാ ധാരാധരനിവഹസാധാരണരുചിഃ ഭഗവതീ (വിഷ്ണു) അനായാസാ. *

വിഭുദ്രാജശിഖാമണേ തുലയിതും ധാതാ ത്വ
ദീയം യശഃ കൈലാസം ച നിരീക്ഷ്യ തത്ര ലഘു
താം നിക്ഷിപ്തവാൻ പൂർത്തയേ । ഉക്ഷാണം തദുപ
ര്യുമാസഹചരം തന്മൂർദ്ധ്നി ഗംഗാജലം തസ്യാഗ്രേ ഫ
ണിപുംഗവം തദുപരി സ്ഫാരം സുധാദീധിതിം.

അല്ലയോ രാജാവേ! ബ്രഹ്മാവ് അങ്ങയുടെ യശസ്സ് ഒരു ത
ട്ടിലും കൈലാസം മറെറാരു തട്ടിലും വെച്ചു തൂക്കിനോക്കി. കനം
ശരിപ്പെടുത്തുവാൻ വേണ്ടി കൈലാസത്തട്ടിൽ ഒരു കാള, മീതെ പാ
ർവ്വതീസഹിതനായ ശിവൻ, അതിന്നു മീതെ ഗംഗാജലം, സർപ്പം,
ചന്ദ്രൻ, ഇതെല്ലാം വെച്ചുനോക്കി. * *

കാന്തേ ഭാതി വചസ്ത്വദാനനമിദം വേണീ ച
പാണിദ്വയം വക്ഷ്മ ഭ്രൂലതികാ ച ദന്തവസനം ചാ
രുരുയുഗ്മം സ്തനൌ । ദ്രാക്ഷാവഭ്രജനീശവത്തിമിരവ

ദ്രാജീവവക്ത്രക്മവദ്രാജീവാശുഗചാപവദ്രുധിരവദ്രംഭാ
വദ്ഭ്രീന്ദ്രവൽ. സമര

പൂർവ്വാർദ്ധത്തിലെ ഉപമേയങ്ങളുടെ ഉപമാനങ്ങൾ യഥാക്രമം ഉത്തരാർദ്ധത്തിലുണ്ട്. ഭാതി എന്ന ക്രിയ എല്ലാടവും അന്വയിക്കണം. വക്ഷ്മ=ശരീരം. ഭ്രൂലതികാ=പുരികക്കൊടി. മന്ഥവസനം=അധരം. ദ്രാക്ഷാ=മുന്തിരിങ്ങ. രുക്മം=സ്വർണ്ണം. രാജീവാശുഗചാപം=രാജീവാശുഗന്റെ ചാപം. രാജീവാശുഗൻ=കാമൻ. ചാപം=വില്ല്. പുരികക്കൊടിയെ ഈ ചാപത്തിനോടാണ് ഉപമിക്കുക. രുധിരം=ചോര. രംഭാ=വാഴ. ശേഷം സ്പഷ്ടം. *

സീമന്തിനീഷു കാ ശാന്താ രാജാ കോഭൂൽ ഗുണോത്തമഃ । വിദ്വദ്ഭിഃ കാ സദാ വന്ദ്യാ അത്രൈവോക്തം ന ബുദ്ധ്യതേ. സമഭ

സ്ത്രീകളിൽവെച്ചു ശാന്തയായിട്ടുള്ളവൾ എവളാണ്. ഗുണോത്തമനായ രാജാവ് ആരാണ്. വിദ്വാന്മാരാൽ എല്ലായ്പോഴും വന്ദിക്കപ്പെടുന്നത് ഏതാണ്. ഇതിന്നെല്ലാം ഉത്തരം ഈ ശ്ലോകത്തിൽ തന്നെ പറയപ്പെട്ടിട്ടുണ്ട്. അറിയുന്നില്ലന്നേ ഉള്ളു. ഓരോ പാദത്തിന്റെയും ആദ്യത്തേയും അവസാനത്തേയും അക്ഷരമെടുത്താൽ ആ പാദംകൊണ്ടു ചോദിക്കുന്ന ചോദ്യത്തിന്നു മറുവടി കിട്ടും. എ സീതാ. ഉ. രാമഃ സ. വിദ്യാ. * * *

പാഞ്ചാലീം ദശകന്ധരോ നൃപസഭേ ചക്രേ നികൃഷ്ടാം വരാം ഭീമസ്തൽപരിരക്ഷണാർത്ഥമകരോൽ സേതും ബദ്ധ്വാബ്ധമേ । നാരാചേന ഘടോൽകചം നിഹതവാൻ രോഷാകുലോ രാഘവഃ സാകേ

തം പ്രിയയൊരു സുയോധന ഇതി പ്രായേണ രാമായണം. ൩.൩.൩

പാഞ്ചാലീ=സീതാ. നൃപസഭേ=വിജനപ്രദേശത്തിൽ. നികൃഷ്ടാം=നിതരാം (ഏററവും) കൃഷ്ടാം. സേതു=പ്രതിബന്ധം. ബകരി=പക്ഷി (ജടായു) ഖേടോൽകചൻ=രാവണൻ. സുയോധനൻ=ശ്രീരാമൻ. * * *

നീരക്ഷീരേ ഗൃഹീത്വാ നിഖിലഖഗതതീര്യാതി നാളീകജന്മാ തക്രം ധൃത്വാ ചരതി ജലധിം ചക്രപാണിർമ്മുകുന്ദഃ । സർവ്വാനത്തുംഗശൈലാൻ ദഹതി പശുപതിഃ ഫാലനേത്രേണ പശ്യൻ വ്യാപ്താ ത്വൽകീർത്തികാന്താ ത്രിജഗതി നൃപതേ ഭോജരാജക്ഷിതീന്ദ്ര. ൩൩൧

അല്ലയോ ഭോജരാജാവേ! അങ്ങയുടെ കീർത്തി ലോകമെല്ലാം പരന്നു. കീർത്തി വെളുത്ത നിറമാണ്. അതിനാൽ ഇപ്പോൾ ലോകമാസകലം ഒരുപോലെ വെളുത്തിരിക്കുന്നു എന്നർത്ഥം. ബ്രഹ്മാവു നീരും പാലുമെടുത്തു സകല പക്ഷികളുടേയും അടുത്തുചെല്ലുന്നു. എല്ലാ പക്ഷികളും വെളുത്തുപോയതുകൊണ്ട തന്റെ വാഹനമായ അരയന്നം ഏതാണെന്നു തിരിച്ചറിവില്ലാതായി. നീരക്ഷീരങ്ങളെ വേർതിരിപ്പാനുള്ള ശക്തി അരയന്നത്തിനു മാത്രമേ ഉള്ളു. സമുദ്രമെല്ലാം വെളുത്തു. പാലാഴി ഏതാണെന്നറിവാൻ വേണ്ടി വിഷ്ണു മോരെടുത്തു വീഴ്ത്തി പരീക്ഷിക്കുന്നു. കൈലാസം ശിവന്റെ ആവാസസ്ഥാനമാകയാൽ അതു ദഹിച്ചുപോകയില്ല. * *

ഖലകർണ്ണേ സതാം വാക്യം സാധുത്വം പ്രവി

ശേദ്ദ്യദി । മശകീനാസികാരന്ധ്രേ പ്രവിശന്തി മഹാഗജാഃ. ൩൩൮

ദുഷ്ടന്മാരുടെ ചെകിട്ടിൽ സജ്ജനങ്ങളുടെ വാക്കു ഫലിക്കുമെങ്കിൽ കൊതുവിൻെറ മൂക്കിൽ വലിയ ആനകൾ കയറും. *

ചിത്രം നർത്തനമംബരേ ശിഖരിണൌ ശീതാംശുബിംബേ തമഃ സഞ്ചാരം ജലജേ കപോതരണിതം കാമാഗമപ്രക്രിയാം । മീനൌ വിദ്യുതി താരകാവിഹരണം ജ്യോൽസ്നാ വികോചാംബുജം കുർവ്വാതേ കുരുതേ കരോതി കുരുതഃ കുർവ്വന്ത്യലംകുർവ്വതേ.

ശിഖരിണൌ അംബരേ നർത്തനം കുർവ്വാതേ. ചിത്രം=ആശ്ചര്യം. തമഃ ശീതാംശുബിംബേ സഞ്ചാരം കുരുതേ. കപോതരണിതം ജലജേ (ജലജം=ശംഖ്. കഴുത്ത് എന്നു താല്പര്യം) സഞ്ചാരം കരോതി. മീനൌ കാമാഗമപ്രക്രിയാം കുരുതഃ. താരകാഃ വിദ്യുതി വിഹരണം കുർവ്വന്തി. ജ്യോൽസ്നാ വികോചാംബുജം അലംകുർവ്വതേ.

അസ്മാന്വിസൃഗ്മധുരാൻ ചിരപൃഷ്ഠലഗ്നാൻ കസ്മാദപിമുഞ്ചസി സഖേ യദി വാ വിമുഞ്ച ।, ഹാ ഹന്ത കേകിവര ഹാനിരിയം തവൈവ ഗോപാലമൂർദ്ധ്നി ഭവിതാ ചിരസംസ്ഥിതിർന്നഃ. ൩൪൦

മയിൽപീലി മയിലിനോടു പറയുന്ന വാക്കാണ് ഇത :—സഹജമായ മനോഹരത്വമുള്ളവരും വളരെ കാലമായി അങ്ങയുടെ പിൻഭാഗത്തെ ആശ്രയിച്ചവരുമായ ഞങ്ങളെ എന്തുകൊണ്ടാണ് ഉപേക്ഷിക്കുന്നത്. ഓ ഹോ, ഉപേക്ഷിക്കുകയാണെങ്കിൽ ഉപേക്ഷിക്കു.

അയ്യോ കഷ്ടം. ഇതുനിമിത്തം മയിലേ! നിനക്കുതന്നെയാണ് ഹാനിവരിക. ഞങ്ങൾ ഇവിടുന്നുവിട്ടാൽ ശ്രീകൃഷ്ണഭഗവാൻെറ തലയിലെത്തി അവിടെ താമസിക്കും. ആ വാസം കുറച്ചു കാലത്തിനു മാത്രം ഉള്ളതുമല്ല. സ്ഥിരതാമസംതന്നെ. അകാരണമായി മേലധികാരിയാൽ പണിയിൽനിന്നു പിരിക്കപ്പെടുന്ന അവസരത്തിൽ തനിക്കുതാൻപോന്ന ഒരു പ്രാപ്തിയുള്ള ഉദ്യോഗസ്ഥൻ പറയുന്ന വാക്കുകൂടി ഈ ശ്ലോകംകൊണ്ടു സൂചിപ്പിക്കുന്നുണ്ട്. * *

ഇന്ദുർമ്മുഖം സരസിജപ്രണയീ കരസ്തേ രക്തോ
ധരസ്തവ സിതഃ ഖലു ചാരുദന്തഃ । സൌമ്യഃ സ്വരഃ
കുചഭരോ ഗുരുരഭ്രമദ്ധ്യേ യൽപാദയോരിഹ ശ
നൈശ്ചരതാ ന ചിത്രം. നൽഫ

വിദ്വാൻ മണന്തല നീലകണ്ഠൻമൂസ്സതവർകൾ ഉണ്ടാക്കിയതാണ് ഈ ശ്ലോകം. ഈ ശ്ലോകത്തിൽ ശ്ലേഷഭിത്തികയാ, 'സരസിജപ്രണയീ' എന്നതിന്നു സൂര്യൻ, 'രക്തഃ' എന്നതിന്നു ചൊവ്വ, 'സിതഃ' എന്നതിന്നു ശുക്രൻ, 'സൌമ്യഃ' എന്നതിന്നു ബുധൻ, 'ഗുരുഃ' എന്നതിന്നു വ്യാഴം, 'ശനൈശ്ചര' എന്നതിന്നു ശനി, അഭ്രമദ്ധ്യേ, എന്നതിന്ന് ആകാശം, എന്നുകൂടി അർത്ഥങ്ങൾ വിവക്ഷിതങ്ങളായിട്ടുണ്ട്. * * *

അരിർമ്മിത്രം വിഷം പത്ഥ്യമധർമ്മോ ധർമ്മ ഏ
വ ച । അനുകൂലേ ജഗന്നാഥേ വിപരീതേ വിപര്യ്യ
യഃ. നർവ

എട്ടുവീട്ടിൽ പിള്ളമാരുടെ ആവശ്യപ്രകാരം മാർത്താണ്ഡവർമ്മമഹാരാജാവിൻെറ തൃക്കയ്യിൽ നമ്പി (മേല്ശാന്തി) വിഷം കലക്കിയ

ഫർ *

തീൎത്ഥം ഒഴിച്ചുകൊടുത്ത സമയം ധീരനായ തമ്പുരാൻ ഈ ശ്ലോകം ചൊല്ലി തീൎത്ഥം സേവിച്ചു എന്നും ജഗന്നാഥാൎത്ഥക്യം നിമിത്തം വിഷശക്തി കെട്ടുപോയി എന്നും ഒരു ഐതിഹ്യമുണ്ട്. *

മുക്തകം വൃക്ഷമാരുഹ്യ ഭിക്ഷാമടതി ശങ്കരഃ ।
ഗരുഡേന വിനാ യാതി ഗഗനേ ഗരുഡധ്വജഃ.

വൃക്ഷത്തിന്റെ മുകളിൽ കയറി ശിവൻ ഭിക്ഷവാങ്ങുവാൻ നടക്കുന്നു. ഗരുഡനോടു കൂടാതെ ഗരുഡധ്വജൻ ഗഗനത്തിൽ സഞ്ചരിക്കുന്നു. എന്തൊരസംബന്ധമാണിത്. മുക്തകം വൃക്ഷം= കകാരത്തോടു കൂടാത്ത വൃക്ഷം. വൃക്ഷം എന്നതിൽനിന്നു കകാരം പോയാൽ വൃഷം (കാള) എന്നാവും. കാളപ്പുറത്തു കയറിയാൽ നടക്കാമല്ലോ. ഗരുഡേന വിനാ=ഗരുഡനായ പക്ഷിയോടുകൂടെ എന്നൎത്ഥം. ഗരുഡൻ ഉണ്ടാകയാൽ ഗരുഡധ്വജൻ എന്ന പ്രയോഗവും സാധുവായി. * * *

ആഭീരാ ബഹവശ്ചരന്തി നികഷാ ഘോഷം കരീഷംകഷാസ്തേഷാമന്യതമം നമസ്യഹമിതി ത്വം ഹാസ്യ മന്യേ മനഃ । രൂപം ധത്സ്വ വിധേഹി കംസദമനം ലോകത്രയം ദൎശയ സ്വപാന്തൎയ്യഃ സ്വപദാനമിത്ഥമകരോദ്ദേവായ തസ്മൈ നമഃ. ൩൪൪

അമ്പാടിയുടെ അടുത്തപ്രദേശങ്ങളിൽ ഉണങ്ങിയ ചാണകം പെറുക്കിക്കൊണ്ടു വളരെ ഗോപന്മാർ സഞ്ചരിക്കുന്നുണ്ട്. 'അല്ലയോ ഹാസ്യമായ മനസ്സേ! അവരുടെ കൂട്ടത്തിൽ ഒരു ഗോപാലനെയാണ് ഞാൻ നമസ്കരിക്കുന്നതെന്നു നീ വിചാരിക്കുന്നു. അതങ്ങിനെയല്ല, ഒന്നാമത് അരൂപനായ അദ്ദേഹം രൂപത്തെ (കൃഷ്ണരൂപ

ത്തെ) ധരിച്ചു. കംസനെ കൊന്നു. തന്റെ ഉദരത്തിൽ ത്രൈലോക്യം കാട്ടിക്കൊടുത്തു. ഇങ്ങിനെ അത്ഭുതപരാക്രമങ്ങളെ ചെയ്ത ദേവനെയാണ് ഞാൻ നമസ്കരിക്കുന്നത്. നമസി എന്നതിന്ന് അഹം എന്നും മന്യേ എന്നതിന്നു ത്വം എന്നുമാണ് കർത്താവ്. ഈ മാതിരി പ്രയോഗത്തെപ്പററിയ വിവരം ൪൨-ാം ശ്ലോകത്തിന്റെ വ്യാഖ്യാനം വായിച്ചാലറിയാവുന്നതാണ്. ത്രപം ധത്സ്വ=ത്രപത്തെ ധരിച്ചു. ക്രിയാസമഭിഹാരേ ലോഡ്ധിത്വാദിസൂത്രാർത്ഥം നോക്കുക.

* * * *

വിഷം ഭുങ്ക്ഷ്വ മഹാരാജ സ്വജനൈഃ പരി
വാരിതഃ । വിനാ കേന വിനാ നാഭ്യാം കൃഷ്ണാജിനമ
കണ്ടകം. ൩൪൫

ഇവിടെ "കൃഷ്ണാജിനം" എന്നതിലെ ഷകാരവും കകാരവും രണ്ടു നകാരവും പോയി സന്ധി ചേർന്നാൽ രാജ്യം എന്നു കിട്ടും. ഹേ മഹാരാജാവേ! അങ്ങു ശത്രുരഹിതമായ രാജ്യത്തെ അനുഭവിച്ചുകൊൾക എന്നു ശ്ലോകാർത്ഥം. വിഷം=ഷകാരരഹിതം. വിഷം ഭുങ്ക്ഷ്വ=വിഷം ഭക്ഷിക്കുക എന്നർത്ഥം ആപാതതഃ തോന്നുകമാത്രം ചെയ്യുന്നു.

* * *

കുസുമസ്തബകസ്യേവ ദ്വയീ വൃത്തിർമ്മനസ്വി
നഃ । മൂർദ്ധ്നി വാ സർവ്വലോകസ്യ ക്ഷീയതേ വന ഏവ
വാ. ൩൪൬

പുവ്വ് ഒന്നുകിൽ സകല ജനങ്ങളുടേയും മൂർദ്ധാവിൽ കയറും. അല്ലെങ്കിൽ കാട്ടിൽതന്നെ കിടന്നു ക്ഷയിക്കും. അതുപോലെതന്നെയാണ് ധീരപുരുഷന്റെയും സ്വഭാവം. ഒന്നുകിൽ ഒന്നും മിണ്ടാതെ സ്വഗൃഹത്തിൽതന്നെ ഇരിക്കും. അല്ല പുറപ്പെടുകയാണെങ്കിൽ

ഫലപ്രാപ്തിവരെ യത്നിച്ചു കാര്യം സാധിച്ച് എല്ലാററിലും മെച്ചമെ ട്ടുക്കും.

* * *

അബ്ദാദ്ധേന ഹരിം പ്രസന്നമകരോദൌത്താ
നപാദിഃ ശിശുഃ സപ്താഹേന നൃപഃ പരീക്ഷിദബ
ലാ യാമാർദ്ധതഃ പിംഗലാ । ഖട്വാംഗോ ഘടികാദ്വ
യേന നവതിപ്രായോഽപി തന്ന വ്യഥേ തം കാരുണ്യ
നിധിം പ്രപദ്യ ശരണം ശേഷായുഷാ തോഷയേ.

ധ്രുവൻ കുട്ടിക്കാലത്തു ആറു മാസംകൊണ്ടും, പരീക്ഷിത്തു ഏഴു ദിവസംകൊണ്ടും, പിംഗലയെന്ന സ്ത്രീ അര യാമംകൊണ്ടും, ഖട്വാംഗൻ ഒരു മുഹൂർത്തംകൊണ്ടും, ഭഗവാനെ പ്രസാദിപ്പിച്ചു. എനിക്കു വയസ്സു തൊണ്ണൂറായി എന്നുവെച്ചു യാതൊരു പരിഭ്രമവുമില്ല. ഇനിയുള്ള ആയുശ്ശേഷംകൊണ്ടു ഞാൻ ഭഗവാനെ സന്തോഷിപ്പിച്ചു കൊള്ളാം. ഈ ശ്ലോകം സരസകവിയായ ചേലപ്പറമ്പു നമ്പൂതിരി ഉണ്ടാക്കിയതാണെന്നു പ്രസിദ്ധിയുണ്ട്. * *

ബഹിഃസർവ്വാകാരപ്രകടരമണീയം വ്യവഹരൻ
പരാഭ്യൂഹസ്ഥാനാന്യപി തനുതരാണി സ്ഥഗയതി ।
ജനം വിദ്വാനേകസ്സകലമതിസന്ധായ കപടൈസ്ത
ടസ്ഥഃ സ്വാനർത്ഥാൻ ഘടയതി ച മൌനഞ്ച ഭ
ജതേ. ന്.ർവ്വ

പുറമെ മിനുസം പറയുക, അന്യന്മാർക്കു തന്റെ സ്വഭാവത്തെ കുറിച്ച് ഊഹിച്ചറിവാനുള്ള ചെറുപഴുതുകൂടെ മറച്ചുവെക്കുക, മററുള്ളവരുടെ അന്തർഗ്ഗതം മനസ്സിലാക്കുക, ഒററയ്ക്കു കാര്യങ്ങളാലോചിക്കുക, കപടനയത്തിൽ സകലരേയും ചതിക്കുക, താനൊന്നിലുമില്ലെ

ന നടിച്ചുകൊണ്ടു തന്റെ കാൎയ്യം കൈക്കലാക്കുക, ഒന്നും മിണ്ടാതിരിക്കുകയും ചെയ്യു. * * *

ഭാണ്ഡം വഹതു വിപ്രേന്ദ്രോ യദാ സപ്രസ്ഥം ഭവേൽ ഖരഃ । ബ്രാഹ്മണ്യാ ഗൎഭമാധത്താം രജകസ്ത്വപരാധകൃൽ. മൎൻ

വിള തിന്നുന്നതു കണ്ടു കോപിച്ചു ബ്രാഹ്മണൻ കഴുതയുടെ കാലെറിഞ്ഞൊടിച്ചു. കഴുതയുടെ ഉടമസ്ഥനായ രജകൻ ശുണ്ഠിയെടുത്തു ബ്രാഹ്മണസ്ത്രീയുടെ ഗൎഭമലസിച്ചു. ഈ കേസ്സിൽ രാജാവിന്റെ വിധിയുടെ നേരുപകൎപ്പാണ് ഈ ശ്ലോകം. കഥയില്ലാത്ത ന്യായാധിപതിമാരായാൽ ഈ മട്ടിലെല്ലാം വിധിവന്നേക്കും. *

ഇതരപാപശതാനി യഥാസുഖം വിലിഖ താനി സഖേ കമലാസന । അരസികേഷു കവിത്വനിവേദനം ശിരസി മാ ലിഖ മാ ലിഖ മാ ലിഖ.

ബ്രഹ്മാവ് എന്തുതന്നെ തലയിലെഴുതുന്നതിലും ഇവിടെ കേസ്സില്ല. അരസികന്മാരുടെ തലയിൽ കവിയായിത്തീരട്ടെ എന്ന് ഒരിക്കലും എഴുതിത്തള്ളരുതേ. * *

ആയുൎവ്വേദ പരാപവാദപദവിം ഗന്താസി സൌജന്യ ഭോ പ്രഭ്രഷ്ടാസ്സുഭേഷ്ടമസ്യതി മഹൌഷധാദ്യു പ്രശാന്തം തയാ । ലോകാനുഗ്രഹ ഏവ കുത്ര ഭവതാ ലഭ്യേത നിത്യാ സ്ഥിതിൎല്ലീനാ സദ്ബലദായികല്യവിഭവാ യുഷ്മാകമാധാരഭൂഃ ॥ സ്രഗ്ദ്ധ ॥ കോളംബേ വേ

ദനന്ദാഭ്രശശധരമിതേ കക്കടേ ഭപാദശേഹന്യാഗ്ലേ
ഷേ ശുക്ലപക്ഷേ ദ്വിമിതതിഥിവരേ ചന്ദ്രവാരേ ധ
നഭേ । ശൈവക്ഷോണീസുരേശോ ദിവമഗമദഹോ
വൈദ്യരത്നം മഹാഹ്ഃ ശ്രദ്ധാം സംസ്ഥാപ്യ കീത്തിം
വിമലതരമതിഭൃതലേ ഭൂരിഭാഗ്യഃ. ൩൭൨

വൈദ്യരത്നം തൃപ്പങ്ങോട്ടു മൂസ്സതവർകളുടെ ചരമത്തെക്കുറിച്ചു വിദ്വാൻ പുന്നശ്ശേരി നീലകണ്ഠശർമ്മാ അവർകൾ ഉണ്ടാക്കിയതാണ് മേൽപറഞ്ഞ രണ്ടു ശ്ലോകവും. ഇവിടെ 'ലീനാസൽബലദായി (൧൮൩൭൩൭൭൭) എന്നതുകൊണ്ട് അന്നത്തെ കലിദിനസംഖ്യ പറയപ്പെട്ടു. കൊല്ലവർഷം ൧൦൯൪-ാമാണ്ടു കർക്കടകമാസം ൧൭-ാം നു- തിങ്കളാഴ്ച ആയില്യം ശുക്ലദ്വിതീയധനുരാശിസമയത്താണ് അന്തരിച്ചുപോയത് എന്നു സിദ്ധിച്ചിരിക്കുന്നു. * *

നിത്യം നിശ്ശേഷതാപാൻ നിജചരണജുഷാം
സംഹരന്നംഹസാഞ്ച ശ്രേണീം ത്രാണപ്രവീണാദരി
തഹരിമുഖൈരച്ചിതസ്സച്ചിദാത്മാ । ഘോരാപസ്മാര
സംവാരണ വിവിധ ബഹു ജ്ഞാനദാനാദിവിജ്ഞ
സ്സോഽവ്യാദവ്യാജകമ്മാ പുരഹരിണപുരാധീശപാഃ ശ
ങ്കരോ നഃ. ൩൭൩

ഏറ്റുമാനൂരെ ധ്യാനശ്ലോകമാണിത്. * *

ഭദ്രശ്രീമൂലവഞ്ചിക്ഷിതിരമണമഹാവിക്രമാംക്രു
രഭ്രതോ ഭ്രതേശസ്യ ധപജോ ഭാത്യഖിലമഹസമുല്യ

ത്ഥമുജ്ജൈണപുര്യ്യാം । സൂരശ്രീസ്സാരദീപ്യൽകലിവൃഷ ഭലസൽകുംഭഘലണ്ടാദിനേലഃ സജ്ജൈമോ രാമമന്ത്രീശ്വരഗുണിതമഹാദേവമാത്രാതിമാത്രഃ. ൩൭൪

ഉജ്ജൈണപുരി=ഏററുമാനൂർ. ഇവിടെ കൊടിമരത്തറമേൽ ധ്വജപ്രതിഷ്ഠയെക്കുറിച്ചുണ്ടാക്കി കൊത്തിവെച്ചതാണ് ഈ ശ്ലോകം. ൭൮൯-ാമാണ്ട മകരത്തിലാണ് ധ്വജപ്രതിഷ്ഠയും കലശവും നടന്നത്. സൂരശ്രീസ്സാരദീപ്യൽ (൧൭൨൨൨൨൬) എന്നത് അന്നത്തെ കലിദിനസംഖ്യയാകുന്നു. ഈ ശ്ലോകം സാക്ഷാൽ വയ്ക്കൂരെ മൂസ്സതവർകളുണ്ടാക്കിയതാകുന്നു. * * *

വൃഷഞ്ചണ്ഡം വൃഷഞ്ചൈവ സോമസൂത്രം പുനർവൃഷം । ചണ്ഡഞ്ച സോമസൂത്രഞ്ച പുനശ്ചണ്ഡം പുനർവൃഷം. ൩൭൫

ശിവക്ഷേത്രത്തിൽ നാലമ്പലത്തിനകത്തു പ്രദക്ഷിണം വെക്കുവാനുള്ള ക്രമമാണിത്. വൃഷം=തിരുമുമ്പിൽ. ചണ്ഡം= വടക്കെ നടയ്ക്കുനേരെ കിഴക്കഭാഗം. സോമസൂത്രം=ടി. പടിഞ്ഞാറുഭാഗം. വൃഷസ്ഥാനത്തു നാലും ചണ്ഡികേശ്വരസന്നിധിയിൽ മൂന്നും സോമസൂത്രത്തിൽ രണ്ടും ദർശനം വരും. ശിവക്ഷേത്രത്തിൽ ഈവിധമല്ലാതെ സോമസൂത്രം മുറിച്ചു പ്രദക്ഷിണം വെപ്പാൻ, കടക്കാൻതന്നെ പാടില്ല. * * * *

ജാനദഘ്നമപി വാരി ലംഘിതും കാതരഃ ഖലു നിതംബിനീജനഃ । മാടഭൂപ തവ കീർത്തികാമിനീ സന്തതാര ചതുരർണ്ണവീം കഥം. ൩൭൬

ഏഴിക്കരെ നീലകണ്ഠൻ മൂസ്സത് കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലേക്ക് അടിയറവെച്ച ശ്ലോകമാണ് ഇത്. ജാനദഘ്നം=

ജാനുപ്രമാണം. വെള്ളം മുട്ടുവരെ മാത്രമെ ഉള്ളുവെങ്കിലും സ്ത്രീകൾ അതു കടക്കുവാൻ ഭയപ്പെടുന്നു. അങ്ങിരുന്ന ഇരിക്കെ തിരുമനസ്സിലെ കീൎത്തിയാകുന്ന കാമിനി എങ്ങിനെയാണ് നാലു സമുദ്രവും കടന്നുപോയത്. * * * * *

കസ്മിൻ ശേതേ മുരാരിഃ കപ ന ഖലു വസതി
വ്വായസീ കോ നിഷേധഃ സ്ത്രീണാം രാഗസ്തു കസ്മിൻ
കപ ന ഖലു സിതിമാ ശൌരിസംബോധനം കിം ।
സംബുദ്ധിഃ കാഹിമാംശോവ്വിധിഹരവയസാഞ്ചാപി
സംബുദ്ധയഃ കാ ബ്രൂതേ ലുബ്ധഃ കഥം വാ കുരുകുല
നിധനം കേന തൽ കേശവേന' ൩൭൭

മുരാരി എന്തിലാണ് ശയിക്കുന്നത് (കേ=ജലേ) കാക്ക എവിടെ വസിക്കുന്നു (ശവേ) എന്താണ് നിഷേധം (ന) സ്ത്രീകൾക്ക രാഗം ആരിലാകുന്നു (നവേ=പുതിയവനിൽ) ആരിലാണ് അധികം ധാവള്യമുള്ളത് (ശകേ=ശകങ്കൽ) ശൌരിയുടെ സംബോധനം എന്താകുന്നു. (കേശവ) സൂൎയ്യന്റെ സംബുദ്ധി എന്താണ് (ഇന) വിധിയുടേയും ഹരന്റെയും പക്ഷിയുടേയും സംബുദ്ധികൾ എന്ത് (ക- ഈശ- വേ) പിശുക്കൻ എന്തു പറയും (ന) കുരുകുലനിധനം ആരാൽ ചെയ്യപ്പെട്ടു (കേശവേന) 'കേശവേന' എന്നൊരൊററപദംകൊണ്ടാണ് മേൽ വിവരിച്ച ചോദ്യങ്ങൾക്കെല്ലാം മറുവടി ഉണ്ടാകുന്നത്. * * * * * * * *

കാചിൽ മൃഗാക്ഷീ പ്രിയവിപ്രയോഗാന്നേതും
നിശാപാരമപാരയന്തീ । ഉൽഗാത്രമാദായ കരേണ
വീണാമേണാങ്കമാലോക്യ ശനൈരഹാസീൽ. ൩൭൮

വിരഹാതുരയായ ഒരു സ്ത്രീ രാത്രി കഴിച്ചുകൂട്ടുവാൻവേണ്ടി പാട്ടുപാടുവാൻ വീണ കയ്യിലെടുത്തസമയം ചന്ദ്രനെ കാണുകയും പാട്ടു വേണ്ടെന്നു തീൎച്ചയാക്കി അതിനെ ഉപേക്ഷിക്കുകയും ചെയ്തു. പാട്ടു പാടിയാൽ അതുകേട്ട് ഏണം (മൃഗം) നില്ക്കും. അപ്പോൾ ചന്ദ്രൻ അസ്തമിക്കയില്ല. രാത്രി പോകുവാൻവേണ്ടി കാട്ടുന്ന വിദ്യ വിപരീതഫലമായി കലാശിക്കും. അതു വിചാരിച്ചാണ് ഇവൾ വീണ ഉപേക്ഷിച്ചത്. * * * *

കൂപോദകം വടച്ഛായാ ഗൃഹാന്തം തരുണീസ്തനൌ । ശീതകാലേ ഭവത്യുഷ്ണമുഷ്ണകാലേ തു ശീതളം.

കിണററിലെ വെള്ളവും, പേരാലിന്റെ നിഴലും, ഗൃഹാന്തൎഭാഗവും, തരുണീസ്തനങ്ങളും, തണുപ്പുകാലത്ത് ഉഷ്ണവും ഉഷ്ണകാലത്തു തണുപ്പുമാകുന്നു. * * * *

മന്ദാരം മധുമത്തയാ ജയതി തേ വാണീ ഗുണോനാദൃതാ വിദ്വന്മാനദ മൌഖരീവ ഭവതഃ കാ ഭാരതീ ഭാസതേ । ഏതാം താമരസേന യത്നഘടിതാം മാലാമിവാത്യാദരാല്ലോകഃ കോവിദമാനനീയ ശിരസാ മാൎദ്ദംഗിക ശ്ലാഘതേ. ന്യൂനം

കൃഷ്ണവിലാസത്തിന്നു വ്യാഖ്യാനം എഴുതിയ സമയം സാക്ഷാൽ കുഞ്ചൻനമ്പ്യാൎക്ക് അക്കാലത്തുണ്ടായിരുന്ന കൂടല്ലൂര് മനയ്ക്കൽ വിദ്വാൻ നമ്പൂതിരിപ്പാട്ടു കൊടുത്ത ശ്ലോകമാണ് ഇത്. മന്ദാരം=മന്ദാരപുഷ്പം. മന്ദ അരം-എന്നും. മധുമത്തയാ=മധുമതിയായവൃ എന്ന വസ്ഥകൊണ്ട്, മധുമാനാവൃ എന്നതുകൊണ്ട് എന്നും. മധു=മ

ദ്ദ്യം. ഗുണേന ആദ്ദതാ എന്നു സ്തുതിയിങ്കൽ പദച്ഛേദം. ഗുണേ ന ആദ്ദതാ എന്നും. വിദ്യമാനദ=സംബുദ്ധി. വിദ്വാൻ (വിപരീതാൎത്ഥത്തിൽ) മാ നദ എന്നും. മൌഖരീ=വാക്ക്. കാ ഭാരതീ എന്നും കാഭാരതീ എന്നും. താമരസേന എന്നും. താം അരസേന എന്നും. കോവിദമാനനീയ. കഃ വിദമാനനീയ എന്നും. വിദമാനനീയൻ=വിത്തുകളാൽ അമാനനീയൻ. കഃ ലോകഃ ശ്ലാഘതേ. ഏതുലോകം ശ്ലാഘിക്കുന്നു. ആരുംതന്നെ ഇല്ലെന്നു താല്പൎയ്യം.

ഗുണേ ഗുണോ നേതി കണാദവാദോ യഥാ
ൎത്ഥ ഏവേതി കൃതാൎത്ഥഭാവഃ । ഭവാമി ഭൈമീശ്വര
താവകീനഗുണേ ഗുണാനാം ന കണോപി യ
സ്മാൽ. നന്ദ്യഥ

ഒരു കവി കടത്തനാട്ടു രാജാവിനു കൊടുത്തതാണ് ഈ ശ്ലോകം. കണാദൻ=തൎക്കശാസ്ത്രപ്രണേതാവ്. ഇദ്ദേഹം ഗുണത്തിൽ ഗുണം വരില്ലെന്നു പറയുന്നതു ശരിയാണെന്ന് എനിക്കു ബോദ്ധ്യം വന്നു. ഒരുദാഹരണം പറയാം. പ്രാധാന്യം എന്നൊരു ഗുണം. അതിൽ ഗുണം വരില്ല. പ്രാധാന്യത അഥവാ പ്രാധാന്യത്വം എന്നൊന്നും വരുന്നതല്ല. കവിക്കു ബോദ്ധ്യമായതെങ്ങിനെ എന്നാൽ താവകീനഗുണേ=അങ്ങയുടെ പാചകനിൽ ഗുണാനാം കണഃ അപി ന=ലവലേശം ഗുണമില്ല. വെപ്പുകാരൻ വെച്ചുണ്ടാക്കിയ ചോറും കറിയും സാമാന്യത്തിലധികം വഷളായിരുന്നു എന്നു ഭാവാൎത്ഥം. 'കൊട്ടാരം കോട്ട കോട്ടരു കഞ്ചനട്ടുന്നായി രാഘവഃ' എന്നിങ്ങിനെ പരിഗണനംചെയ്യപ്പെട്ട മഹാകവികളിലുൾപ്പെട്ട കോട്ടൂര് വാസുനമ്പിയുടേതാണ് ഈ ശ്ലോകമെന്നു കേൾപ്പാനുണ്ട്. ഇദ്ദേഹം കടത്തനാട്ടു കോവിലകത്തു താമസിക്കുന്ന കാലത്ത് ഒരുദിവസം യദൃച്ഛയാ

പക്കത്തിലുള്ളേണ്ടിവന്നു എന്നും അന്നുണ്ടാക്കിയതാണ് ഈ ശ്ലോകമെന്നും പിന്നീട് അമിത്തൊരുമിച്ചുതന്നെ ഭക്ഷണമാക്കി എന്നും ഐതിഹ്യമുണ്ട്. * * * *

ജാമാതാ ജഠരോ ജായാ ജാതവേദാ ജലാശയാഃ।
പൂരിതാശ്ച ന പൂര്യന്തേ ജകാരാഃ പഞ്ച ദുർഭരാഃ.

മകളുടെ ഭർത്താവ്, വൃദ്ധൻ, ഭാര്യ, അഗ്നി, കുളങ്ങൾ, ഈ അഞ്ചു ജകാരങ്ങൾ എത്ര നിറച്ചാലും നിറയുന്നതല്ല. കിട്ടിയതു പോര. കിട്ടിയതുപോര. എന്നേ ഇക്കൂട്ടർക്കുള്ളൂ എന്നു താല്പര്യം.

ആലോകേ ഹരതേ ദൃഷ്ടിമാലാപേ ഹരതേ മനഃ। സംഭോഗേ ഹരതേ പ്രാണാൻ നാരീ പ്രത്യക്ഷരാക്ഷസീ.
ഫന്യഫ

കണ്ടക്ഷണത്തിൽ ദൃഷ്ടിയെയും, സല്ലാപസമയം മനസ്സിനെയും, സംഭോഗാവസരത്തിൽ പ്രാണങ്ങളേയും അപഹരിക്കുകയാൽ നാരി പ്രത്യക്ഷരാക്ഷസിതന്നെയാണ്. * * *

ഹേ രോഗാ മമ യൂയമേവ സുഹൃദോ യൈർന്നിസ്സ്നേഹോഹം കൃതഃ കാവ്യാലോകനതർക്കകോവിദസഭായോഗേഷു ഭോഗേഷു ച । നോ ചേൽ കൃഷ്ണപദാരവിന്ദഭജനം വേദാന്തചിന്താമപി ത്യക്ത്വാ ശഠ ശഠ ഇതി ഭ്രമാദഹമഹോ യാമ്യേവ യാമ്യാം പുരീം.

മേല്പുത്തൂർ ഭട്ടതിരി നാരായണീയസ്തോത്രമുണ്ടാക്കി രോഗമെല്ലാം സുഖപ്പെട്ടതിന്നുശേഷം ഉണ്ടാക്കിയ ശ്ലോകമാണിത്. അല്ലയൊ രോഗങ്ങളെ! നിങ്ങൾതന്നെയാണ് എന്റെ ബന്ധുക്കൾ. കാ

വ്യാലോകനം തുടങ്ങിയ വിനോദങ്ങളിൽനിന്നും മററു സുഖാനുഭവേച്ഛയിൽനിന്നും എന്നെ വിരക്തനാക്കിത്തീൎത്തു് ഈശ്വരഭജനത്തിൽ സശ്രദ്ധനാക്കിയതു നിങ്ങളാണല്ലൊ. നിങ്ങൾ എന്നെ ബാധിക്കാതിരുന്നുവെങ്കിൽ ശ്രീകൃഷ്ണഭജനവും വേദാന്തചിന്തയും പിന്നീടാവാം എന്നു വിചാരിച്ചു ദിവസം കഴിക്കും. അവസാനം യമപുരിയിലേക്കു പോകയുംചെയ്യും. തീൎച്ചയാണ്. * *

കൌമുദീംപിപഠിഷാ യദി തേ സ്യാൽ പഞ്ചവത്സരമനന്യവിചാരഃ । സംഗമാലയമഹീസുരവൎയ്യസ്യാലയേ വസ കൃപാനിലയസ്യ. നമ്പൂരി

കൌമുദി പഠിക്കുവാൻ ഇച്ഛയുണ്ടെങ്കിൽ അഞ്ചുകൊല്ലം മററു യാതൊരു വിചാരവുംകൂടാതെ കൂടല്ലൂരുമനയ്ക്കൽ താമസിക്കുക. അതിന്നവിടെ അനുവദിക്കുമോ എന്നാണെങ്കിൽ അദ്ദേഹം കൃപാനിലയനാണ്. അവശ്യം അനുവദിക്കും. സംഗമാലയം=കൂടല്ലൂരുമന. * * * *

സാധ്വീ മാധ്വീക ചിന്താ ഭവതി ന ഭവതഃ ശൎക്കരേ ശൎക്കരാസി ദ്രാക്ഷേ ദ്രക്ഷ്യന്തി കേ ത്വാമമൃത മൃതമസി ക്ഷീര നീരത്വമേഷി। മാകന്ദ മാ ക്രന്ദ ജീവ ജായാധരരസ കുഹരേ മജ്ജ യുഷ്മജ്ജയായേത്യാകല്പം കല്പിതാംഗ്യാ യദിഹ ഭുവി ഗിരാ സ്ഥീയതേ ജായദേവ്യാ. നമ്പൂരി.

അഷ്ടപദിയുണ്ടാക്കിക്കണ്ടു സന്തോഷിച്ചു് അനുണ്ടായിരുന്ന ഏതോ ഒരു പണ്ഡിതനുണ്ടാക്കിയതായിരിക്കണം ഈ ശ്ലോകം. ജായദേവ്യാ= ജയദേവനെ സംബന്ധിച്ച. മാധ്വീകം (തേൻ) മുതലായ

മധുരവസ്തുക്കളെ സംബോധനചെയ്തു പറയുന്നത് എന്തെന്നാൽ, നിങ്ങളെ ആകമാനം ജയിപ്പാൻ തക്കനിലയിലാണ് ജയദേവകവിത ഈ ഭൂമിയിൽ അവതരിച്ചിരിക്കുന്നത്. അതു കല്പകാലംവരെ സ്ഥിരമായി നിലനില്ക്കുകയും ചെയ്യും. ഇനി നിങ്ങളെക്കൊണ്ടു ലോകത്തിൽയാതൊരു പ്രയോജനവുമില്ല എന്നു താല്പര്യാർത്ഥം *

വിശ്വാമിത്രാഹിപശ്വാദീൻ വാരയത്യൈപ്സ കട്ട്രമേ। ആസന്യേ തമസി വാദ്ധക്യേ യഷ്ടിരിഷ്ടേവ സുപ്രജാ.

ന്മ.ന്ദ്ര

വി=പക്ഷി. ശ്വാ=നായ. അമിത്രൻ=ശത്രു. അഹി=സർപ്പം ഇവരേയും കുത്തുവാൻവരുന്ന പശുമുതലായ ദുഷ്ടജീവികളേയും തടുക്കം. വെള്ളം ചളി കണ്ണുകാണാത്ത ഇരുട്ട് വാദ്ധക്യം ഈ വകയിലെല്ലാം വടി ഒരു പുത്രനെപ്പോലെ ഉപകരിക്കുകയും ചെയ്യും.

സതി പ്രദീപേ സത്യഗ്നൌ സത്സു താരാമണീന്ദുഷു। വിനാ മേ മൃഗശാബാക്ഷ്യാ തമോഭൂതമിദം ജഗൽ.

ന്മ.ന്ദ്രവ്വ

ഒരു വിരഹി പറയുന്നു:— ഇരുട്ടിനെ കളയുന്നതായ വിളക്ക് അഗ്നി നക്ഷത്രങ്ങൾ രത്നങ്ങൾ ചന്ദ്രൻ ഇവയെല്ലാമുണ്ടെങ്കിലും, എന്റെ പ്രിയതമ അടുത്തില്ലായ്ക നിമിത്തം ഈലോകമാസകലം ഇരുട്ടടച്ചതായിത്തോന്നുന്നു.

അഭിനവനവനീതമുഷേ ഘോഷവധൂടീസ്തനോത്തരീയകൃഷേ। ശിഖിപിഞ്ഛശേഖരജുഷേ ശിശവേ കസ്മൈചിദവ്യയായ നമഃ

ഭ്രന്മൻ

വാസുദ്ദിമൂസ്സത് ആദ്യം സ്വന്തമായി വിജ്ഞാനചിന്താമണി

നടത്തിയകാലത്തു കൈക്കുളങ്ങരെ രാമവാരിയരവർകൾ അതിലേക്കുണ്ടാക്കിക്കൊടുത്ത മംഗളശ്ലോകമാണിത് പിറേറമാസം പത്രമച്ചടിപ്പിക്കുവാൻ ചെന്നാറ വാരിയരോടിങ്ങിനെ പറഞ്ഞു:— നാലാം പാദം മോശമായിഎന്നു പലരും പറയുന്നു. പക്ഷേ 'ശിശവേ കണ്ടെ്യപിദവ്യയായ നമഃ' എന്ന് അർത്ഥമില്ലാതെയെങ്കിലും ഉണ്ടാക്കാമായിരുന്നു എന്നു പറയുന്നു. ഇതു കേട്ടു കോപിച്ചു വാരിയരുണ്ടാക്കിയതാണ് ഇനിയത്തെ ശ്ലോകം * *

ശേഷേശയായ വിദുഷേ വേഷേണാഭീരബാല
സാമ്യജുഷേ। രോഷാദുലൂഖലകൃഷേ ഘോഷപുഷേ
രോചിഷേ നമോജനുഷേ. ൩൭

ഇതിലെ മൂന്നുപാദമുണ്ടാക്കിക്കഴിഞ്ഞതിന്റെ ശേഷം ഇങ്ങിനെ പറഞ്ഞിട്ടാണ് നാലാംപാദമുണ്ടാക്കിയത്:— 'അന്ന് എന്റെ ഷപ്പെട്ടി തുറന്നില്ല, കുറച്ചു ചില്ലറ പുറത്തുണ്ടായിരുന്നതു ചിലവഴിച്ചേ ഉള്ളൂ. നാലാംപാദത്തിൽ പോരാതെവന്ന ഒരു ഷഷ്ഠ്ക്കു പകരം ധാരാളം കിടക്കട്ടെ'.

ജ്ഞാനേഷ്വാത്മീയദോഷപ്രമിതിരമിതധീലാ
ളിതായാ കദധ്വവ്യാവൃത്തിം കർത്തുമീഷ്ടേ മുഹുരപി ക
ലിതാചിത്തശുദ്ധിം പ്രസൂതേത്യുക്ഷ്യ ജിജ്ഞാസിതേ
നാപ്യനിശമവിദിതേനാത്ര ദോഷേണ തേനേത്യാ
ക്ഷേപേപ്യാദധാതി പ്രമദമിതി യതസ്സാ സതാം
കാമധേനുഃ. ൩൮

തന്റെ ദോഷങ്ങളെ താൻതന്നെ കണക്കാക്കുക എന്നതാണ് അറിവുകളിൽവെച്ചു മേലെ. അത് (ആത്മീയദോഷപ്രമിതി) ദുർമ്മാർഗ്ഗ

ത്തിൽനിന്നു നമ്മെ പിൻതിരിക്കും. പിന്നേയും പിന്നേയും ആലോചിക്കപ്പെട്ടാൽ മനശ്ശുദ്ധിയെ ഉണ്ടാക്കും. 'താനിതുവരെ അറിഞ്ഞിട്ടില്ലാത്തതും അറിഞ്ഞാൽ കൊള്ളാമെന്നാഗ്രഹപ്പെടുന്നതുമായ ദോഷങ്ങൾ പുറത്തുവരും, അപ്പോൾ നമുക്കാവക ദോഷങ്ങളെയും പരിഹരിക്കാം' എന്നുവെച്ച് അന്യൻ നമ്മെ ശകാരിച്ചാലും സന്തോഷമാണുണ്ടാവുക. ഈവക സംഗതികളാൽ 'ആത്മീയദോഷപ്രമിതി' എന്നതു സജ്ജനങ്ങൾക്കു കാമധേനുവാകുന്നു.

ചൌര്യേണ വാ ശങ്കരസേവയാ വാ ശാതോദരീസംഗമവാഞ്ഛയാ വാ । പുംസാമുഷിത്വാ ദിനമേകരാത്രം മദ്ധ്യാർജ്ജുനേ നാസ്തി ശരീരബന്ധഃ. നൂ.വൈ.

കക്കാനോ, ഈശ്വരനെ സേവിപ്പാനോ, സ്ത്രീജിതനായിട്ടോ, ഒരു രാത്രി മദ്ധ്യാർജ്ജുനത്തിൽ താമസിപ്പാനിടവന്നാൽ പിന്നെ അവനു ശരീരബന്ധമുണ്ടാകയില്ല.

കളമാഃ പാകവിനമ്രാ മൂലതലാഘ്രാതസുരഭികൽഹാരാഃ। പവനാകമ്പിതശിരസഃ പ്രായഃ കുർവന്തി പരിമളശ്ലാഘാം. നൂ.വൈ.

നെല്ലുവിളഞ്ഞുവളഞ്ഞു തലനിലത്തുമുട്ടി കാററത്തിളകുന്നതുകണ്ടു കവി ഉൽപ്രേക്ഷിക്കുന്നു, കൽഹാരപുഷ്പത്തിന്റെ പരിമളത്തെ ശ്ലാഘിക്കുകയാണോ എന്ന്.

യാം ചിന്തയാമി മനസാ മയി സാ വിരക്താ സാ ത്വന്യമിച്ഛതി പതിം സ ജനോന്യസക്തഃ । അസ്മൽകൃതേ ച പരിതുഷ്യതി കാചിദന്യാ ധിക് താഞ്ച തഞ്ച മദനഞ്ച ഇമാഞ്ച മാഞ്ച. നൂ.ശൃ.

ഞാൻ ഏതൊരുവളെ മനസ്സുകൊണ്ടാഗ്രഹിക്കുന്നുവൊ അവൾക്കെന്നിലനുരാഗമില്ല. അവൾ വേറൊരുത്തനിൽ പ്രേമിക്കുന്നു. അവനോ അന്യനാരിയിലനുരക്തൻ. വേറൊരുത്തി എന്നെക്കുറിച്ചു സന്തോഷിച്ചുകൊണ്ടിരിക്കുന്നു. അവളും അവനും ഇവളും ഞാനും, ഞങ്ങടെ അനുരാഗത്തെ ഈവിധം താറുമാറാക്കിത്തീക്കുന്ന കാമദേവനും എല്ലാം കൊള്ളരുതാത്തവർതന്നെ.

പിതാ തഥാ സോദരഭിന്നനാഭിജൌ ദത്തശ്ച തേഷാം തനയാഃ പിതാമഹഃ। പിതൃവ്യതൽപുത്രസപിണ്ഡസോദകാ മാതാ ച മാതാമഹമാതുലൌ ക്രമാൽ. ൩൬൭

ഉദകപൂർവ്വത്തിൻെറ ക്രമമാണിത്. അച്ഛനുള്ളകാലത്ത് അച്ഛൻതന്നെ ഉദകപൂർവ്വകത്താവ്. അതില്ലാത്തപക്ഷം സോദരൻ തദഭാവത്തിൽ ഭിന്നോദരൻ, ഇത്യാദിക്രമം.

ലജ്ജാസത്താസ്ഥിതിജാഗരണം വൃദ്ധിക്ഷയഭയജീവിതമരണം। ശയനക്രീഡാരുചിദീപ്ത്യത്ഥം ധാതുഗണം തമകൎമ്മകമാഹുഃ. ൩൬൮

ലജ്ജ, സത്ത, മുതലായി ഇതിൽ വിവരിച്ചതിൻെറ അത്ഥമായിട്ടുള്ള ധാതുക്കളെല്ലാം അകൎമ്മകങ്ങളാകുന്നു.

സുകപരിവിന്ദുഭ്യഃ സുബ്രഹ്മണ്യസ്യ വാചകോ യേന। സ്തനഭരനമിതാ നാരി തേനോപായേന രഞ്ജയേൽ കാന്തം. ൩൬൯

സുകപരിവിന്ദുഃ എന്ന ശബ്ദം ഏതൊന്നുകൊണ്ടാണോ സുബ്ര

ഹ്മണ്യന്റെ വാചകമായിത്തീരുന്നത് അതുകൊണ്ട് (ആ ഉപായംകൊണ്ട്) സുന്ദരി ഭർത്താവിനെ രഞ്ജിപ്പിക്കും എന്നു ശ്ലോകാർത്ഥം. 'ഉപരിവിഹാരഃ' എന്നുത്തരം. ഹൃഞ് ഹരണേ. സുകപരിവിന്ദഃ എന്നതിൽ നിന്ന് ഉ പ രി വി എന്ന അക്ഷരങ്ങളെ കളഞ്ഞാൽ സ്കന്ദഃ എന്നു ശേഷിക്കും. അതു സുബ്രഹ്മണ്യ വാചകവുമാണ്.

ജീവനഗ്രഹണേ നമ്രാ ഗൃഹീതാ പുനരുന്നതാഃ। കിം കനിഷ്ഠാഃ കിമു ജ്യേഷ്ഠാ ഘടീയന്ത്രസ്യ ദുർജ്ജനാഃ. ന.വൈ

ദുർജ്ജനങ്ങളും തുലാത്തിന്റെ (ഏത്തത്തിന്റെ) അനുജന്മാരോ ജ്യേഷ്ഠന്മാരോ എന്നാണ് കവി ചോദിക്കുന്നത്. തുലാം ജീവനം (ജലം) ഗ്രഹിക്കുവാൻ താണുനില്ക്കും. ദുർജ്ജനങ്ങളും തങ്കാര്യം നേടുവാൻ താഴും. കാര്യം സാധിച്ചാൽ രണ്ടുകൂട്ടരും പൊന്തുകയായി.

ആനീലസ്നിഗ്ദ്ധമുഗ്ദ്ധാനധിപദയുഗളീപൃഷ്ഠമാലംബമാനാനാകീർണ്ണാകീർണ്ണകേശാൻ വളഭിഭുവി മഹാവേഗതഃ സഞ്ചരന്തീ। സേയം കൈലാസശൃംഗോൽകടകതടലസൽകാളമേഘാന്തരോദ്യത്തടില്ലീലാം ദധാനാ പരിഹരതി മനോധൈര്യമാലോകഭാജാം. ന.ദെൻ

കറുത്തിരുണ്ടു ചുരുണ്ടു നീണ്ട തലമുടിയഴിച്ചിട്ടു വേറിട്ടുംകൊണ്ടു വ്രാന്തയിൽ ലാത്തുന്ന ഒരു സുന്ദരിയെകണ്ട്, കൈലാസപർവ്വതത്തിന്റെ സാനുപ്രദേശത്തിൽ മഴക്കാറിന്നിടയിൽ കാണുന്ന മിന്നലിനോടുപമിക്കുകയും ഇവളെ കണ്ടതുനിമിത്തം തന്റെ മനോധൈര്യം പൊയ്പ്പോയ കഥ പറകയുംചെയ്യുന്നു.

ദദാതി പ്രതിഗൃഹ്ണാതി ഗുഹ്യമാഖ്യാതി പൃച്ഛതി।

ഫ൦ *

ഭുങ്ക്തേ ഭോജയതേ ചൈവ ഷഡ്വിധം ബന്ധുലക്ഷണം

കൊടുക്കുക, വാങ്ങുക, സ്വകാര്യവർത്തമാനം പറയുക, ചോദിക്കുക, ഉണ്ണുക, ഊട്ടുക, ഇവ ആറും ബന്ധുലക്ഷണമാകുന്നു.

യവനീ നവനീതകോമളാംഗീ ശയനീയം യദി നീയതേ കഥഞ്ചിൽ। അവനീതലമേവ സാധു മന്യേ ന വനീ മാഘവനീ വിനോദഹേതുഃ. ജഗന്നാഥ

വെണ്ണപോലെ മൃദ്വംഗിയായ യവനകന്യകയെ ലഭിക്കുന്നപക്ഷം ഈ ഭൂലോകംതന്നെയാണ് നല്ലത്. (മാഘവനീ=മഘവാവിനെ സംബന്ധിച്ചത്) നന്ദനവനത്തിൽ അപ്സരസ്സുകളോടുകൂടിപ്പാക്കുന്നതിനിത്രതന്നെ സുഖമില്ല എന്നു ശ്ലോകാർത്ഥം. ജഗന്നാഥപണ്ഡിതൻ അൿബർ ചക്രവർത്തിയുടെ വിദ്വൽസദസ്സിൽചെന്ന് അവിടെ സ്ഥിരക്കാരായ പണ്ഡിതന്മാരെ വാദത്തിൽ തോല്പിച്ചതിന്റെശേഷം അൿബരുടെ പുത്രിയെ കണ്ടു മോഹിച്ചു എന്നും ചക്രവർത്തി തന്റെ പുത്രിയെ പണ്ഡിതക്കു സംഭാവനചെയ്തു എന്നും ഒരു ഐതിഹ്യമുണ്ട്. കന്യകയെ കണ്ടപ്പോഴുണ്ടാക്കിയതാണ് ഈ ശ്ലോകമെന്നും കേട്ടിട്ടുണ്ട്.

പുസ്തകം സ്ത്രീ ധനം ചൈവ പരഹസ്തഗതം ഗതം। അഥവാ പുനരായാതി നഷ്ടം ഭ്രഷ്ടാ ച ഖണ്ഡശഃ. സുവ്യ

പുസ്തകവും പെണ്ണും പണവും അന്യന്റെ കയ്യിലകപ്പെട്ടാൽ കൈവിട്ടുപോയതായി കരുതാം. അഥവാ വീണ്ടുകിട്ടി എങ്കിൽ പുസ്തകം കൂതഴിഞ്ഞു കീറി മുഷിഞ്ഞും, സ്ത്രീ ഭ്രഷ്ടയായും ഭവിക്കും. പണം അന്നന്നും രണ്ടും നാലുമായി വക തികയ്ക്കും. അതല്ലാതെ താൻ കൊടുത്ത മട്ടിൽ ഒന്നും ശരിക്കു തിരിച്ചുകിട്ടില്ല തീർച്ചതന്നെ.

വിവാദോ നൈവ കർത്തവ്യഃ കർത്തവ്യശ്ചേൽ
സമേന വാ । അസമാനവിവാദേന ലഘുതാമേതി
പണ്ഡിതഃ. സവ്യന്മ

വിദ്വാന്മാർ ആരോടും വാദിക്കാൻ പോകരുത്. തനിക്കൊത്തവരോട്ട പക്ഷേ വാദിക്കാം. തനിക്കു തുല്യനല്ലാത്തവനോട്ട വാദിപ്പാൻപോയാൽ ഒടുവിൽ കുറച്ചിൽ പററും നിശ്ചയം.

സ്നാതാ തിഷ്ഠതി കുന്തളേശസുതാ വാരോം
ഗരാജസ്വസൃദ്ദ്യൂതേ രാത്രിരിയം ജിതാ കമലയാ ദേ
വീ പ്രസാദ്യാപരാ । ഇത്യന്തഃപുരസുന്ദരീജനഗുണേ
ന്യൂനാധികം ധ്യായതാ ദേവേനാപ്രതിപത്തിമൂഢമന
സാ ദ്വിത്രാഃ സ്ഥിതം നാഡികാഃ. സവ്യർ

'ദ്വിത്രാഃ സ്ഥിതം നാഡികാഃ' എന്നു ഭോജരാജാവു സദസ്സിൽ ചൊല്ലിയ സമസ്യയെ കാളിദാസൻ ഈവിധം പൂരിപ്പിച്ചു തലേന്നാൾ രാത്രി അന്തഃപുരത്തിൽ നടന്ന കഥകൾ പ്രത്യക്ഷദൃഷ്ടംപോലെ ഇതിൽ വർണ്ണിച്ചതുകണ്ടു രാജാവ് അത്ഭുതപ്പെട്ടുപോയി. കുന്തളരാജപുത്രിയായ രാജ്ഞി ഋതുസ്നാനംകഴിഞ്ഞിരിക്കുന്നു അംഗരാജസഹോദരിയുടെ ഊഴമാണിന്ന്. കമലയുമായി ചൂതുകളിച്ചപ്പോൾ ഇന്നത്തെ രാത്രി പണയംകെട്ടുകയും ചൂതിൽ അവൾ ജയിക്കുകയും ചെയ്തിരിക്കുന്നു. മാനിനിയായ മറെറാരുത്തിയെ അവശ്യം പ്രസാദിപ്പിക്കേണ്ടതായിരിക്കുന്നു. എല്ലാംകൂടി ആലോചിച്ചു രാജാവ് ഇതികർത്തവ്യതാമൂഢനായി രണ്ടുമൂന്നുനാഴികനേരം അമ്പരന്നുനിന്നുപോയി. ഇതാണ് തലേദിവസത്തെ അരമനരഹസ്യം *

പലായധ്വം പലായധ്വം രേ രേ ദുഷ്കവികു

ജ്ഞരാട് । വേദാന്തവനസഞ്ചാരീ ആയാത്യുദ്ദണ്ഡകേസരീ.

ന.വൃ.൮

ഉദ്ദണ്ഡശാസ്ത്രികൾ മലയാളത്തിലേക്കു വരുമ്പോൾ ചൊല്ലിക്കൊണ്ടുവന്നതാണത്രെ ഈ ശ്ലോകം. ദുഷ്ടവികളായ ആനകളേ! നിങ്ങൾ ഓടിക്കൊള്ളുവിൻ! ഓടിക്കൊള്ളുവിൻ! വേദാന്തമാകുന്ന വനത്തിൽ സഞ്ചരിക്കുന്ന ഉദ്ദണ്ഡനാകുന്ന സിംഹമിതാവരുന്നു എന്നാണ് ശ്ലോകാർത്ഥം. കാക്കശ്ശേരി പട്ടേരി ശരഭാവതാരമായിരിക്കാം.

* * * * *

പാത്രാപാത്രവിവേകോസ്തി ധേനുപന്നഗയോരിവ । തൃണാത്സഞ്ജായതേ ക്ഷീരം ക്ഷീരാത്സഞ്ജായതേ വിഷം.

ന.വൃ.൯

പാത്രാപാത്രങ്ങളെ തിരിച്ചറിയാതെ ദാനം ചെയ്യരുത്. പശുവിന്നു പുൽ കൊടുത്താൽ അതു പാലായി പരിണമിക്കുന്നു. പാമ്പിന്നു പാൽ കൊടുത്താൽ അതു വിഷമായിത്തീരുന്നു. *

സാഹിത്യേ സുകുമാരവസ്തുനി ദൃഢന്യായഗ്രഹഗ്രന്ഥിലേ തർക്കേ വാ മയി സന്നിധാതരി സമം ലീലായതേ ഭാരതീ । ശയ്യാ വാസ്തു മൃദൂത്തരച്ഛദവതീ ദർഭാങ്കുരൈരാസ്തൃതാ ഭൂമിർവാ ഹൃദയംഗമോ യദി പതിസ്തുല്യാ രതിർയ്യോഷിതാം.

ന.വൃ.൧൦

ശ്രീഹർഷൻെറ അച്ഛനായ ശ്രീഹീരൻ മരണോന്മുഖനായ സമയം 'അച്ഛന് എന്താണ് വേണ്ടത്' എന്നു ചോദിച്ചതിന്ന് 'എന്നെ വാദത്തിൽ തോല്പിച്ച പണ്ഡിതനോടു പകരം ചോദിപ്പാൻ നി

ന്നാൽ കഴികയില്ലല്ലൊ' എന്നാണ് ശ്രീഹീരൻ മറുവടി പറഞ്ഞത്. പൈതൃകകൎമ്മം നിൎവ്വഹിച്ചതിൽപിന്നെ ശ്രീഹൎഷൻ ചിന്താമണിമന്ത്രോപാസനചെയ്തു സരസ്വതിയെ പ്രത്യക്ഷമാക്കിയതിൻെറശേഷം, ആ വാദിശ്രേഷ്ഠൻെറ അട്ടത്തുചെന്നു ചൊല്ലിയതാണ് ഈ ശ്ലോകം. സുകുമാരമായ സാഹിത്യത്തിലൊ കൎക്കശമായ തൎക്കത്തിലൊ ഏതിലും ഞാൻ പ്രവേശിക്കുമ്പോഠം സരസ്വതി ഒപ്പം കളിയാടുന്നു. ഭൎത്താവു തനിക്കഭീഷ്ടനാണെന്നുവന്നാൽ, മെത്തവിരിച്ചതിലായാലും കൊള്ളാം; കല്ലും പുല്ലും നിറഞ്ഞ മൊട്ടപ്പുറമ്പിലായാലും കൊള്ളാം. അവഠംക്കു സുഖം തുല്യമാണ് എന്നു ശ്ലോകസാരാൎത്ഥം. *

പരിപതതി പയോനിധൌ പതംഗസ്സരസി
രുഹാമുദരേഷു മത്തഭൃംഗഃ । ഉപവനതരുകോടരേ വി
ഹംഗോ യുവതിജനേഷു ശകൈരനംഗഃ.

ഒരു സന്ധ്യാവൎണ്ണനമാണിത്. നാലാംപാദം കാളിദാസൻെറയും മററു മൂന്നു പാദങ്ങഠം വേറെ മൂന്നു കവികളുടേതുമാണ്. അന്ത്യാക്ഷരപ്രാസം നാലിലുമുണ്ട്. * *

ലംബശ്മശ്രുകലാപമംബുദനിഭച്ഛായാദ്യുതിം വൈ
ദ്യകാനന്തേവാസിന ഇന്ദുജജ്ജടമുഖാനദ്ധ്യാപയന്തം
സദാ । ആഗുൽഫാമലകഞ്ചുകാഞ്ചിതദരാലക്ഷ്യോ
പവീതോജ്ജ്വലൽ കണ്ഠസ്ഥാഗരുസാരമഞ്ജിതദൃശം
ധ്യായേ ദൃഢം വാഗ്ഭടം. ബുദ്ധൻ

വാഗ്ഭടാചാൎയ്യരെക്കുറിച്ചുള്ള ഒരു വന്ദനശ്ലോകമാണിത്. വാഗ്ഭടൻ സ്വതേ ബ്രാഹ്മണനാണെന്നും കാൎയ്യാൎത്ഥം ബുദ്ധമതത്തിൽ ചേൎന്നതായി നടിച്ച് ആ വേഷം കെട്ടിനടന്നു എന്നു മാത്രമേ ഉള്ളൂ

എന്നും ഉള്ള പക്ഷക്കാരനാണു് ഇതിന്റെ പ്രണേതാവു്. ഞെരിയാണിവരെ കുപ്പായമിട്ടു കഴുത്തിൽ അകിലരച്ചു കുറിയിട്ടു കണ്ണിൽ സുറുമ എഴുതീട്ടുണ്ടെങ്കിലും ആ കുപ്പായത്തിനുള്ളിൽകൂടി പൂണൂനൂൽ കുറെല്ലൂ കാണ്മാനുണ്ടെന്നു പറയുന്നു. താടി വളർത്തിയതും മൌലവി ലക്ഷണംതന്നെ.

* * *

നടഭടഗണകഭിഷക്ശ്രോത്രിയമുഖകന്ദരാണി
യദി ന സ്യുഃ । വൈയാകരണകിരാതൈരപശബ്ദമൃ
ഗാഃ ക്വ യാന്തി സന്ത്രസ്താഃ. സു.ർം

വൈയാകരണന്മാരാകുന്ന കിരാതന്മാർ അപശബ്ദങ്ങളാകുന്ന മൃഗങ്ങളെ ഓട്ടിയെത്തുന്നു. നടന്മാർ ഭടന്മാർ ജ്യോത്സ്യന്മാർ വൈദ്യന്മാർ ശ്രോത്രിയന്മാർ എന്നിവരുടെമുഖമാകുന്ന ഗുഹയില്ലെങ്കിൽ ഈ മൃഗങ്ങൾ എവിടെ അഭയം പ്രാപിക്കും. ഈ വകക്കാർ പ്രായേണ അപശബ്ദജടിലന്മാരാണെന്നു താല്പര്യം. 'നടവിടഗായകഗണികാജ്യോതിഷിമുഖകന്ദരാണി യദി ന സ്യുഃ' എന്നു പാഠാന്തരം. *

കരാവിവ ശരീരസ്യ നേത്രയോരിവ പക്ഷ്മണീ ।
അപ്രേഷിതഹിതൈഷിത്വമേതത്സന്മിത്രലക്ഷണം.

ശരീരത്തിന്നു കൈകൾപോലെയും, കണ്ണുകൾക്കു കൺപോളകളെന്നപോലെയും, ആവശ്യപ്പെടാതെ അവസരമറിഞ്ഞു ഹിതംചെയ്യുന്നവനാണു് ബന്ധു.

* *

യസ്യ നാസ്തി സ്വയം പ്രജ്ഞാ ശാസ്ത്രം തസ്യ
കരോതി കിം । ലോചനാഭ്യാം വിഹീനസ്യ ദർപ്പണഃ
കിം കരിഷ്യതി. സു.ർവ.

സ്വതേ ബുദ്ധിയില്ലാത്തവന്നു ശാസ്ത്രം എങ്ങിനെ അറിവുണ്ടാക്കിക്കൊടുക്കും. കുരുടന്നു കണ്ണാടി എന്തു ചെയ്വാൻ കഴിയും. *

നാസ്തി കാമസമോ വ്യാധിർന്നാസ്തി ക്രോധസമോ രിപുഃ। നാസ്തി വിദ്യാസമോ ബന്ധുർന്നാസ്തി ജ്ഞാനസമം സുഖം. ൩൱൩

കാമത്തിനൊത്ത വ്യാധിയില്ല. കോപത്തിനൊത്ത ശത്രുവില്ല. വിദ്യയ്ക്കൊത്ത ബന്ധുവില്ല. ജ്ഞാനത്തിനൊത്ത സുഖമില്ല.

കസ്ത്വം ശൂലീ പ്രവിശ ഭിഷജാം വേശ്മ വൈദ്യം ന ജാനേ സ്ഥാണുർബ്ബാലേ വദതി ന തരുർന്നീലകണ്ഠഃ പ്രമുഗ്ദ്ധേ। കേകാമേകാം വദ ത്വം പശുപതിരബലേ നൈവ ജാനേ വിഷാണാവിത്യേവം ശൈലകന്യാപ്രതിവചനജളഃ പാതു മാം പാർവ്വതീശഃ. ൩൱൪

പാർവ്വതിയുടെ ചോദ്യത്തിനുത്തരംമുട്ടിയ പരമേശ്വരൻ എന്നെ രക്ഷിക്കട്ടെ എന്നു യോജന, നീയാര്. ശൂലീ=ഞാൻ ശൂലിയാണ്. ശൂലവേദനയുണ്ടെങ്കിൽ വൈദ്യരുടെ വീട്ടിൽ പോക. എനിക്കു വൈദ്യമില്ല. ബാലേ! ഞാൻ സ്ഥാണുവാണ്. കുററിയാണല്ലെ. മരങ്ങൾ മിണ്ടാറില്ലല്ലൊ. അല്ല ഞാൻ നീലകണ്ഠനാണ്. എന്നാൽ ഒരു കേക (മയിലിന്റെ ശബ്ദം) കേൾക്കട്ടെ. അബലേ! ഞാൻ പശുപതിയാണ്. കാളയ്ക്കു കൊമ്പു കാണ്മാനില്ലല്ലൊ എന്നാണ് ഇവർ തമ്മിലുള്ള ചോദ്യോത്തരം. * *

ദുർജ്ജനസ്യ സ്വഭാവോയം ദോഷാൻ ഗൃഹ്ണാതി നോ ഗുണാൻ। ജളൂകാ സ്തനലഗ്നാപി രക്തം പിബതി നോ പയഃ. ൩൱൫

ഒരുവന്റെ ദോഷംമാത്രം കണ്ടുപിടിക്കും. ഗുണമൊന്നും കാണില്ല. ഇതു ദുർജ്ജനങ്ങളുടെ സ്വഭാവമാണ്. അട്ട മുലമേൽ കടിച്ചാലും ചോരയേ കുടിക്കുകയുള്ളു. മുലപ്പാൽ അതിനു വേണ്ടതന്നെ.

ന ഗന്തവ്യം ന വക്തവ്യം ക്ഷണമപ്യധമൈസ്സഹ । പയോപി ശൌണ്ഡികീഹസ്തേ മദിരാം മന്യതേ ജനഃ. ന.ൻന്ന

അധമന്മാരൊന്നിച്ചു ക്ഷണനേരമെങ്കിലും കൂട്ടുകൂടി നടക്കുകയോ, അവരുമായി സംഭാഷണം ചെയ്തിരിക്കയോ അരുത്, ശൌണ്ഡികസ്ത്രീയുടെ കയ്യിൽ പാൽ കണ്ടാലും അതു മദ്യമാണെന്നേ ജനങ്ങൾ വിചാരിക്കയുള്ളു. * * *

അംഭോദൈരുദജൃംഭി ജൃംഭിതരവൈരാനർത്ത । ബർഹിവ്രജൈർജ്ജംഭാരേർദ്ധനുഷാ വ്യരാജി ഗഗനേ ഹംസൈരഗാമി ക്ഷിതേഃ । സംഭോഗാർത്ഥമുപാക്രമി പ്രിയതമായുക്തൈശ്ച പുണ്യാത്മഭിഃ പുംഭിസ്ത്വദ്വിരഹിതൈരമാരി ദയിതേ പശ്യ ശ്രിയം പ്രാവൃഷഃ. ന.ൻ൦

ഒരു നായകൻ നായികയോടു പറയുന്ന വർഷവർണ്ണനയാണിത്. ഇതിലെ ക്രിയകളെല്ലാം ഭാവത്തിലാണ്. താൻ വിരഹിയായിരുന്നകാലത്ത് ഈ പുതുമഴക്കാലത്തനുഭവിച്ച കഷ്ടപ്പാടും ഇപ്പോഴത്തെ സുഖവും ഇതിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. * *

വസ്ത്രേണ വപുഷാ വാചാ വിദ്യയാ വിഭവേന ച । വകാരൈഃ പഞ്ചഭിർഹീനോ നരോ നാപ്നോതി ഗൌരവം. ന.ൻവ്യ

വസ്ത്രാഡംബരം, വപുസ്സ് (ശരീരകാന്തി,) വാങ്മാധുര്യം (വാൿസാമർത്ഥ്യം), വിദ്യ, വിഭവം (സമ്പത്ത്) ഈ അഞ്ചു വകാരവുമില്ലാതെ മനുഷ്യൻ പൂജ്യനായി വരികയില്ല.

അധികേരളമഗ്ര്യഗിരഃ കവയഃ കവയന്തു വയന്തു ന താൻ വിനമഃ । പുളകോൽഗമകാരിവചഃപ്രസരം പുനമേവ പുനഃ പുനരാസ്തമഹോ. ൩൯൯

ഉദ്ദണ്ഡശാസ്ത്രികൾക്ക ഭാഷാകവികളെക്കുറിച്ചു പുച്ഛമാണെന്നു ൩൯൯-ാംശ്ലോകം നോക്കിയാലുമറിയാം. എന്നാൽ 'താരിതന്വീകടാക്ഷാഞ്ചിതമധുപകുലാരാമ രാമാജനാനാം നീരിത്താർബാണവൈരാകരനികരതമോമണ്ഡലീചണ്ഡഭാനോ । നേരൊത്താളുള്ള നില്ലാം തൊട്ടുകുറി കളയാനെന്നുമേഷാ കളിക്കുന്നേരത്തിന്നിപ്പുറം വിക്രമനുവര ധരാ ഹന്ത കല്പാന്തതോയേ' എന്ന പുനത്തിൽ നമ്പൂതിരിയുടെ സാമൂതിരിരാജസ്തുതിപരമായ ഭാഷാശ്ലോകം കേട്ടസമയം ശാസ്ത്രികൾ കൈകൊട്ടിച്ചു 'അന്ത ഹന്തയ്ക്കിന്ത പട്ട്' എന്നു പറഞ്ഞു തന്റെ കയ്യിലുണ്ടായിരുന്ന വിലപിടിച്ച പട്ടു നമ്പൂതിരിക്കു സമ്മാനിച്ചു് ഉടനെ പുനത്തെ സ്തുതിച്ചുകൊണ്ടു് ഈ പ്രകൃതശ്ലോകമുണ്ടാക്കി എന്നാണ് കേൾവി. ആവൂ. ശാസ്ത്രികളെ ബോദ്ധ്യപ്പെടുത്തുവാൻ അന്ന് ഒരാളെങ്കിലുമുണ്ടായല്ലോ ഭാഗ്യം.

സേവ്യസ്സർവേശ്വരോ നഃ സുഖമസുഖവിനാശോപി ന പ്രാർത്ഥനീയം സർവം കർത്താ നരാണാം സ്വകൃതസുകൃതപാപാനുരൂപം സ ഏവ । കർത്തവ്യം കർമ്മ സർവൈർവിഹിതമിതി ധിയാ യത്തു നാഥസ്യ രക്ഷാരൂപേ ലീലാവിശേഷേ കലയതി സഹകാരിതാമേതന്മതം മേ. ൪൦൦

ഈശ്വരനെ നമുക്കു തീൎച്ചയായും സേവിക്കണം. സുഖമാകട്ടെ ദുഃഖനിവൃത്തിയാകട്ടെ പ്രാൎത്ഥിക്കേണ്ട ആവശ്യമില്ല. അതെല്ലാം മനുഷ്യരുടെ പുണ്യപാപങ്ങൾക്കനുരൂപമായി അദ്ദേഹം ചെയ്തുകൊള്ളും. എന്നാൽ ശാസ്ത്രവിഹിതമാണെന്നുള്ള ഭാവനയോടെ നാം എപ്പോഴും കൎമ്മം ചെയ്തുകൊണ്ടുതന്നെ ഇരിക്കണം. സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽവെച്ചു മുഖ്യമായ സ്ഥിതി (രക്ഷ) എന്നുള്ള ഭഗവല്ലീലാവിശേഷത്തിനു യാതൊരു കൎമ്മം സഹായമായി വരുമെന്നാണ് എന്റെ പക്ഷം. പ്രണേതാ വാചസ്പതി.

യോ ധാതാരമസൂതയത്തചരരഥൽ പൃഥ്വീമശ
ശ്വച്ഛ്രുതീശ്ചന്ദ്രാൎക്കാവചചക്രദാശ്വദധന്വൽ ധാമാമ
രാണാമപി । ദൈതേയദ്വിഷമൈഷിഷൽ ഭുജഗഭ
ൎത്താരം ജ്യയാമാസ ച ദ്രാഗ്ദഗ്ധും ത്രിതയം പുരാം ത്രി
ജഗതാം നാഥായ തസ്മൈ നമഃ. ൪൦൮

യാതൊരാൾ ത്രിപുരന്മാരെ ദഹിപ്പിക്കുവാൻവേണ്ടി ബ്രഹ്മാവിനെ സൂതനാക്കിച്ചെയ്തു. (അസൂതയൽ) ഭൂമിയെ രഥമാക്കിച്ചെയ്തു. (അരരഥൽ) വേദങ്ങളെ അശ്വങ്ങളാക്കിച്ചെയ്തു. (അശശ്വൽ) സൂൎയ്യചന്ദ്രന്മാരെ ചക്രങ്ങളാക്കി ചെയ്തു. (അചചക്രൽ) സ്വൎഗ്ഗത്തെ ധനുസ്സാക്കിച്ചെയ്തു. (അദധന്വൽ) ദേവന്മാരെ ഇഷുവാക്കിച്ചെയ്തു. (ഐഷിഷൽ) വാസുകിയെ ജ്യയാക്കിച്ചെയ്തു. (ജ്യയാമാസ) ആ ത്രൈലോക്യനാഥനായിക്കൊണ്ടു നമസ്കാരം.

അനേകസുഷിരം വാദ്യം കാന്തം സ്ത്രീമുഖപങ്ക
ജം । നേത്രശ്രോത്രപ്രിയം വ[illegible] ഹൈമം ദാസ്യാമി ക
ങ്കണം. ൪൦൯

അനേകം ദ്വാരമുണ്ടാകും. വ എന്ന് ആദ്യത്തേയും ക എന്ന് അവസാനത്തേയും അക്ഷരമാകുന്നു. ചിതല്പകളുടെ മുഖത്തിലുള്ള ചളിയിൽനിന്നുണ്ടായതും സർപ്പങ്ങൾക്ക് ഇഷ്ടമായതുമാണ്. ഇതെന്തെന്നു പറയുന്നവന്ന് ഒരു സ്വർണ്ണവള കൊടുക്കാം. വല്മീകം=പുററ്. 'വമ്രികായോഷിതോഃ സ്ത്രിയൌ' എന്നു വൈജയന്തി.

ഗോവർദ്ധനഗിരിച്ഛത്രദണ്ഡതാമുപയാതി കഃ।
ഗൃദ്ധ്രാഃ ഇത്യുത്തരം യസ്യ പ്രശ്നസ്യ തദിഹോത്തരം.

ഗോവർദ്ധനപർവ്വതത്തെ കുടയാക്കിപിടിച്ചത് എന്താണ്. ഏതു ചോദ്യത്തിന്നാണ് ഗൃദ്ധ്രാഃ (കഴുകന്മാർ) എന്നുത്തരം കിട്ടുന്നത് ആ ചോദ്യം തന്നെയാണ് മുമ്പു ചോദിച്ചതിന്നുള്ള മറുവടി. കേശവഭുജഃ. ശവഭുജഃ (ശവം തിന്നുന്നവർ) കേ എന്നതിന്നു ഗൃദ്ധ്രാഃ എന്നുത്തരം. കേശവഭുജഃ (ശ്രീകൃഷ്ണന്റെ കൈ) എന്നത് ആദ്യപ്രശ്നത്തിന്റെ മറുപടിയുമായി.

കിമിച്ഛതി നരഃ കാശ്യാം ഭൂപാനാം കോ രണേ ഹിതഃ।
കോ വന്ദ്യഃ സർവ്വദേവാനാം ദീയതാമേകമുത്തരം. ൪൦൪

മനുഷ്യൻ കാശിയിൽ എന്തിനെ ഇച്ഛിക്കുന്നു. രാജാക്കന്മാൎക്കു യുദ്ധത്തിൽ എന്താണ് ഇഷ്ടം. എല്ലാദേവന്മാൎക്കും വന്ദ്യനായിട്ടുള്ളവൻ ആരാണ്. ഈ മൂന്നു ചോദ്യങ്ങൾക്കും ഉത്തരം ഒന്നാകുന്നു. ൧. മൃത്യും, ൨. ജയഃ, ൩. മൃത്യുംജയഃ

കേചിൽ ഭഗ്നാഃ സുരധ്യപാന്യേതിസന്ധൌ
കേചിൽ ഭഗ്നാ ദൃഷ്ടദസ്മൽപ്രയോഗേ । കേചിൽ ഭ

ഗ്നാഃ കാരകപ്രക്രിയായാം സവ്വേ ഭഗ്നാ ണോരണപ്ര
ക്രിയാസു. ൪൦൮

കൌമുദി പഠിക്കുന്ന സമയം വിദ്യാൎത്ഥികൾ മനസ്സിലാവാതെ കുഴങ്ങുന്ന ഘട്ടത്തെ പറയുന്നു. സുദ്ധ്യുപാസ്യ എന്ന സന്ധിയിൽ ചിലരുടെ മനസ്സുമട്ടുക്കും, മററുചിലരുടെ മനസ്സുമട്ടുക്കുക യുഷ്മദസ്മൽ പ്രയോഗത്തിലാണ്. വേറെ ചിലർ കാരകപ്രക്രിയയിൽ വട്ടംതിരിയും. ണോരണപ്രക്രിയകളിൽ എല്ലാവരും ഭഗ്നന്മാരായിത്തീരും. ഭട്ടോജിദീക്ഷിതരുടെ സിദ്ധാന്തകൌമുദി മലയാളത്തിൽ വന്നസമയം മേല്പത്തൂർ ഭട്ടതിരിയുടെ ശിഷ്യന്മാർ അതു വായിച്ചുനോക്കി എന്നും അവരിൽ ചിലർ സുദ്ധ്യുപാസ്യഃ എന്ന സന്ധിയിൽ മട്ടുത്തു, മററുചിലർ യുഷ്മദസ്മത്തിലും, വേറെ ചിലർ കാരകത്തിലും ണോരണപ്രക്രിയയിൽ ബാക്കി എല്ലാവരും പിൻമടങ്ങി എന്നും അതുകണ്ട് അമ്പലപ്പുഴെ രാജാവിൻെറ കല്പനപ്രകാരം പട്ടേരി ലളിതമായ ഒരു വ്യാകരണഗ്രന്ഥം (പ്രക്രിയാസവ്വസ്വം) അരുപതുദിവസംകൊണ്ടുണ്ടാക്കി എന്നും ഒരു ഐതിഹ്യമുണ്ട്.

ഖചരസ്യ സുതസ്യ സുതഃ ഖചരഃ ഖചരീ ജന
നീ ന പിതാ ഖചരഃ । ഖചരസ്യ സുതേന ഹതഃ
ഖചരഃ ഖചരീ ജനനീ പരിരോദിതി ഹാ. ൪൦൯

ഖേ ചരതീതി ഖചരഃ. വായുവിൻെറ മകൻെറ മകൻ (ഘടോൽകചൻ) ഖചരനാകുന്നു. ഖചരൻ=ആകാശത്തു സഞ്ചരിക്കുന്നവൻ. അമ്മ (ഹിഡിംബി) ഖചരിയാകുന്നു. അച്ഛൻ (ഭീമൻ) ഖചരനല്ല. ആദിത്യൻെറ സുതനാൽ (കൎണ്ണനാൽ) ഘടോൽകചൻ കൊല്ലപ്പെട്ടു. ഖചരിയായ അമ്മ നിലവിളിക്കുന്നു.

അംബരമംബുനി പത്രമരാതിഃ പീതമഹീശഗ

ണസ്യ ദദാഹ । യസ്യ വധൂസ്തനയം ഗൃഹമങ്ഗം പാ
തു സ വഃ ശിവലോചനവഹ്നിഃ. ൪൦൭

ഈ ശ്ലോകത്തിൽ ദൂരാന്വയം ധാരാളമുണ്ട്. അതാണ് ചമൽകാരം. യസ്യ അംബരം പീതം. അംബുനി ഗൃഹം. പത്രം അഹിശഗണസ്യ അരാതിഃ. വധൂഃ അബ്ജം. തനയം ശിവലോചനവഹ്നിഃ ദദാഹ. സ വഃ പാതു.

യഃ പുമാനതിമേധാവീ ചതുർണ്ണാമേകമശ്നുതേ ।
അല്പായുരനപത്യോ വാ ദരിദ്രഃ പതിതോപി വാ.

യാതൊരാൾ അതിബുദ്ധിമാനായിത്തീരുന്നുവോ ആയാൾ അല്പായുസ്സായോ, സന്തതിയില്ലാത്തവനായോ, ദരിദ്രനായോ, ഭ്രഷ്ടനായോ ഭവിക്കും.

രശബ്ദോച്ചാരണാദേവ മുഖാന്നിര്യാന്തി പാതകാഃ । പുനഃ പ്രവേശഭീത്യേവ മകാരസ്തു കവാടവൽ

ര എന്ന ശബ്ദം ഉച്ചരിക്കുകയാൽതന്നെ പാപമെല്ലാം പോകുന്നു. പിന്നീടു പാപം പ്രവേശിക്കുമോ എന്നു ഭയപ്പെട്ട് ഒരു വാതിൽപോലെ നില്ക്കുന്നതാണ് മകാരം. രാമനാമത്തിന്റെ മാഹാത്മ്യം നോക്കുക. * * * *

ഗൌരീനഖരസാദൃശ്യസ്പർദ്ധയാ ശശിനം ധ്രുവം
ഇഹൈവ ഗുപ്തഃ കർത്താസ്തി വിദ്വേഷാപി ന ദൃശ്യതേ.

ഈ ശ്ലോകത്തിലെ കർത്താവ് ഇവിടെതന്നെ ഗുപ്തമായികിടപ്പുണ്ട്. പക്ഷെ വിദ്വാന്മാർ കൂടി കാണുന്നില്ല. ഇഹാ=ഈഃ കാമഃ തം ഹന്തീതി ഇഹാ (ശിവൻ) എന്നാകുന്നു കർത്താവ് *

അഗണിതഫണഗണമണിഗണകിരണൈരരു

ണിതനിജതനുരവിരതവരദഃ। കടതടപരിലുഠദളികുല നിനദോ ഗണപതിരഭിമതമഭിദിശതു സ നഃ ൪൭൭

ഗണപതിയെക്കുറിച്ചുള്ള ഒരു സ്തുതിയാണിത്. ശബ്ദാലങ്കാര പ്രധാനമായ ശ്ലോകവുമാണ് * * *

ദന്താവളാധിപതിദന്തനിതാന്തകാന്ത വൃന്താകബാലകഭവന്തമുപാന്തദേശേ। ചേതോഹരം സമഭിവീക്ഷ്യ ഹൃതാവസിക്തം ചേതഃ കഥം ന ഖലു ഭക്തികുതൂഹലി സ്യാൽ. ൪൭൮

വൃന്താകം= വഴുതിനിങ്ങ. ഒരാറം ആനക്കൊമ്പൻ വഴുതിനിങ്ങകണ്ട്, അതുകൊണ്ടുണ്ടാക്കിയ മിഴക്കുപുരട്ടിയുടെ രുചിയോർത്തുപറയുന്ന വാക്കാണിത് ദന്താവളം=ആന * *

സ്തനഭാഗേ ഗുണയുക്താം നിതംബഹാരാം വിഹായ നവസുദൃശം। പരികീയാം വൃദ്ധതരാം മൂഢോ യം യാതി ബഹുയത്നഃ. ൪൭൯

ജ്യോതിശ്ശാസ്ത്രത്തിലെ ഗണിതഭാഗത്തിൽ ദൃക്ക് പരഹിതം എന്നിങ്ങിനെ രണ്ടു വിഭാഗമുണ്ട്. ദൃക്ക് കണ്ടുപിടിച്ചത് പൂമുള്ളിമനയ്ക്കൽ സേവനായി താമസിച്ചിരുന്ന ഒരു മലയാളബ്രാഹ്മണനാണെന്നാണ് കേട്ടുകേൾവി. ദൃക്ക്പ്രമാണമായ പൂമുള്ളിമനയ്ക്കൽനിന്നു പരഹിതത്തെ വെറുത്തുകൊണ്ടു കൂടല്ലൂരുമനയ്ക്കിലേക്കയച്ച ശ്ലോകമാണിത്. ന്യ തിയതിക്ക ഫ ജ്യാവ്. ഹാരകം ന ന്യം. ഇങ്ങിനെയുള്ള പുതിയദൃക്കിനെ ഉപേക്ഷിച്ച് ഏത്രയും വാർദ്ധക്യമുള്ള പരഹിതത്തെ വളരെ പണിപ്പെട്ടു മൂഢൻകൈക്കൊള്ളുന്നു എന്നു ശ്ലോകാർത്ഥം. നവസുദൃശം= യൌവനയുക്തയായ സ്ത്രീ. ശേഷം സ്പഷ്ടം *

പരഹിതകരണം സന്തഃ സൎവ്വേ ശുഭകൎമ്മസു
പ്രശംസന്തി।തസ്മാദപിമുഖോപി ഭവാൻ നാഹത്യ
സ്യാൻ നിവാരയിതും. ൪൮൪

൪൮൪-ാം ശ്ലോകത്തിന്റെ മറുവടിയാണിത്. പരഹിതകരണം=അന്യന്മാൎക്ക ഹിതംചെയ്യുക. പരഹിതമാണിതമെന്നും ശേഷം സ്പഷ്ടം * * * *

ആസ്വാദിതം ബുധവരൈരിതരൈരലഭ്യം ശ
ബ്ദാഗമാബ്ധിമഥനാത്ഥിരസാരഭൂതം। ശ്രീകൌസ്തുഭ
പ്രഭൃതിസോദരതാം ദധാനം ഭട്ടോജിദീക്ഷിതവചോ
മൃതമാസ്വദധ്വം. ൪൮൫

ഭട്ടോജിദീക്ഷിതരുടെ വചോമൃതം (സിദ്ധാന്തകൌമുദി) ആകുന്ന അമൃതം എന്ന ശ്ലിഷ്ടരൂപകം. വിശേഷണങ്ങളെ സിദ്ധാന്തകൌമുദിക്കും അമൃതിന്നും ഒരുപോലെ യോജിപ്പിക്കണം. ബുധവരന്മാർ=വിദ്വാന്മാർ=ദേവകളും എന്നും ഇതരന്മാർ=പാമരന്മാർ=അസുരന്മാർ എന്നും. കൌസ്തുഭം=ഒരു വ്യാകരണഗ്രന്ഥം(ഇതും ഭട്ടോജിദീക്ഷിതരുണ്ടാക്കിയതാണ്.) കൌസ്തുഭരത്നം എന്നും ശേഷം സുഗമം *

പ്രജ്ഞാതീരേത്ര നിമജ്ജ്യോഷസി കൃതനിയമോ
ഗോപുരേണ പ്രവിശ്യ ശ്രീമൂലേ രാജവൃക്ഷം ധ്വജവ
രനികടേ പാരപാലൈശ്ച വിഘ്നാഭിക്ഷും കൈലാ
സനാഥം ഹരിഹരതനയം രാമചന്ദ്രം ഷഡാസ്യം ന
ത്വാന്തൎക്ഷീണനാഥം ഹരിമുരഗരിപും പത്മനാഭം
ക്രമേണ (൪൮൬) സ്കന്ദം ദുൎഗ്ഗാം ഗിരീശം പശുപത

മഗജാസംയുതം ചണ്ഡമഗ്രേ നൃത്തേശം ശാകപരേന്ദ്രം
തദനു ച പുരതഃ സ്ഥാണുമേണാങ്കചൂഡം।നത്വാ
ബദ്ധാഞ്ജലിസ്സൻ മുകുളിതനയനഃ ശ്രീശുചീന്ദ്രേശ
പാഥീത്യക്ത്വാ സ്തോത്രാണി ജല്പൻ പ്രണമതു ജന
നാന്താദിസംസാരശാന്ത്യൈ. ൪൰൧

ശുചീന്ദ്രപുരത്തെ ദർശനക്രമമാണിത്. പ്രജ്ഞാതീർത്ഥം (അമ്പലക്കുളം) ക്ഷേത്രത്തിൻെറ വടക്കുവശത്താണെങ്കിലും കുളിച്ചുകിഴക്കെ ഗോപുരം കടന്നുചെല്ലണമെന്നാണ് വിധി, ആ ഗോപുരം കടന്ന ഉടനെയാണ് ശ്രീമൂലരാജവൃക്ഷം=കൊന്നച്ചുവട്. അവിടെ തെെക്കെഴുത്ത്കൊടിമരച്ചുവട്ടിൽ വന്നു ദ്വാസ്ഥന്മാരെയും ഗണപതിയെയും ദർശനം കഴിച്ചു പുറത്തൊരു പ്രദക്ഷിണം വെച്ചു തെക്കെടത്തുപെരുമാളുടെ നേരെ നടയ്ക്കൽക്കൂടി അകത്തുകടന്ന് അകത്ത്ഒന്നായി ഒരു പ്രദക്ഷിണം വെച്ചു ചിദംബരേശ്വരനെ തൊഴുതുവടക്കേടത്തു പെരുമാളെ[സ്ഥാണുമൂർത്തിയെ] ദർശനം ചെയ്യുക. ഈ ക്രമം പിടിച്ചാൽ ശ്ലോകത്തിൽ പറയുന്നേടത്തെല്ലാം ദർശനം സാധിക്കും. ഈ ശ്ലോകത്തിൽ പറയാത്തതായും ചില ചില്ലറ ക്ഷേത്രങ്ങളുണ്ട് ശ്ലോകകർത്താവ് അതൊന്നും അത്ര വകവെച്ചിട്ടില്ലെന്നു തോന്നുന്നു *

കല്യാണം വഃ ക്രിയാസ്സുമ്മിളദടനിയുഗസ്ഥാസ്സന
ഗീർവാണഭോഗിന്ദ്രൈണ വ്യത്യസ്തകല്പദ്രുമനവസുമ
നോനാഗഹാരാവലീനി। നാളീകാശ്ലിഷ്ടലക്ഷ്മീകരതല
കമലോദപാന്തമാദ്ധ്വീകധാരാതിമൃൽഹാ ലേക്ഷണാ
നി ത്രിപുരഹരധനുർജ്യാലതാകർഷണാനി. ൪൰൨

ത്രിപുരദഹനത്തിന്നു പുറപ്പെട്ടപ്പോൾ മഹാമേരു വില്ലും വിഷ്ണു ശരവുമായിരുന്നല്ലൊ. ത്രിപുരഹരധനുർജ്യാലതാകർഷണാനി വഃ കല്യാണാം ക്രിയാസ്സുഃ=ത്രിപുരഹരൻെറ ഞാൺവലി നിങ്ങൾക്കു മംഗളംചെയ്യട്ടെഎന്നു യോജന. 'കോടിരസ്യാടനീ' എന്നമരം. വില്ലുവളച്ചസമയം അതിൻെറ ഒരു തലയ്ക്കൽ [സ്വൎഗ്ഗത്തിൽ] പാൎക്കുന്ന ദേവസ്ത്രീകളും മറെറ തലയ്ക്കൽ[പാതാളത്തിൽ]പാൎക്കുന്ന നാഗസ്ത്രീകളും തമ്മിൽ കൂടിക്കാഴ്ചയുണ്ടായി. അവർ കല്പകവൃക്ഷപ്പൂമാലയും നാഗഹാരവും തമ്മിൽ മാററംചെയ്തു. അസ്ത്രം തൊടുത്തസമയം അതിനോടു പററിനില്ക്കുന്ന ലക്ഷ്മീഭഗവതിയുടെ കയ്യിലുള്ള കളിത്താമരയിൽനിന്നു തേനൊലിച്ചു മൂന്നാംതൃക്കണ്ണിൽ വീണു നനഞ്ഞു. 'തിമ ആൎദ്രീഭാവേ' എന്നു ധാതു ഇത്യാദിയാണ് ഭാവാൎത്ഥം * *

വാചയതി നാന്യലിഖിതം സ്വമപി ലിഖിതം
ന വാചയത്യന്യഃ। അയമപരോസ്യ വിശേഷഃ സ്വയമപി ലിഖിതം ന ജാനാതി. ൪൰൯

മറെറാരാൾ എഴുതിയതു വായിപ്പാൻ വശമില്ല. താനെഴുതിയതു മറെറാരാൾ വായിക്കയുമില്ല. ഇവിടെ ഒരു വിശേഷംകൂടെയുണ്ട് താനെഴുതിയതു തനിക്കുതന്നെ വായിപ്പാൻ വയ്യ. *

നിത്യനാശ്രിതപാത്രെ പരിലസതു കപാലീകപാലീ കപാലീമാലാധാരീ സമസ്തപ്രമഥജനകലാപഃ
കലാപഃ കലാപഃ। ഭൂതാപാനിർഭാതി യസ്യാധികമസമരീണാമരീണാമരീണാമുൽപേഷ്യാ യശ്ച ദൂരീകൃത
കമലാമഹസ്തോമഹസ്തോ മഹസ്തഃ. ൫൰

കപാലീ (ശിവൻ) നഃ (നമ്മുടെ) ചിത്തപത്മേ നിത്യം പരിലസതു (മനസ്സിൽ നിത്യവും ശോഭിക്കണേ). കീദൃശഃ കപാലീ—കപാലീ (കം ബ്രഹ്മാണം പാലയതി=ബ്രഹ്മാവിനുകൂടി ആശ്രയഭൂതനായിട്ടുള്ളവൻ), കപാലീമാലാധാരീ (കം വായും പിബന്തീതി കപാഃ സർപ്പാഃ. തേഷാമാളിരേവ മാലാ താം ധരതി ഇതി=സർപ്പഭൂഷണൻ), സമസ്തപ്രമദജനകലാപഃ (എല്ലാവർക്കും സന്തോഷത്തെ ഉണ്ടാക്കുന്നതായ വചനവൈഖരിയോടുകൂടിയവൻ), കലാപഃ (ചന്ദ്രൻ) യസ്യ കലാപഃ ഭൂഷാ (യാവനൊരുത്തന്റെ ഭൂഷണമായി ഭവിച്ചിട്ട്) അധികം നിഭാതി (അധികം ശോഭിക്കുന്നു), അസുസമരീണാമരീണാം ഉൽപേഷ്ടാ (അസുസമന്മാർ=ഭർത്താക്കന്മാർ. അവരോടു വേർപെട്ടിരിക്കുന്ന അമരികളോട്—ദേവസ്ത്രീകളോടുകൂടിയ—ദേവകളെ സ്വർഗ്ഗത്തിൽനിന്നാട്ടിക്കളഞ്ഞവരായ-അരീണാം=ശത്രുക്കളുടെ അർത്ഥാൽ അസുരന്മാരുടെ, ഉൽപേഷ്ടാ=വിനാശകൻ), മഹസ്തഃ (ശോഭകൊണ്ട്. സാർവ്വിഭക്തികസ്തസിഃ) ദൂരീകൃതകമലമഹസ്താമഹസ്തഃ (താമരപ്പൂവിന്റെ ശോഭയെ ദൂരീകരിക്കുന്നതായ ഹസ്തത്തോടുകൂടിയവൻ) എന്നിങ്ങിനെ കപാലീ എന്ന വിശേഷ്യത്തോടു യോജിപ്പിക്കുക. ഈ ശ്ലോകം കാളിദാസൻ ഏകസന്ധിഗ്രാഹിയെ തോല്പിപ്പാനുണ്ടാക്കിയതാണെന്നു പ്രസിദ്ധിയുണ്ട്. *

വിമലം കമലം ബാലേ സ്വാന്തേ കലയസി
പ്രിയം । വൃണേ കല്യാണി നാളീകം വികല്പ്യം കമലാ
ലയം. ൪൨൧

ഹേ ബാലേ ത്വം വിമലം കമലം സ്വാന്തേ പ്രിയം കലയസീ=അല്ലയോ ബാലേ! നീ ഭംഗിയുള്ള താമരപ്പൂവിനെ മനസ്സിൽ

ഇഷ്ടപ്പെടുന്നു. ഹേ കല്യാണി നാളീകം വൃണു=അല്ലയോ കല്യാണി! താമരപ്പൂവിനെ വരിക്കുക. എപ്രകാരമുള്ള—വികല്യം (വിശേഷേണ ഭംഗിയുള്ളതും) കമലാലയം (ശ്രീഭഗവതിക്കിരിപ്പിടവുമായ). ഈ ശ്ലോകത്തിലെ ശരിയായ അത്ഥം ഇതല്ല. വിമലം കമലം=മ-ല എന്നക്ഷരം കളഞ്ഞ കമലം. കം എന്നു ബാക്കി. ത്വം കം സ്വാന്തേ പ്രിയം കലയസി=നീ ആരെ മനസ്സിൽ ഇഷ്ടപ്പെടുന്നു. ന അളീകം=കളവല്ല. വികല്യം കമലാലയം=കമലാലയം എന്നതിൽനിന്നു ക എന്നും ലകാരയകാരവും പോയാൽ മാം എന്നു ശേഷിക്കും. ത്വം മാം വൃണു=നീ എന്നെ വരിക്കുക. * *

മാനവിക്രമ തേ ഹേതിർമ്മേനകേവ വിരാജതേ । വിശ്വാമിത്രമനഃക്ഷോഭം ദശനാദേവ കുവ്വതീ.

അല്ലയോ മാനവിക്രമമഹാരാജാവേ! അങ്ങയുടെ ആയുധം മേനകയെപ്പോലെ ശോഭിക്കുന്നു. രണ്ടും വിശ്വാമിത്രമനഃക്ഷോഭത്തെ ചെയ്യുന്നു എന്നു സാധാരണധമ്മം. വിശേഷം അമിത്രാണാം മനഃക്ഷോഭം എന്നു ഹേതിപക്ഷത്തിൽ. വിശ്വാമിത്രസ്യ മനഃക്ഷോഭം എന്നു മേനകാപക്ഷത്തിൽ * * *

തവോദയാവലിയതം പുരാനേകരണം മുദാ ।
തരണേസ്തുല്യ ഭൂപാല സൈന്യം ഭാതി വിഭാത്യഭാൽ.

രാജാവിന്റെ സൈന്യത്തെ വണ്ണിക്കുന്നു. പുരാ ഭാതി (യാവൽ പുരാനിപാതയോല്ലട് എന്നു ഭാവികാലം). വിഭാതി (വത്തമാനകാലം). അഭാൽ (ഭൂതകാലം). ഈ ശ്ലോകത്തിൽനിന്നു് 'വലിയ

തമ്പുരാനേ! കാരണം തരണേ' എന്നു മുദ്രാലങ്കാരരീത്യാ കിട്ടുന്നു ചമൽക്കാരം. കവിക്ക് ഒരു കരണം (റിക്കാർഡ്) മടങ്ങിക്കിട്ടേണ്ടതു കിട്ടാതെ വിഷമിച്ചസമയം ഉണ്ടാക്കി അടിയറവെച്ചതായിരിക്കണം ഈ ശ്ലോകം. * * *

പൂക്രിയന്തേ പൃഥുകതതയശ്ചാപതാഡിന്യ ഉച്ചൈഃ സർവ്വാ നാര്യഃ പതിഭിരനിശം യജ്ഞഭന്ത്യർത്ഥ കാമാഃ । ബംഭ്രാമ്യന്തേ സകലപുരുഷാ വല്ലഭാഭ്യഃ പ്രദാതും ചിത്രം വസ്ത്രം ശ്രവണകുതുകം വർത്തതേ കേരളേഷു. ൪൨൪

ഉദ്ദണ്ഡശാസ്ത്രികൾ ഓണക്കാലത്തു മലയാളികളുടെ ഇടയിലുള്ള കോലാഹലം കണ്ടു പറയുന്നു:—കുട്ടികൾ ഉച്ചത്തിൽ വില്ലു കൊട്ടുന്നു, പൂവിളിക്കുന്നു. സ്ത്രീകളെല്ലാം ഭർത്താക്കന്മാരൊന്നിച്ച് ഏടവിടാതെ നല്ലവണ്ണം ക്രീഡിക്കുന്നു. വല്ലഭമാൎക്കു നല്ല വസ്ത്രം (ഓണപ്പുടവ) കൊടുപ്പാൻവേണ്ടി എല്ലാ പുരുഷന്മാരും അത്യന്തം പരിഭ്രമിക്കുന്നു. ആകപ്പാടെ മലയാളരാജ്യങ്ങളിൽ ഓണക്കാലത്തു നല്ല നേരമ്പോക്കുണ്ട്. * * *

രരാജ ശിവയോർമ്മദ്ധ്യേ ഗജാനനഷഡാസ്യയോഃ । അസ്യ കർത്തൃപദം വക്തുർഹൈമം ദാസ്യാമി കങ്കണം. ൪൨൫

ഈ ശ്ലോകത്തിലെ 'കർത്തൃപദം' പറയുന്നവന്ന് ഒരു സ്വർണ്ണവളു കൊടുക്കാമെന്നു കവി പറയുന്നു. 'ശിവയോർമ്മദ്ധ്യേ' എന്ന സ്ഥ

ഷണ്ഡ ശിവയാ ഉഃ മദ്ധ്യേ എന്നിങ്ങിനെ മൂന്നു പദമാണ്. ഉഃ (ശിവൻ) എന്നാകുന്നു കർത്തൃപദം. * *

സഹോക്തിപ്രത്യുക്തീ സരസസരസൈഃ സാക്ഷരജനൈഃ പ്രഭോർഭാവജ്ഞസ്യ പ്രഭവിതുരലുബ്ധസ്യ ഭജനം । പരീരംഭഃ കുംഭപ്രതിഭടകചാനാം മൃഗദൃശാമസാരേ സംസാരേ ജയതി സുഖസാരം ത്രയമിദം. ൪൨൩

'അനക്ഷരജ്ഞേന നരണാ സാകം' എന്ന ൩൭-ാം ശ്ലോകത്തിന്റെ വിപരീതശ്ലോകമാണിത്. വിദ്യാഭ്യാസം സിദ്ധിച്ച രസികശിരോമണികളോടുകൂടി സംഭാഷണം ചെയ്യുക, മനസ്സറിഞ്ഞു പ്രവൃത്തിക്കുന്നവനും അന്തസ്സുള്ളവനും ലുബ്ധനല്ലാത്തവനുമായ പ്രഭുവിനെ സേവിക്കുക, ലംബപയോധരകളല്ലാത്ത സുന്ദരിമാരുടെ പരിരംഭം, ഇവ മൂന്നും നിസ്സാരമായ സംസാരത്തിൽ സുഖകരമായി സർവ്വോൽകൃഷ്ടേന ജയിക്കുന്നു. * *

പുരുഷഃ കീദൃശോ വേത്തി പ്രായേണ സകലാഃ കലാഃ । മദ്ധ്യവർണ്ണദ്വയം ത്യക്ത്വാ ബ്രൂഹി കസ്യാൽ സുരാലയഃ. ൪൨൪

പ്രായേണ എല്ലാ കലകളേയും എങ്ങിനെയുള്ള പുരുഷനാണ് അറിയുന്നത്. ഈ ചോദ്യത്തിനുള്ള മറുവടിയുടെ നടുവിലുള്ള രണ്ടക്ഷരം കളഞ്ഞാൽ സ്വർഗ്ഗപര്യായമായ വാക്കു കിട്ടുകയുംവേണം. നാഗരികഃ. മദ്ധ്യവർണ്ണദ്വയമായ ഗരിപോയാൽ നാകഃ (സ്വർഗ്ഗം).

വിഷ്ണോഃ കാ വല്ലഭാ ദേവീ ലോകത്രിതയപാ
വനീ । വർണ്ണാവാദ്യന്തയോർത്തപാ കഃ ശബ്ദസ്തുല്യ
ർവ്യ
വാചകഃ.

മൂന്നു ലോകത്തിന്നും പാവനിയായുള്ള ഏതു ദേവിയാണ് വിഷ്ണുവല്ലഭയായിട്ടുള്ളത്. ഈ ദേവിയുടെ പൎയ്യായപദത്തിൽ ആദ്യവും അവസാനവും ഏതെങ്കിലും ഓരോ അക്ഷരം കൂട്ടിയാൽ അതു തുല്യവാചകമായ ഒരു ശബ്ദമായിത്തീരണം. മാ=ലക്ഷ്മീദേവി. സകാരം ആദ്യവും നകാരം അവസാനവും ചേൎക്കുക. സമാനഃ. *

രാജ്ഞഃ സംബോധനം കിം സ്യാൽ സുഗ്രീവ
സ്യ തു കാ പ്രിയാ । കിമിച്ഛന്ത്യധനാ മൎത്ത്യാ ആ
ർവൻ
ൎത്തൈഃ കിം ക്രിയതേ വദ.

രാജാവിന്റെ സംബുദ്ധി എന്താണ്. സുഗ്രീവന്റെ ഭാൎയ്യയുടെ പേരെന്ത്. ദരിദ്രന്മാർ എന്തിനെ ഇച്ഛിക്കുന്നു. ആൎത്തന്മാർ എന്താണ് ചെയ്യുന്നത്. ൧. ദേവ ൨. താര ൩. ധനം ൪. ദേവതാരാധനം.

* * *

അധികാശിമഹാച്ചിത്രമഹിനാ കബളീകൃതഃ ।
മണ്ഡൂകസ്തേന ബദ്ധ്നാതി കപൎദ്ദം ദൃഢമാത്മനഃ

കാശിയിൽ അത്യത്ഭുതമായ ഒരു കാൎയ്യമുണ്ടായി. അവിടെ പാമ്പ് ഒരു തവളയെ വിഴുങ്ങി. ആ തവള പാമ്പുകൊണ്ടു തന്റെ ജട കെട്ടുന്നു. ഇതാണ് അത്യത്ഭുതം. കാശിയിൽവെച്ചു മരിച്ചാൽ ശിവസായൂജ്യം വരുമല്ലൊ. അപ്പോൾ തവളയ്ക്കു പാമ്പുകൊണ്ടു ജട കെട്ടാം.

* * *

ഹന്ത ജ്യോതിഷതന്ത്ര പര്യവസിതാ തിഗ്മൃക്ഷ യോസ്തേ കഥാ ധാരൈഷ്ട്രകല്പ്രവണാസി വൈദ്യ സരണേ നഷ്ടോസ്യലംകാര ഭോഃ । ഹേ ശബ്ദാഗമ നിസ്രൂപം വിബുധതാല്പൈര്ന്നിപീഡിഷ്യസേ വി ദ്ര്യാത്മാ സ്വരസപ്ലത്രേ ഭവതാമാധാരഭ്രംശ്യതഃ.

തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടിയുടെ ചരമത്തെക്കുറിച്ചു ശി ഷ്യൻ മേല്പുത്തൂർ ഭട്ടതിരി ഉണ്ടാക്കിയതാണ് ഈ ശ്ലോകം. ഇവിടെ 'വിദ്ര്യാത്മാ സ്വരസപ്ലൽ (1724514) എന്നതു തട്ടിനകലിയാകുന്നു. ആയുരാരോഗ്യസൌഖ്യം (1712210) എന്നാണ് നാരായണീയം ഉ ണ്ടാക്കിത്തീൎന്ന ദിവസത്തെ കലി. 'അയമച്യുതഗുരുകൃപയാ പാ ണിനികാത്യായനാദികാരുണ്യാൽ । യതഃ ഫലപ്രസൂഃ സ്യാൽ കൃതരാ ഗരസോദ്യ ശബ്ദമാർഗ്ഗജുഷാം' എന്ന സർവസ്വത്തിലെ ശ്ലോകംകൊ ണ്ട് ആ ഗ്രന്ഥമുണ്ടാക്കിത്തുടങ്ങിയതു യതഃ ഫലപ്രസൂഃ സ്യാൽ (1723201) എന്ന കലിദിവസമാണെന്നും ആ ഗ്രന്ഥം അവസാനി ച്ചതു കൃതരാഗരസോദ്യ (1723261) എന്ന കലിദിവസമാണെന്നും സിദ്ധമായിരിക്കുന്നു. അതുകൊണ്ട് നാരായണീയമുണ്ടാക്കിക്കഴിഞ്ഞ തിന്റെ ശേഷം 11051-ാംദിവസമാണ് സർവസ്വമുണ്ടാക്കിത്തീൎന്ന തെന്നും, അന്നുമുതൽ 1253-ാംദിവസമാണ് അച്യുതപ്പിഷാരോടി അന്തരിച്ചുപോയത് എന്നും സിദ്ധമായിരിക്കുന്നു. * *

ഉൽകൃഷ്ടമദ്ധ്യമനികൃഷ്ടജനേഷു മൈത്രീ യഥാ ശ്ശിലാസു സികതാസു ജലേഷു രേഖാ । വൈരം ക്ര മാദധമമദ്ധ്യമസജ്ജനാനാം യഥാശ്ശിലാസു സിക താസു ജലേഷു രേഖാ.

ഉത്തമന്മാരുടെ സ്നേഹം ശിലാരേഖപോലെ മാച്ചാൽ മായാത്തതും മദ്ധ്യമന്മാരുടേതു സികതാരേഖപോലെ മാച്ചാൽ മായുന്നതും അധമന്മാരുടേതു ജലരേഖപോലെ മാച്ചാതെതന്നെ മായുന്നതുമാകുന്നു. എന്നാൽ വൈരം ഉത്തമന്മാരുടേതു ജലരേഖപോലെയും അധമന്മാരുടേതു ശിലാരേഖപോലെയുമാണ്. മദ്ധ്യമന്മാക്കു സ്നേഹംപോലെ വൈരവും സികതാരേഖപോലെതന്നെയാകുന്നു * *

രാമഃ ശ്രീമാൻ ലക്ഷ്മണം സന്നിയുജ്യ സ്വപ്രേ
യസ്യാ രക്ഷണേ രാക്ഷസാംസ്താൻ । ഹന്തും യുദ്ധ
ക്ഷ്മാതലേത്രൈവ ഗുപ്തം മന്ദാ യേ തേ തിങ്ഫലം ജാ
നതേ നോ. ൪൬൨

ഈ ശ്ലോകത്തിൽ ഗുപ്തമായി കിടക്കുന്ന തിങ്ഫലം ഏതെല്ലാം ആളുകളാണ് അറിയാതിരിക്കുന്നത് അവരെല്ലാം മന്ദന്മാരാകുന്നു. യേതേ=പ്രയതിച്ചു. ഇതാണ് തിങ്ഫലം. മററു ഭാഗമെല്ലാം സുഗമമാണ്. × * * *

ഏഷ്യന്തേ സ്മരശൗരിപത്മജപുരാരീണാം കപ
സംബുദ്ധയഃ കാ സാരഗ്രഹണൈഷിണാമുപമിതിർവ്വി
ദ്വജ്ജനോദീരിതാ । വക്ഷോഭ്രൂനിലയാ ച കാ മുരരി
പോഃ കാ വാ ഭവേൽ സുഭ്രുവാം ലീലാലംകൃതിരത്ര
ഭാതി ചതുരാ പാദാദിവർണ്ണാവലിഃ. ൪൬൩

ഇതു കിഴക്കെപ്പുല്ലത്തു കുഞ്ഞുണ്ണിമൂസ്സതവർകളുടെ കൃതിയാണെന്നു കേട്ടിട്ടുണ്ട്. ഇവിടെ—സുഭ്രുവാം ലീലാലംകൃതിഃ കാ വാ

എന്ന ചോദ്യത്തിനു നാലു പാദത്തിലേയും ആദ്യക്ഷരമെടുത്ത് 'ഏകാവലീ' എന്ന ഉത്തരം സിദ്ധിച്ചു. ഏ അ ക ഓ അളി ഈ എന്നിങ്ങിനെ ഏകാവലിയെ മുറിച്ചാൽ ക്രമേണ മററു ചോദ്യങ്ങളുടെ ഉത്തരവുമായി.

* * * *

വാശ്ചാരേഡ്ധ്വജധൿ ധൃതോഡ്വധിപതിഃ
കുധ്രേഡ്ജ്ജാനിർഗ്ഗണാഡ്ഗോരാഡ്വാരുഡുരസ്സ്വരേഡ്വ
രുതരഗ്രൈവേയകഭ്രാഡ്വരം । ഉഡ്വീഢ്വൃന്നരകാസ്ഥി
ധൃക്‌ത്രിട്ടഗിഭേഡ്വാഡ്രാജിനാപ്ലാംബരഃ സസ്ഥാഡംബ്വൃമ
ഡംബ്വദാളിഗളരുദ്ദേവോ മുദേ വോ മൃഡഃ. ൪൬൭

സ മൃഡോ ദേവഃ വഃ അരം മുദേ സ്താൽ എന്നന്വയം. ഇനി മററു പദങ്ങളെ ദേവഃ എന്നതിന്റെ വിശേഷണമാക്കി യോജിപ്പിക്കണം. വാശ്ചാരേഡ്ധ്വജധൿ—വാര്=ജലം. അതിൽ ചരിക്കുന്നതിലീശൻ=മത്സ്യം. മത്സ്യധ്വജൻ=കാമൻ, കാമനെ ദഹിപ്പിച്ചവൻ. ധൃതോഡ്വധിപതിഃ—ഉഡു=നക്ഷത്രം. ഉഡ്വധിപതി=ചന്ദ്രൻ. ചന്ദ്രനെ ധരിച്ചവൻ. കുധ്രേഡ്ജ്ജാനിഃ—കു=ഭൂമി. കുധ്രം=പർവ്വതം. കുധ്രേട്=ഹിമവാൻ. ഹിമവൽപുത്രി ജായയായിട്ടുള്ളവൻ. ഗണേട്—പ്രമഥാധിപൻ. ഗോരാഡ്വാരുട്—വൃഷഭാരൂഢൻ. ഉരസ്സ്വരേഡ്വരുതരഗ്രൈവേയകഭ്രാട്—ഉരസ്സ്വരം=ഉരഗം (സർപ്പം). ഗ്രൈവേയകം=കണ്ഠഭൂഷണം. സർപ്പമാകുന്ന കണ്ഠഭൂഷണം കൊണ്ടു ശോഭിച്ചവൻ. ഉഡ്വീഢ്വൃത്ത്—ഉഡു=ജലം. ഉഡുഃ സ്ത്രീപുംസയോസ്ത്വാരേ സലിലേ തു നപുംസകം' എന്നു കോശം. ഉഡ്വീട്=വരുണൻ. വരുണനാൽ വരിക്കപ്പെടുന്നവൻ (സേവ്യൻ) എന്നർത്ഥം. നരകാസ്ഥിധൃൿ—കം ശിരസ്സ്. നരന്മാരുടെ ശിരഃകപാ

ലത്തെ ധരിച്ചവൻ. ത്രിദൃക്—ത്രിണേത്രൻ. ഇഭേന്ദ്രാജിനാച്ഛാംബരഃ—ഇഭം=ആന. ഗജരാജചൎമ്മവസനൻ. അംബുമദംബുദാളിഗളരുക്—കാർമേഘത്തുല്യകണ്ഠശോഭയുള്ളവൻ (നീലകണ്ഠൻ). ഇങ്ങിനെ പദച്ഛേദം ചെയ്തു യോജിപ്പിച്ചുകൊള്ളണം. * *

ആബാല്യാധിഗമാന്മയൈവ ഗമിതഃ കോടിം
പരാമുന്നതാമസ്മൽസങ്കഥനേന ഭോജനൃപതിഃ സ
മ്പ്രത്യയം കുപ്യതി। ഇത്യാരുഷ്ടാ ഇവാത്മജേന യശ
സാ ദത്താവലംബോംബുധേഃ പാരേ തീരതപോവ
നാനി ഭജതേ വൃദ്ധാ ഗുണാനാം ഗണഃ. ൪൩൫

കുട്ടിക്കാലത്തുതന്നെ ഞാനെടുത്തുകൂടി അന്നുമുതൽ ഞാൻതന്നെയാണ് ഇദ്ദേഹത്തെ ഇത്ര വലിയ നിലയിലെത്തിച്ചത്. ഇപ്പോഴം വല്ലവരും എന്നെക്കുറിച്ചു തിരുമുമ്പിൽ പ്രസംഗിച്ചാൽ ഇദ്ദേഹം ശുണ്ഠിയെടുക്കും. ഇങ്ങിനെ വിചാരിച്ചു മുഷിഞ്ഞിട്ടാണോ എന്ന തോന്നും, അല്ലയോ ഭോജരാജാവേ! അങ്ങയുടെ പഴക്കംചെന്ന ഗുണഗണം തന്റെ മകനായ യശസ്സിന്റെ കയ്യും പിടിച്ചു (വൃദ്ധഃ)ഇതാ ഇപ്പോഴം സമുദ്രത്തിന്റെ അക്കരെച്ചെന്നുകൂടിയിരിക്കുന്നു. ഭാവാൎത്ഥം ആലോചിച്ചറിയുക. * * * *

വിലസൽഘനപൃഷ്ഠപൃഷ്ഠപൃഷ്ഠം വിരഹസ്ത്രീജന
മാരമാരമാരം। വിനതാമരരാജരാജരാജം വിഷമാ
ക്ഷം ഭജ കാലകാലകാലം. ൪൩൬

ഘനപൃഷ്ഠം=ജലം (ഗംഗ). പൃഷ്ഠം=ചന്ദ്രൻ. പൃഷ്ഠം=ശിരോ

ലങ്കാരം. വിരഹസ്ത്രീജനങ്ങളെ മരിപ്പിക്കുന്നവനായ മാരനെ മരിപ്പിച്ചവൻ അമരരാജൻ=ഇന്ദ്രൻ. രാജരാജൻ=വൈശ്രവണൻ. കാലം=മരണസമയം. കാലൻ=കണക്കാക്കുന്നവൻ, അതായതു കാലൻ=അന്തകൻ. കാലകാലകാലൻ=അന്തകാന്തകൻ. തം ഭജ=അദ്ദേഹത്തെ ഭജിക്കുവിൻ. * * *

ഉല്ലിഖ്യേഹം സഖി നഖമുഖൈർഹൃത്തടം തത്ര
ലീനം കാന്തം ദ്രഷ്ടും സകൃദസുസമം വീക്ഷ്യ മോക്ഷ്യാ
മി ദേഹം । ഇത്യുക്ത്വാ സാ ന തദകുരുത ത്വൽ
പ്രിയാ നിസ്പൃഹാപി പ്രാണേഷ്വംഗേ മൃദുനി നഖര
സ്പർശമാശങ്കിനീ തേ. ർമ്മവൃ

സഖി നായകനോടു പറയുന്നു:—നായിക എന്നോടിങ്ങിനെ പറഞ്ഞു. 'ഹേ സഖി! ഞാനെന്റെ ഹൃദയം നഖംകൊണ്ടു മാന്തിപ്പൊളിക്കട്ടെ. അവിടെ കുടികൊണ്ടിരിക്കുന്ന പ്രിയതമനെ ഒരു നോക്കുകണ്ടു പ്രാണൻ പോയ്ക്കൊള്ളട്ടെ'. അവൾക്കു ജീവിതത്തിൽ അഭിലാഷം കൊതിയില്ല. ഇങ്ങിനെ പറഞ്ഞു എങ്കിലും അങ്ങിനെ പ്രവൃത്തിച്ചില്ല. അതികോമളമായ ഭവദംഗത്തിൽ നഖംകൊള്ളുമോ എന്നു ശങ്കിച്ചാണു അവൾ അതു ചെയ്യാഞ്ഞതു്. * *

പായാദായാസഖേദക്ഷുഭിതഫണിഫണാരത്ന
നിര്യന്നിരുച്ഛായാമായാപതംഗദ്യുതി നിഭൃതവിയ
ദ്വാഹിനീചക്രവാകം । അഭ്രാന്തഭ്രാന്തചൂഡാതുഹിന
കരകരാളീകനാളീകനാളച്ഛേദാ മോദാന്തഭാവദ്ഭ്രമി
ണരഥഖഗം ധൂർജ്ജടേസ്താണ്ഡവം വഃ. ർമ്മൻ

ധൂർജ്ജടേഃ ശിവസ്യ താണ്ഡവം നൃത്തം വഃ യുഷ്മാൻ പായാത് രക്ഷതു കീദൃശം താണ്ഡവം. ആയാസേതി—നൃത്തായാസംനിമിത്തമുണ്ടായ ഖേദം ഹേതുവായി ഭൂഷാഭുജംഗം ക്ഷോഭിച്ച സമയം അതിൻെറ പടത്തിലുള്ള രത്നം ഒന്നാകെ പ്രകാശിച്ചു. ആ പ്രകാശമാകുന്ന ആദിത്യൻെറ ശോഭ കണ്ടപ്പോൾ ആകാശഗംഗയിലെ ചക്രവാകങ്ങൾ നിശ്ശബ്ദങ്ങളായി. അഭ്രാന്തേതി—നൃത്തസമയം ഭഗവൽകിരീടം സത്യലോകംവരെ ഉയൎന്നു. അതിലെ ചന്ദ്രൻെറ കിരണം സത്യലോകത്തു പരന്നു. അതു താമരവളയമാണെന്നു ഭ്രമിച്ചു വിരിഞ്ചവാഹനഹംസം അതു കൊത്തിവലിച്ചതിന്നു സന്തോഷം നടിച്ചുതുടങ്ങി. * * * *

നിവാരണീയാ ന തു ഗൌതമീയാ ഉൽപ്ലുത്യ
ഭല്ലൂകവദാപതന്തഃ । പ്രായേണ വൈയാകരണാഃ
പിശാചാഃ പ്രയോഗമന്ത്രേണ നിവാരണീയാഃ. ൪൪൦

കരടിയെപ്പോലെ ചാടിവരുന്ന താൎക്കികന്മാരെ പറഞ്ഞു സമാധാനിപ്പിക്കുവാൻ സാധിക്കയില്ല. വൈയാകരണന്മാരാകുന്ന പിശാചുക്കളെ പ്രയോഗമന്ത്രംകൊണ്ടു തടുക്കാം. മഹാകവികളുടെ പ്രയോഗം കാണിച്ചുകൊടുത്താൽ വൈയാകരണന്മാർ സമ്മതിക്കും. മറെറ കൂട്ടരെക്കൊണ്ടാണ് പ്രയാസമെന്നു താല്പൎയ്യം. * *

ക്ഷോണീ കം സഹതേ കരോതി ദിവി കാ നൃ
ത്യം ശിവായാഃ പതിർഭൂതാനാം കമയുങ്ക്ത ജീവഹര
ണേ കാ രാമശത്രോഃ പുരീ । കം രക്ഷന്തി ച സാ
ധവഃ പശുപതേഃ കിം വാഹനം പ്രോച്യതാമാ

ലോമപ്രതിലോമശാസ്ത്രചതുരൈരേകം ഭുയോഗ
ത്തരം. ൪൪൧

ഈ ശ്ലോകംകൊണ്ട് ആറു ചോദ്യങ്ങളാണ് ചോദിക്കുന്നത്. ഒന്നാം ചോദ്യത്തിന്റെ ഉത്തരം ഇങ്ങോട്ടു വായിച്ചാൽ അതായിരിക്കണം രണ്ടാം ചോദ്യത്തിന്റെ മറുവടി. ഇപ്രകാരംതന്നെ ക്രമേണ മൂന്നും അഞ്ചും ചോദ്യങ്ങൾക്കുള്ള ഉത്തരമാവണം നാലും ആറും ചോദ്യങ്ങൾക്കുള്ള സമാധാനം. ൧ ഭാരം ൨ രംഭാ ൩ കാലം ൪ ലംകാ ൫ ദീനം ൬ നംദീ. * * *

ഇഷുണാ വിഷുണാ സമാതുരോണം തവ
വാഞ്ഛാമ്യഹമംബുജാക്ഷ്യപൂർവം ! ധരണം യദി തന്ന
ദാസ്യസി തചം ധരണം മേധമഹോ ഭവേത്തു മാദ്യം.

വിഷുണാ ഇഷുണാ=ഷു എന്നക്ഷരംപോയ ഇഷുണാ ഇണാഎന്നബാക്കി. കാമദേവൻ ഹേതുവായി സമാതുരനായ ഞാൻ അംബുജാക്ഷി! നിന്റെ അണം ധരണം ണകാരംപോയ ധരണം ധരം എന്നായി. അപൂർവം= അകാരം ആദ്യമായിട്ടുള്ളത്. അധരം എന്നു സിദ്ധിച്ചു. ഇതിനെ ആഗ്രഹിക്കുന്നു: നീ ഇതു തന്നിട്ടില്ലെങ്കിൽ എനിക്കു അധം ധരണം ധകാരംപോയ ധരണം. രണം. മാദ്യം മകാരം ആദ്യമായിട്ടുള്ളതും. മരണം വന്നുചേരും. ശ്ലോകാർത്ഥത്തിനു കുറിച്ച് അപകടമെല്ലാമുണ്ടെങ്കിലും ഓണവും വിഷുവും കവിതയിൽ കാണുകയാൽ കവി മലയാളിയാണെന്നു തീർച്ചതന്നെ.

ആയം ദ്വേഷ്ടാപാ വ്യയം കർത്താഭോയാഭല്ലഭരോ വ്യ

യഃ । അനായീ വ്യയശീലോ യസ്തസ്യ വിത്തം ന തി
ഷ്ഠതി. ൪൪൩

വരവുകണ്ടു ചിലവിറക്കണം. വരവിനേക്കാൾ കുറച്ചേ ചില
വിടാവൂ. വരവറിയാതെ ചിലവഴിച്ചാൽ അവൻെറ കൈവശം പ
ണമുണ്ടാകയില്ല. * * *

അഹനി തു വിഹരന്ത്യാം കാപി തന്വ്യാം തടാ
കേ ജലജകുമുദപൂൎണ്ണേ പൂൎണ്ണചന്ദ്രാനനായാം । അജ
നി കുതുകഹേതുഃ കോപി ലോകേ ജനാനാം സരസി
ജകുമുദാനാം തുല്യകാലേ വികാസഃ. ൪൪൪

താമരയും ആമ്പലും നിറഞ്ഞ കുളത്തിൽ പകൽസമയത്ത് ഒരുസു
ന്ദരിയായ സ്ത്രീ വിഹരിക്കുന്ന അവസരത്തിൽ സരസിജകുമുദങ്ങൾ
ക്ക് ഒരേസമയത്തു വികാസം കാണുകയാൽ ലോകത്തിൽ ജനങ്ങൾ
ക്കെല്ലാം കൌതുകം വന്നുവരായി. ഒന്നു പകലും മറെറാന്നു രാത്രി
യും വികസിക്കുന്ന പുഷ്പങ്ങളാണ് സരസിജ കുമുദങ്ങൾ. പൂൎണ്ണച
ന്ദ്രാനനയാകയാൽ ആമ്പൽ വിരിഞ്ഞു. പകൽസമയമാകയാൽ ത
മാരയ്ക്കു സപദേ വിരിയേണ്ട കാലവുമാണല്ലൊ. * *

യജമാനേന കഃ സ്വൎഗ്ഗഹേതുഃ സമ്യഗപീധീയ
തേ । വിഹായാദ്യന്തയോൎവ്വൎണ്ണൗ ഗോതാം കുത്ര
സ്ഥിതം വദ. ൪൪൫

യാഗം ചെയ്യുന്നവനാൽ സ്വൎഗ്ഗപ്രാപ്തിക്കു കാരണമായിട്ടു
തൊന്നു ചെയ്യപ്പെടുന്നു. ഈ ചോദ്യത്തിൻെറ മറുവടിയിൽ നിന്ന്

ആദ്യത്തേയും അവസാനത്തേയും അക്ഷരംകളഞ്ഞാൽ ഗോത്രം എവിടെ സ്ഥിതിചെയ്യുന്നു എന്നുള്ളചോദ്യത്തിന്നു സമാധാനം കിട്ടുന്നു. യാഗവിധി— ഗവി. * * *

ശീതേ കവോഷ്ണമതിശീതളമുഷ്ണകാലേ സംസ്പൃഷ്ടരുൽപുളകദം ബഹുതാപഹാരി । അംഭോജകോശസുഭഗം കളഹംസഗത്യാ കിഞ്ചിച്ചലജ്ജലമഹോ തരുണീകുചാഭം. ൪൪൫

തരുണീകുചംപോലെയാണ് ജലമെന്നു കവി ഈ ശ്ലോകംകൊണ്ടു സ്ഥാപിക്കുന്നു. രണ്ടും തണുപ്പുകാലത്തു കുറച്ചു് ഉഷ്ണവും ഉഷ്ണകാലത്ത് അതിശീതളവുമാണ്. തൊടുന്നവൎക്കു പുളകത്തെ ഉണ്ടാക്കും വളരെ താപത്തെ നിശ്ശേഷം കളയും. രണ്ടും അംഭോജകോശസുഭഗംതന്നെ. കളഹംസഗതിഹേതുവായിട്ടു ജലവും തരുണീകുചവും കുറഞ്ഞൊന്നിളകുന്നതുമുണ്ട്. * *

ദിക്ഷു സ്വാഭ്യൎണ്ണഖണ്ഡസ്തുരഗവരഗതിഃ കോണയോഃ ക്ഷോണിഭൎത്തുഃ പൎയ്യന്തേ ചക്രിചൎയ്യാ ദിശി ദിശി വിചരൻ കോണഭാഗേഷു മന്ത്രീ । ദന്തീ തൽകോണഖണ്ഡേഷ്വഭിമുഖഗതയഃ പത്തയഃ കോണപാതാസ്തീൎണ്ണാജന്യാങ്കണാൎണ്ണോനിധിമധികുണ്ണാ മന്ത്രിഭാവം ഭജന്തേ. ൪൪൬

ചതുരംഗത്തിൽ കരുവെക്കേണ്ടക്രമത്തെ വിവരിക്കുന്നു:— കുതിര തന്റെ അടുത്തവരിയിൽ മൂന്നാംകള്ളിയിൽ ചെല്ലുന്നു. രാജാ

ഴിന്നു താൻനില്ക്കുന്നകള്ളിയുടെ അടുത്തുള്ള ഏതെങ്കിലും ഒരുകള്ളിയിലേക്കു കടക്കാം. തേർ അതാതു വീഥിയിൽ മററൊന്നുകൊണ്ടു തടസ്ഥപ്പെടാത്തേടത്തോളം നീളത്തിൽ ചരിക്കുന്നു. മന്ത്രിക്കു താൻ നില്ക്കുന്ന കള്ളിയുടെ കോണനോക്കി ഒരു കള്ളിയിലേക്കു നില്ക്കാം. ആനയ്ക്കു മന്ത്രിയെക്കാറം ഒരു കോണകള്ളി കൂടി കടന്നുനില്ക്കാം. ഇവരുടെ വെട്ടും ഇതേനിലയിൽതന്നെയാണ്. ഇവക്കെല്ലാം മുമ്പാക്കവും പിന്നാക്കവും ഇടത്തും വലത്തുമെല്ലാം സഞ്ചരിക്കാം. എന്നാൽ ആളുകൾക്കു പാടില്ല. ആളും തന്റെനേരെ മേലെകള്ളിയിലേക്കുമാത്രം കടക്കുന്നു. കോണഖണ്ഡത്തിലുള്ള കരുവിനെയാണ് അതു വെട്ടുക. പിന്നെ അതിന്റെ വീഥി ആ കള്ളിയായി. ഇങ്ങിനെവഴിക്കു വെട്ടുകൊള്ളുന്നു. അവസാന കള്ളിയിലെത്തിയാൽ അതുമന്ത്രിയായി പിന്നെ അതിന്റെ നില മന്ത്രിക്കുപറഞ്ഞ രീതിയിൽതന്നെ. *

ഏക്കമ്പിൻ നാളികേരേ ഗുളമുദധിഫലം ദേച
പലേ കൌതുപ്രമാജ്യം ലാജാനാം മുഷ്ടയോഷ്ടൌ പൃ
ഥുകമപി തഥാ സക്തവശ്ചാഷ്ടസംഖ്യാഃ । പവാ
ണിക്ഷോസ്തഥാഷ്ടൌ കദളമപി തിലം മോദകാ
ശ്ചാഷ്ടസംഖ്യാസ്സംഖ്യാഷ്ടൌ കാളൈനാം ഗണാപത്തു
തിവിധൌ ദ്രവ്യമാനം ക്രമേണ. ൪൪൮

ഗണപതിഹോമത്തിന് അഷ്ടദ്രവ്യം കൂട്ടേണ്ടക്രമത്തെ വിവരിക്കുന്നു:—കൊട്ടത്തേങ്ങ എണ്ണം ൧. ശക്കരപലം ൪. തേൻഉഴക്ക് നെയ്യ്ഉഴക്ക്. മലർപിടി ൮. അവിൽപിടി ൮. തരിപ്പണം പിടി ൮. കരിമ്പ് കണ്ടകലം ൮. എള്ളുനാഴി ൧. അട ൮. കദളിപ്പഴം ൮. ഇങ്ങിനെ ഒരു കൂട്ടിനുള്ളക്രമം പറയപ്പെട്ടു * *

രാജാരാജാച്ചിതാംഘ്രേരനപചിതകലോ യസ്യ ചൂഡാമണിത്വം നാഗാ നാഗാത്മജാൎദ്ധം ന ഭസിതധവളം യദ്വപുർഭൂഷയന്തി । മാ രാമാരാഗിണീഭ്രൂന്മതിരിതി വിദുഷാം യേന വാദാഹി മാരഃ സ പ്താ സപ്താശ്വനവാരുണകിരണനിഭാഃ പാതു ബിഭ്രത്ത്രിണേത്രഃ

൪൪൬

രാജാ ആര അജാച്ചിതാംഘ്രേഃ ഇതി പദച്ഛേദഃ അനപചിതകലഃ (പരിപൂൎണ്ണകലനല്ലാത്ത) രാജാ (ചന്ദ്രൻ) അജാച്ചിതാംഘ്രേഃ യസ്യ (ബ്രഹ്മാവിനാൽ പൂജിക്കപ്പെടുന്ന തൃപ്പാദങ്ങളോടുകൂടിയ യാവനൊരുത്തന്റെ) ചൂഡാമണിത്വം ആര (ചൂഡാമണിഭാവത്തെ പ്രാപിച്ചു.) അഗാത്മജാൎദ്ധം (അൎദ്ധനാരീശ്വരമായും) ഭസിതധവളം (ഭസ്മധാരണംകൊണ്ടു ധവളവൎണ്ണവുമായ) യദ്വപുഃ (യാതൊരു ഭഗവാന്റെ ശരീരത്തെ) നാഗാഃ ന ഭൂഷയന്തി ന (അതിശയേന അലങ്കരിക്കുന്നു.) വിദുഷാം മതിഃ (വിദ്വാന്മാരുടെ ബുദ്ധി) രാമാരാഗിണീമാഭൂത് ഇതി വാ (സ്ത്രീകളിൽ അനുരക്തമായിപ്പോകരുതെന്നു വിചാരിച്ചാണോ എന്നതോന്നും) യേന മാരഃ അദാഹി (യാവനൊരുത്തനാൽ കാമൻ ദഹിപ്പിക്കപ്പെട്ടു.) സപ്താശ്വനവാരുണകിരണനിഭാഃ (ബാലാരുണകിരണതുല്യകളായ) പ്താഃ (ജടകളെ. 'പ്താ ജാലിനീ ഗരുഡാ ജടാ' എന്നു യാദവൻ) ബിഭ്രൽ സഃ ത്രിണേത്രഃ പാതു (ധരിക്കുന്ന ആ പരമേശ്വരൻ രക്ഷിക്കട്ടെ) എന്നന്വയം. *

നാളീകാസനമീശ്വരഃ ശിഖരിണാം തൽകന്ധരോത്ഥായിനോ ഗന്ധർവാഃ പുനരേതദശ്വപഥികൈശ്ചക്രേ തദുദ്ധാരകഃ । പത്രീ തൽപ്രബലവൈരിണാം പ

ഫൈ *

രിവൃഢോ ജീവാ ച യസ്യാഭവത്തസ്യാന്തേവസതാം
രിപുക്ഷയവിധൌ ദേവായ തസ്മൈ നമഃ ൪൭൭

ശിഖരിണാം ഈശ്വരഃ (മഹാമേരു) യസ്യ നാളീകാസനം (യാവനൊരുത്തൻെറ വില്ലായി ഭവിച്ചു). തൽകന്ധരോത്ഥായിനഃ (നാളീകാസനകന്ധരോത്ഥായിനഃ= ബ്രഹ്മാവിൻെറ കണ്ഠത്തിൽനിന്നു പുറപ്പെട്ടവർ— വേദങ്ങൾ) യസ്യ ഗന്ധർവ്വാഃ (യാവനൊരുത്തൻെറ കുതിരകളായി ഭവിച്ചു). പുനഃ ഏതദ്ഭാചപഥികൌ (പിന്നെ ഗന്ധർവ്വാദ്ധ്വപഥികന്മാർ= ആകാശമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർ ആദിത്യചന്ദ്രന്മാർ) യസ്യ ചക്രേ (തേർചക്രങ്ങളായി). തദ്ധ്വാരകഃ (ചക്രധരൻ= വിഷ്ണു) യസ്യ പത്രീ (ശരമായി). തൽപ്രഭുവൈരിണാം പരിവൃഢഃ (പത്രിപ്രഭുവിൻെറ— ഗരുഡൻെറ വൈരികൾ= സർപ്പങ്ങൾ, അവരിൽ വെച്ചു ശ്രേഷ്ഠൻ= വാസുകി) യസ്യ ജീവാ ച അഭവൽ (വിൽഞാണായും ഭവിച്ചു. 'ജീവാ ജീവന്തികാമൌർവ്വീ വചാം ശിഞ്ജിതഭൂമിഷു' എന്നു മേദിനി). ഇതെല്ലാമെന്താവശ്യത്തിന്ന്— തസ്യ (ജീവസ്യ= ബൃഹസ്പതിയുടെ) അന്തേവസതാം (ശിഷ്യന്മാരുടെ= ദേവകളുടെ) രിപുക്ഷയവിധൌ (ശത്രുക്കളുടെ= ത്രിപുരന്മാരുടെ നിഗ്രഹത്തിനു വേണ്ടി). തസ്മൈ ദേവായ നമഃ എന്നന്വയം

* * ൫ *

ന ശാസ്ത്രദൃഷ്ട്യാ വിദുഷാ കദാചിദുല്ലംഘനീയാഃ കുലദേശധർമ്മാഃ । മൂലം ഹി തേഷു ശ്രുതവേദശാഖാ മഹാൻ ഹി ധർമ്മച്യുതിജന്യദോഷഃ ൪൭൮

വിദ്വാൻ ശാസ്ത്രജ്ഞാനംകൊണ്ടുമാത്രം— താൻ കണ്ട ശാസ്ത്ര

ത്തിലെങ്ങും പറഞ്ഞിട്ടില്ലെന്നുവെച്ചു കുലധൎമ്മങ്ങളേയും ദേശാചാരങ്ങളേയും അതിക്രമിക്കരുത്. എത്ര വേദശാഖകൾ നമ്മുടെ ദൃഷ്ടിയിൽ പെടാതെ കിടപ്പുണ്ടായിരിക്കും. അതിലെങ്ങാനും ഈ വക ആചാരത്തിന്റെ മൂലം കിടപ്പില്ലെന്ന് എങ്ങിനെ തീൎച്ചപ്പെടുത്താൻ കഴിയും. ധൎമ്മഭ്രംശംകൊണ്ടു വരാവുന്ന ദോഷം എത്ര വലുത്. *

വേദാഃ പ്രമാണം സ്മൃതയഃ പ്രമാണം ധൎമ്മാൎത്ഥയുക്തം വചനം പ്രമാണം । യസ്യ പ്രമാണം ന ഭവേൽ പ്രമാണം കസ്തസ്യ കുൎയ്യാദ്വചനം പ്രമാണം.

വേദങ്ങൾ പ്രമാണമാണ്. സ്മൃതികൾ പ്രമാണമാണ്. ധൎമ്മശാസ്ത്രത്തിന്റെ സാരാൎത്ഥത്തെ വിവരിക്കുന്നതായ വചനങ്ങളെല്ലാം പ്രമാണമാണ്. പ്രമാണം പ്രമാണമല്ലെന്നു പറയുന്നവന്റെ വാക്കിനെ ആർ പ്രമാണിക്കും. * * *

സ്നാതും ഗതേതി സഹജാ ഭഗവൻ ഭവന്തം പ്രാപ്താ രതാവതികുതൂഹലിനീ ഹി ഗംഗാ । ദൃഷ്ട്വാ തദങ്കനിലയാം ഗിരിരാജകന്യാം വ്രീളാവതീ കലുഷിതേവ ഗതാ നദീയം. ർഭമ്പ

ഒരാൾ ഗംഗാതീരത്തിൽ നില്ക്കുമ്പോൾ ഗംഗാജലം കലങ്ങിയതായിക്കണ്ടിട്ടിങ്ങിനെ ഉൽപ്രേക്ഷിക്കുന്നു:—ഹേ ഭഗവൻ! തന്റെ സഹജയായ പാൎവ്വതി കുളിപ്പാൻ പോയിരിക്കുന്നു എന്നു വിചാരിച്ച്, തക്കംനോക്കി ക്രീഡിപ്പാനത്യാഗ്രഹപ്പെട്ടു ഗംഗാഭഗവതി ജടാഭാരത്തിൽ നിന്നിറങ്ങി. അപ്പോൾ പാൎവ്വതി അങ്ങയുടെ മടിയിൽ ത

ഒന്നു ഇരിക്കുന്നതായി കണ്ടു ലജ്ജിച്ചു കോപിച്ചുപോകയാണോ എന്നു തോന്നും. കലുഷിതാ എന്നതിന്നു കലങ്ങിയതു് എന്നും അൎത്ഥമുണ്ടു്

വീടീകരാഗ്രാ വിരഹാതുരാ സാ ചേടീമവാദീ
ദിഹ ചിത്തജന്മാ । പ്രാണേശ്വരോ ജീവിതമൎദ്ധരാത്ര
മായാതി നായാതി ന യാതി യാതി. ൪൨൪

ഒരു വിരഹിണി സഖിയോടു പറഞ്ഞു. ചിത്തജന്മാ ആയാതി, പ്രാണേശ്വരഃ ന ആയാതി, ജീവിതം ന യാതി, അൎദ്ധരാത്രം യാതി.

* * * *

ദീപഭ്രഷ്ടോ ഹരിഭ്രഷ്ടഃ സ്ഥാനഭ്രഷ്ടസ്തു കേശ
വഃ । അനാദരേണ ഗോവിന്ദോപ്യൎദ്ധചന്ദ്രേണ രാ
ഘവഃ. ൪൨൫

ഒരാൾക്കു ഒരു പുത്രനും നാലു പുത്രിമാരുമുണ്ടായിരുന്നു. ആയാൾ ഈ അഞ്ചു മക്കളേയും ഒരുപോലെ സ്നേഹിച്ചിരുന്നതിനാൽ ആ നാലു പുത്രിമാരും സ്വഭൎത്താക്കന്മാരൊന്നിച്ചു പിറന്നോടത്തുതന്നെയാണു് അധികവും താമസിച്ചുവന്നിരുന്നതു്. അച്ഛൻ മരിച്ചു. ഉടപ്പിറന്നോന്റെ ഭരണം തുടങ്ങി. ആയാളുടെ ധൎമ്മപത്നിയുടെ ദുരുപദേശംനിമിത്തം ഹരി എന്ന ൧-ാംജാമാതാവു കിടക്കുന്ന അറയിൽ വെച്ചിരുന്ന വിളക്കെടുത്തുകൊണ്ടുപോയി. ആയാൾ തന്റെ പത്നിയെ കൂട്ടിക്കൊണ്ടു സ്വഗൃഹത്തിലേക്കു യാത്ര തിരിച്ചു. മററുള്ളവർ പോയില്ല. കിടപ്പറ മാററിയപ്പോൾ രണ്ടാമൻ കേശവനും നടന്നു. ആദരം കുറഞ്ഞ സമയം മൂന്നാമൻ ഗോവിന്ദൻ ധാവതി. രാഘവൻ (നാലാമൻ) എന്തായിട്ടും ഒഴിച്ചില്ല. കഴുത്തിൽ പിടിച്ചു

തില്ലകിട്ടുന്നതുവരെ ആയാറം അവിടെത്തന്നെ പാൎത്തതേ ഉള്ളൂ. *

രാജ്ഞി ധൎമ്മിണി ധൎമ്മിഷ്ഠാഃ പാപേ പാപര
താസ്സദാ । രാജാനമനുവൎത്തന്തേ യഥാ രാജാ തഥാ
പ്രജാഃ. ൪൩൬

രാജാവു നടക്കുമ്പോലേ പ്രജകളും നടക്കുകയുള്ളൂ. രാജാവു ധ
ൎമ്മിഷ്ഠനാണെങ്കിൽ പ്രജകളും ധൎമ്മശീലന്മാർ. രാജാ പാപംചെയ്വാൻ
തുടങ്ങിയാൽ പ്രജകളും പാപശീലന്മാരായിത്തീരും. അതിനാൽ രാ
ജ്യം നന്നാവേണമെങ്കിൽ രാജാവു നന്നായിത്തീരുകതന്നെ വേണമെ
ന്നു താല്പൎയ്യം. * * *

യന്മനീഷിപദാംഭോജരാജഃ കണപവിത്രിതം ।
തദേവ ഭവനം നോചേൽ ഭകാരസ്തത്ര ലുപ്യതേ.

വിദ്വാന്മാരുടെ കാൽപ്പൊടികൊണ്ടു പരിശുദ്ധമായ ഭവനം ഏ
തോ അതാണ് ശരിയായ ഭവനം. ഈ പൊടി തട്ടിയില്ലെങ്കിൽ
ഭവനത്തിന്റെ ഭകാരം ലോപിക്കുന്നു. അതുഭവനമല്ല വനമാണ്
എന്നു താല്പൎയ്യം. * * *

വസനാശനമാത്രസംപദാ ധനദാദപ്യധികായ
തേ ഖലഃ । യദി വേത്തി ഷഡക്ഷരാണി ചേദപദേ
ഷ്ടും ശിതികണ്ഠമിച്ഛതി. ൪൩൭

ഉടുപ്പാനും സാപ്പാടിനും മാത്രം വകയുള്ളതുകൊണ്ടു ദുഷ്ടൻ താൻ
വൈശ്രവണനേക്കാറം അധികം പണക്കാരനാണെന്നഭിമാനിക്കു
ന്നു. ഈ ദുഷ്ടന്ന് അഞ്ചാറക്ഷരവും കൂടി വിവരമുണ്ടായിരുന്നുവെ

ങ്കിൽ (കുറച്ചുമാത്രം വിദ്യാഭ്യാസം ചെയ്തിരുന്നുവെങ്കിൽ) സർവ്വജ്ഞനായ ശ്രീപരമേശ്വരനെ ഉപദേശിക്കുവാൻ ആഗ്രഹിക്കുന്നു *

പ്രസന്നേ സരുഷി സ്വസ്ഥേ രാജ്ഞി ത്രിവിധാ ഗുണാഃ । ദോഷാ ഗുണാ ഗുണാ ദോഷാ ദോഷാ ദോഷാ ഗുണാ ഗുണാഃ.

ർഭൻ

രാജാവു പ്രസാദിച്ചസമയമാണെങ്കിൽ ദോഷങ്ങളും ഗുണങ്ങളായിത്തീരും. അതല്ല കോപിച്ച അവസരമാണെങ്കിൽ ഗുണങ്ങളെല്ലാം ദോഷങ്ങളായി പരിണമിച്ചു. ഇതു രണ്ടുമല്ല. പ്രസാദവും കോപവുമില്ലാത്ത സ്വസ്ഥമായ വേളയിലെങ്കിൽ ദോഷങ്ങളും ദോഷങ്ങളും ഗുണങ്ങളും ഗുണങ്ങളും തന്നെ. * *

ഉൽപലസ്യാരവിന്ദസ്യ മത്സ്യസ്യ കുമുദസ്യ ച । ഏകയോനിപ്രസൂതാനാം തേഷാം ഗന്ധഃ പൃഥക് പൃഥക്.

ർന്യാ

ഉൽപലം, അരവിന്ദം, മത്സ്യം, കുമുദം, ഇവയെല്ലാം ഒരേ യോനിയിൽനിന്നു (ജലത്തിൽനിന്ന്) ഉണ്ടായതാണെങ്കിലും ഗന്ധമെല്ലാം ഓരോമാതിരി വേറെ വേറെയാണ്. ജനനം ഒരേസ്ഥലത്തുനിന്നായാലും സ്വഭാവം ഒരുപോലെ ആവുകയില്ലെന്നു താല്പര്യം. *

അവ്യാധി ഗാത്രമനുകൂലതരം കളത്രം വേശ്മ പ്രശസ്തവിഭവം വിശദാ ച വിദ്യാ । ശ്ലാഘ്യം കുലം ചരമകാലഗതിസ്സമർത്ഥാ ശംഭോഃ കടാക്ഷ പരിണാമവിഭൂതിരേവഃ

ർന്യഫ

ശരീരത്തിന്നു യാതൊരു സുഖക്കേടുമില്ല. ഭാൎയ്യ തന്നിഷ്ടത്തിന്നനുവൎത്തിച്ചുതന്നെ നില്ക്കുന്നു. തറവാട്ടിലൊന്നിനും ബുദ്ധിമുട്ടില്ല. തനിക്കു വേണ്ടതൊക്കെ അറിവെല്ലാമുണ്ട്. കൊള്ളാവുന്ന തറവാടാണ്. ഇങ്ങിനെ ആയുഷ്കാലത്തെ ദുഃഖസമ്മിശ്രമല്ലാത്ത സുഖത്തോടെ കഴിച്ചുകൂട്ടി അവസാനം അനായാസമരണവും സിദ്ധിച്ചു എങ്കിൽ അതു ഭഗവൽകാരുണ്യാതിരേകത്തിന്റെ പരിണാമംതന്നെയാണ് സംശയമില്ല.

* * * * *

രോഗഗ്രസ്തിശരവഃ സ്രവച്ച സദനം ധൂമായമാനഃ ശിഖീ ശയ്യാ മക്കണിനീ തച്ചനാശ്യമശനം ദീപോപി മന്ദപ്രഭഃ । വാരി ക്ഷാരതരം മലാക്തവസനം പന്ഥാശ്ച പങ്കാവിലോ ഭാൎയ്യാ വിപ്രതികൂലിനീ ഭവതി ചേത്താപസ്യ പൂൎത്തിൎദ്ധ്രുവം. ർന്യവ

പേനപിടിച്ച കട്ടികരം. ചോൎച്ചയുള്ള പുര. പച്ചവിറക് പൂട്ടിപ്പുകഞ്ഞുകൊണ്ടിരിക്കുന്ന തിയ്യ്. മൂട്ടപൊതിഞ്ഞ കിടയ്ക്ക. വായിൽവെക്കാൻ കൊള്ളരുതാത്ത ചോറും കറിയും. മങ്ങിയ വിളക്ക്. ഓർപ്പുളിയുള്ള വെള്ളം. മുഷിഞ്ഞ മുണ്ട്. ചളിപിളിയായ വഴി. എല്ലായ്പോഴും തനിക്കെതിരിട്ടുകൊണ്ടിരിക്കുന്ന ഭാൎയ്യ. ഇങ്ങിനെയെല്ലാമായാൽ അവന്റെ ദുഃഖം പരിപൂൎണ്ണാവസ്ഥയെ പ്രാപിച്ചു തീൎച്ച തന്നെ.

* * * * *

ആഹ്മമ്മേഷാണ്ഡമിന്ദ്രം മലിനമുഡുപതിം മാധവം നന്ദസൂനം വേശ്യാപുത്രം വസിഷ്ഠം സലവണമുദധിം പാവകം സൎവ്വഭക്ഷ്യം । വ്യാസം മത്സ്യാത്മജ

ജം നടമദ്ധ്യപധരം പാണ്ഡവാനന്യജാതാനേവം സ
ഞ്ചിന്ത്യ ലോകേ കഥയ ന വിദുഷഃ കസ്യ ദോഷാ ഭ
വന്തി. ര്ന്നവ

ദക്ഷയാഗധ്വംസനത്തിൽ ഇന്ദ്രന്റെ വൃഷണം നശിച്ചുപോയി. പിന്നീട് ആടിന്റെ വൃഷണം വെച്ചുപ്പിച്ചനിലയിൽ ഇന്ദ്രൻ വിരൂപനായിത്തീൎന്നു. ചന്ദ്രനു കളങ്കമുണ്ട്. വിഷ്ണു (ശ്രീകൃഷ്ണൻ) ഒരു ഇടയന്റെ (നന്ദഗോപന്റെ) മകനാണ്. വസിഷ്ഠൻ വേശ്യയുടെ (ഉൎവശിയുടെ) പുത്രനാണ്. സമുദ്രം ഉപ്പുവെള്ളമാണ്. അഗ്നി ശുദ്ധാശുദ്ധം നോക്കാതെ എന്തും ഭക്ഷിക്കും. വേദവ്യാസൻ മുക്കുവത്തിയുടെ മകനാണ്. ശിവൻ ആട്ടക്കാരനാണ് (നൃത്തശീലനാണ്). പാണ്ഡവന്മാർ പാണ്ഡുവിന്റെ മക്കളല്ല. പാണ്ഡുവിന്റെ ഭാൎയ്യമാരിൽ മററുചിലൎക്ക പിറന്നവരാണ്. ഇങ്ങിനെ നോക്കുന്നതായാൽ ഏതു യോഗ്യനാണ് ദോഷമൊന്നുമില്ലാത്തതു പറയൂ.

ഇന്ദ്രനീലേ ന രാഗോസ്തി പദ്മരാഗേ ന നീ
ലിമാ । ഉഭയം മയി ഭാതീതി ഹന്ത ഗുഞ്ജാ വിജൃം
ഭതേ. ര്ന്നൎ

ഇന്ദ്രനീലരത്നത്തിനു ചുകപ്പില്ല. പത്മരാഗത്തിനു നീലനിറമില്ല. എനിക്കു രണ്ടുമുണ്ട്. കഷ്ടം കുന്നിക്കുരു ഈവിധം അഹങ്കരിക്കുന്നു.

* *

സാമാദിദണ്ഡപൎയ്യന്താ ഉപായാ യേ ചതുൎവ്വി

ധാഃ । സംഖ്യാമാത്രം ഫലം തേഷാം സിദ്ധിസ്സാമ്നി
വ്യവസ്ഥിതാ. ൪൬൮

സാമം, ദാനം, ഭേദം, ദണ്ഡം, എന്നിങ്ങിനെ ഉപായത്തെ നാലായി വിഭാഗിച്ചിട്ടുണ്ടെങ്കിലും ദാനാദി മൂന്നും കണക്ക പറയുവാനല്ലാതെ കാൎയ്യസാദ്ധ്യത്തിന്ന കൊള്ളില്ല. അത്ര സാമംകൊണ്ടു മാത്രമെ നിവൃത്തിക്കയുള്ളു. * * *

നരപതിഹിതകൎത്താ ദ്വേഷ്യതാം യാതി ലോകേ ജനപദഹിതകൎത്താ ത്യജ്യതേ പാൎത്ഥിവേന । ഇതി മഹതി വിരോധേ വിദ്യമാനേ സമാനേ നൃപതി
ജനപദാനാം ദുല്ലഭഃ കാൎയ്യകൎത്താ. ൪൬൯

രാജാവിന്ന ഹിതം ചെയ്താൽ നാട്ടുകാൎക്ക മുഷിയും. വേണ്ട. നാട്ടുകാൎക്ക ഗുണം ചെയ്യേക്കണം. എന്നാൽ രാജാവ പണിയിൽനിന്ന പിരിച്ചുകളയും. ഇങ്ങിനെ ഒരേ തൂക്കത്തിലുള്ള അന്യോന്യവിരോധാവസ്ഥ ഇരിക്കെ രാജാവിന്നും നാട്ടുകാൎക്കുംകൂടി നന്നായിട്ടൊരു ഉദ്യോഗസ്ഥനുണ്ടാവാൻ വളരെ ഞെരുക്കമുണ്ട്. *

ശ്രുത്വാ ലംഘിതമംബുധിം ഹനുമതാ കശ്ചിൽ കപിൎമ്മത്സരീ ശാഖായാനമദോദ്ധതോ ജലനിധേസ്തീരം മുദാ പ്രാപ്തവാൻ । ആരുഹ്യ ദ്രുമമുൽപപാത സഹസാ മഗ്നോപി യത്നോത്ഥിതസ്സോയം നിശ്ചിതവാനഹോ മഹദിദം മിത്ഥ്യേതി രാമായണം. ൪൭൦

പണ്ടു ഹനുമാൻ സമുദ്രം ചാടിക്കടന്നു എന്നു കേട്ട് ഒരു കുരങ്ങന് അസൂയതോന്നി ഒരുകൊമ്പിന്മേൽനിന്നു മറ്റൊരു കൊമ്പിന്മേ

ചേഷ്ട ചാടുവാൻ ശീലമുള്ളതുകൊണ്ട് (അത്രമാത്രംകൊണ്ട്) ഇവൻ ഗർവിഷ്ഠനായിരുന്നു. ഇവൻ ഉത്സാഹത്തോടെ സമുദ്രതീരത്തിൽചെന്ന് ഒരു മരത്തിന്മേൽനിന്നു കുതിച്ചുചാടി. ഉപ്പുവെള്ളത്തിൽ മുങ്ങിപ്പൊങ്ങി ഒരു വിധം രക്ഷപ്പെട്ടു. ഈ രാമായണം മുഴുവനും കളവാണെന്ന് ആ കുരങ്ങച്ചാർ തീർച്ചപ്പെടുത്തുകയും ചെയ്തു. *

അജാഗളസ്ഥം സ്തനമുഷ്ട്രപൃഷ്ഠം നാസാന്തരേ-
രോമ തഥാണ്ഡയുഗ്മം । വൃഥാസൃജൽ സായണമായ
ണൌ ച പൂജാം ന ലേഭേ ഭുവി പദ്മയോനിഃ

ആട്ടിൻെറ കഴുത്തിലെ മുല, ഒട്ടകത്തിൻെറ ഭംഗിയില്ലാത്ത പൃഷ്ഠം, മൂക്കിലെ രോമം, വൃഷണങ്ങൾ, സായണമായണന്മാർ, എന്നിങ്ങിനെ യാതൊരു ഉപയോഗവുമില്ലാത്ത വസ്തുക്കളെ സൃഷ്ടിക്കുക നിമിത്തമാണ് ഭൂലോകത്തിൽ ആരുംതന്നെ ബ്രഹ്മാവിനെ പൂജിക്കാതിരിക്കുന്നത്. അനാവശ്യകാര്യത്തിലേർപ്പെട്ടാൽ ആർക്കും ബഹുമാനമില്ലാതായിത്തീരുമെന്നു താല്പര്യം. ഈ ശ്ലോകം സായണമായണന്മാരെ അധിക്ഷേപിപ്പാനുണ്ടാക്കിയതായിരിക്കണം. *

ബാലേ തവാധരസുധാരസപാനകാലേ ചേ
തോ മദീയമഭിവാഞ്ഛതി ശേഷഭാവം । ആലിംഗി
തേ തവ വിരോചനപൌത്രഭാവമാഖണ്ഡലത്വമഖി
ലാംഗകവീക്ഷണേഷു. ർന്നൻ

ഹേ ബാലേ! നിൻെറ അധരാമൃതം പാനംചെയ്യുന്ന സമയം എൻെറ മനസ്സ് അനന്തനായാൽ കൊള്ളാമെന്നു മോഹിക്കുന്നു. അനന്തന്ന് ആയിരം മുഖമുണ്ടല്ലോ. അപ്രകാരംതന്നെ ആലിംഗനാവസരത്തിൽ ബാണനായാൽ കൊള്ളാമെന്നു മോഹം. ബാണന്ന്

ആയിരം കണ്ണുണ്ട്. നിന്റെ സർവ്വാവയവസൗന്ദര്യം നോക്കിക്കാണുന്നേടത്ത് ഇന്ദ്രപദവിക്കാണാഗ്രഹം. ഇന്ദ്രൻ സഹസ്രാക്ഷനാണ്.

* * * *

സദാപി മേ ചേതസി നിസ്സഹായഃ കരോഷി കാന്ത ത്വമിഹൈവ വാസം । അഹം കദാചിന്ന വസാമി തേന്തഃ ക്ഷമസ്വ ധീമന്നപരാധമേതം.

ഹേ കാന്ത! അങ്ങ യാതൊരു സഹായവും കൂടാതെ, ഒറ്റയ്ക്ക് എല്ലായ്പോഴും എന്റെ മനസ്സിൽതന്നെ പാർക്കുന്നു. ഞാൻ ഒരിക്കലെങ്കിലും അങ്ങയുടെ മനസ്സിൽ വരികപോലുമുണ്ടായില്ല. എന്റെ ഈ അപരാധം ക്ഷമിക്കണേ.

* *

രക്ഷ്യാൻ രൂക്ഷൈരാക്ഷിപന്ത്യക്ഷരൈർയ്യേ ത്വക്ഷിപ്രാന്തപ്രാപ്തികാലേ പ്രജേശാഃ । തേഷാം യായാത്സന്നിധിം നൈവ മാനീ വൃത്തേസ്സത്ത്വേ നീചയാപ്യന്യവൃത്ത്യാ. ർഫെ

ഏതു പ്രഭുക്കന്മാരാണോ തന്റെ ആശ്രിതന്മാരെ കണ്ണിനു മുമ്പിൽ കണ്ടാൽ ചീത്ത പറയുന്നത്, വേറെ വല്ലവിധത്തിലും ഉപജീവനത്തിനു വഴിയുണ്ടെങ്കിൽ ഇത്തിരി മാനമുള്ളോൻ ആ വക കുപ്രഭുക്കന്മാരുടെ അടുക്കലേക്കു പോകരുത്.

* *

ഉരസാ ശിരസാ വാചാ മനസാഞ്ജലിനാ ദൃശാ ജാനുഭ്യാഞ്ചൈവ പാദാഭ്യാം പ്രണാമോഷ്ടാംഗ ഈരിതഃ. ർവെ

സാഷ്ടാംഗം നമസ്കരിക്കുക എന്നു ലോകത്തിൽ പറഞ്ഞുവരുന്ന

വുണ്ടല്ലോ. നമസ്കാരത്തിൻെറ ആ എട്ടംഗങ്ങളെയാണ് ഈ ശ്ലോകത്തിൽ വിവരിക്കുന്നത്. *

*

മാധുൎയ്യേ പ്രസ്തുതേ തേ മധുസുമശശിനാം കാ
കഥൈവ പ്രിയായാഃ സൎവ്വാംഗീണേ സുധായൈ ത
ദവധി മധുരാലാപിനേ ചാസ്തു ഭവ്യം । സാ വാചാം
സന്തതിശ്ചേത്ത്രിഭുവനരമണീ കാളിദാസസ്യ കാമം
മാസൂയേഥാ മൃഗാക്ഷി ക്വ ന ജഗതി തയോരന്തര
ജ്ഞാ രസജ്ഞാ. ൪൬൨

ഹേ സുന്ദരി! പ്രിയതമയായ നിൻെറ സൎവ്വാവയവമാധുൎയ്യത്തെകുറിച്ചാലോചിക്കുന്നതായാൽ തേൻ(വാങ്മാധുൎയ്യം)പുഷ്പം (അംഗസൌകുമാൎയ്യം) ചന്ദ്രൻ (മുഖം) ഇവരുടെ കഥയെന്താണ്. മഹാമോശമെന്നു താല്പൎയ്യം. അമൃതിനും അതുവരെ മധുരാലാപിയാണെന്നു പ്രസിദ്ധിനേടിയ കുയിലിനും നന്നായിവരട്ടെ. ഇനിമേൽ അവരെക്കുറിച്ചാരും സ്തുതിച്ചുപറയില്ലെന്നു സാരം. കാളിദാസൻെറ വാക്സമൂഹം ത്രൈലോക്യമാസകലം രസിപ്പിക്കുന്നതാണെങ്കിലങ്ങിനെയായ്ക്കൊള്ളട്ടെ. അവ രണ്ടിൻെറയും, അൎത്ഥാൽ കാളിദാസവചനത്തിൻെറയും ത്വദ്വചനത്തിൻെറയും അന്തരം തിരിച്ചറിഞ്ഞു പറയുവാനുള്ള നാവേതാണ്. ആരെക്കൊണ്ടും പറയുവാൻ സാധിക്കില്ല. മാ അസൂയേഥാഃ=ഹേ മൃഗാക്ഷി നീ കാളിദാസൻെറ വാക്കിനെക്കുറിച്ചസൂയപ്പെടരുത്. രണ്ടിൻെറയും ഭംഗി രണ്ടുതരമാണ്. അതു തിരിച്ചറിവാൻ ആൎക്കും കഴികയുമില്ല. * *

ദാതാ ബലിഃ പ്രാൎത്ഥയിതാ ച വിഷ്ണുൎദ്ദാനഞ്ച

സപ്താർണ്ണവമേഖലാ ഭൂഃ । തതഃ പരം ബന്ധനമേവ ജാതം ബലീയസീ കേവലമീശ്വരേച്ഛാ. ൪൨൪

ദാനം ചെയ്യുന്നതു മഹാബലി. ദാനം വാങ്ങുന്നതു സാക്ഷാൽ മഹാവിഷ്ണു. ഭൂലോകമാസകലമാണ് ദാനദ്രവ്യം. ഒടുവിൽ ഫലം ബന്ധനം. ഈശ്വരേച്ഛതന്നെ വലിയത്. അല്ലെങ്കിൽ ഈ ദാനത്തിന്റെ ഫലം ഇപ്രകാരമായിത്തീരുവാൻ ഒരിക്കലും അവകാശമില്ലെന്നു താല്പൎയ്യം. * * *

ക്ഷുത്തൃഡാശാകുടുംബിന്യോ മയി ജീവന്തി നാന്യഗാഃ । താസാമന്ത്യാ പ്രിയതമാ തസ്യാ വിഭ്രമ ഈദൃശഃ. ൪൨൫

ക്ഷുത്തു, തൃട്ട്, ആശ, എന്നിങ്ങിനെ എനിക്ക് മൂന്നു ഭാൎയ്യമാരുണ്ട്. അവരെന്നെപ്പിരിഞ്ഞു പാൎക്കില്ല. അതിൽ ഒടുവിലത്തെ ഭാൎയ്യയെ എനിക്കു കുറച്ചധികം നഷ്ടയുണ്ട്. അവളുടെ വിഭ്രമം (വിലാസം) ഇങ്ങിനെയെല്ലാമാണ്. * *

അന്ത്യത്രിജ്യാസമ്മിതാക്ഷാഗ്ര്യജീവാ യസ്മിൻ ദേശേ തം കിലാദ്ധ്യാസതേ യേ । തേ ചാപാന്തം യാതി സൂൎയ്യേനിശാന്താ വഞ്ചിക്ഷോണീശാധുനാ ഹാ വയഞ്ച. ൪൨൬

ഒടുവിലത്തെ മഹാജ്യാവായ ജലേവലം (൩൪൩൮) അക്ഷജ്യാവായിട്ടുള്ള ദേശത്തിൽ പാൎക്കുന്നവൎക്കു സായനാദിത്യൻ ധനുരാശ്യന്തത്തിങ്കൽ വരുന്നകാലം ൬൦ നാഴികയും രാത്രിയാകുന്നു. പകൽ ഒട്ടു

മില്ല. അതിനാൽ അവർ നിശാന്തം (രാത്രിയുടെ അവസാനം) ഇല്ലാത്തവരാകുന്നു. അല്ലയോ പൊന്നുതമ്പുരാനേ ഇന്നു ഞാനും നിശാന്തം (ഗൃഹം) ഇല്ലാത്തവനായിത്തീൎന്നിരിക്കുന്നു. അക്ഷജ്ജ്യാവ് എന്നതു വടക്കോട്ടു വടക്കോട്ടു കൂടിക്കൂടി വരുന്നതാണ്. പാപ്പാൻ ഗൃഹമില്ലാതെ ബുദ്ധിമുട്ടിയ ഒരു നമ്പൂതിരി തിരുവിതാംകൂർ മഹാരാജാവവൎകൾക്ക് അടിയറവെച്ചതാകുന്നു ഈ ശ്ലോകമെന്നും ഇതിനെ സ്വീകരിച്ച് അദ്ദേഹത്തിന്ന് ഇല്ലം പണിചെയ്യിച്ചുകൊടുത്തുവെന്നും കേൾവിയുണ്ട്. * * *

അമാ മദ്ധ്യഗതേരവ്യാൽ മയാ ശേ_ാ നഃ സ
ദാദ്യവാ । അമൎത്ത്യഗുരുരപ്യത്ര ഭ്രമത്യൎത്ഥാവബോധ
നേ: ൪൭൬

ആദ്യവാ (ദ-സ്ത്രീ-തൃ-ഏ) ആദ്യമായ ഉകാരത്തോടുകൂടിയ, മയാ (ഉമയാ അമാ) പാൎവതിയോടുകൂടെ, മദ്ധ്യഗതേഃ (ഏ-പു-പ്ര-ഏ) മദ്ധ്യഗതമായ ഇകാരത്തോടുകൂടിയ, ശ_ഃ (ശിവഃ) ശിവൻ, നഃ സദാ അവ്യാൽ=ഞങ്ങളെ എപ്പോഴും രക്ഷിക്കട്ടെ. *

പുരാ പൃഷ്ടവാൻ പട്ടയോനിം ബിഡൌജാ ധ
രായാസ്തലേ വസ്തു കിം സാരമസ്തി । ചതുൎഭിൎമ്മുഖൈ
രുത്തരം ദത്തവാൻ സഃ കലജ്ഞതെസ്തമാഖ്യസ്തമാകഃ
പുകേലാ. ൪൭൭

ഭൂമിയിൽവെച്ചു സാരമായ വസ്തു എന്താണെന്നു പണ്ട് ഇന്ദ്രൻ ബ്രഹ്മാവിനോടു ചോദിച്ചു. അപ്പോൾ ബ്രഹ്മാവ് നാലു മുഖംകൊണ്ടും നാലു ഭാഷയിൽ ഉത്തരം പറഞ്ഞു. കലജ്ഞതഃ (സംസ്കൃതം) തഖ്യഃ (ഹിന്ദുസ്ഥാനി) തമാകഃ (ഗുജറാത്തി) പുകേലാ (മലയാളം) *

സുരതാനുഭവേ ത്വയാ സമം സതി പീയൂഷസ
മാധുരി പ്രിയേ । ന തമിച്ഛതി മാമകം മനസ്സുരഭോ
ഗേ തു തമേവ വാഞ്ഛതി. ൪൭൯

അല്ലയോ പീയൂഷസമാധുരി! നിന്നോടുകൂടെയുള്ള സുരതാനുഭവത്തിങ്കൽ എന്റെ മനസ്സ് അതിനെ=സുരതാനുഭവത്തെ—ദേവത്വപ്രാപ്തിയെ ഇച്ഛിക്കുന്നില്ല. ദേവനായാൽ പീയൂഷം ലഭിക്കും. അതിവിടെ ലഭിച്ചുകഴിഞ്ഞു. പിന്നെ ദേവത്വം ആവശ്യമില്ലെന്നു താല്പൎയ്യം. സുരതാനുഭവാഭാവത്തിൽ അതിനെത്തന്നെ (ദേവത്വപ്രാപ്തിയെത്തന്നെ) വാഞ്ഛിക്കുന്നു. ത്വൽസംഗം ലഭിക്കാത്തപക്ഷം മരിക്കുകയാണ് നല്ലതെന്നു താല്പൎയ്യം. * *

അതിപരിചയാദവജ്ഞാ സന്തതഗമനാദനാ
ദരോ ഭവതി । മലയപുളിന്ദപുരന്ധ്രീ ചന്ദനതരുകാ
ഷ്ഠമിന്ധനീകുരുതേ. ൪൮൦

അതിപരിചയംനിമിത്തം നിന്ദ ഭവിക്കുന്നു. എപ്പോഴും ചെല്ലുകൊണ്ടിരുന്നാൽ അനാദരം ഭവിക്കുന്നു. മലയപൎവ്വതത്തിലെ കാട്ടാളസ്ത്രീ ചന്ദനത്തെ വിറകായി ഉപയോഗിക്കുന്നു. 'അതിപരിചയാദവജ്ഞാ ഭവതി വിശിഷ്ടേഷ്വപി പ്രായഃ । മലയപുളിന്ദപുരന്ധ്രീ ചന്ദനതരുമിന്ധനീകുരുതേ' എന്നും ഒരു പാഠം കേൾപ്പാനുണ്ട്. *

ഭാരം വഹന്തി ധനിനാം വശഗാ ഭവന്തി നീ
ചാം നമന്തി നിയമേന മൃഷാ വദന്തി । പാരം തര
ന്തി ജലധേഃ പരിതോ ഭ്രമന്തി പ്രാദേശകുക്ഷി പരി
പൂരണപാരവശ്യാൽ. ൪൮൧

ഒരു ചാൺ വിസ്താരമുള്ള വയറു നിറപ്പാൻവേണ്ടി ചുമടു ചുമക്കുന്നു, ധനവാന്മാൎക്കധീനന്മാരായിത്തീരുന്നു. നീചനെ നമസ്കരിക്കുന്നു. പതിവായി പൊളിപറയുന്നു. സമുദ്രയാത്ര ചെയ്യുന്നു. അവിടവിടെ അലഞ്ഞു നടക്കുന്നു. * *

ദാതൃത്വം പ്രിയവക്തൃത്വം ധീരത്വമുചിതജ്ഞതാ । അഭ്യാസേന ന ലഭ്യന്തേ ചത്വാരസ്സഹജാ ഗുണാഃ.
ൎവ്വ

പാത്രമറിഞ്ഞു ദാനംചെയ്യുക, നല്ലവാക്കു പറയുക, ധൈൎയ്യം, അതാതുദിക്കിൽ ഉചിതമറിഞ്ഞു പ്രവൃത്തിക്കുക, ഇവ നാലും തന്നെത്താനുണ്ടാകേണ്ടതാണ്. പഠിച്ചാലുണ്ടാകുന്നതല്ല. *

സകൃദുക്തം ന ഗൃഹ്ണാതി പിതാ യസ്യ ന പണ്ഡിതഃ । യസ്യ സമ്പുടികാ നാസ്തി കുതസ്തസ്യ സുഭാഷിതം.
ൎവ്വന

ഒരിക്കൽ പറഞ്ഞാൽ ഗ്രഹിക്കില്ല, അച്ഛൻ പണ്ഡിതനല്ല, എഴുതുവാനുള്ള സാമഗ്രി യാതൊന്നും കയ്യിലില്ല. പിന്നെ അവന്നെങ്ങിനെ സുഭാഷിതം ഉണ്ടാകും. * * *

അപദോ ദൂരഗാമീ ച സാക്ഷരോ ന ച പണ്ഡിതഃ । അമുഖഃ സ്ഫുടവക്താ ച യോ ജാനാതി സ പണ്ഡിതഃ.
ൎവ്വർ

നടപ്പാൻതക്ക കാലില്ല. എത്രയെങ്കിലും ദൂരത്തേക്കു സഞ്ചരിക്കും. സാക്ഷരമാണെങ്കിലും പണ്ഡിതനല്ല. മുഖമില്ലെങ്കിലും വ്യക്തമായി പറയും. ഇതെന്താണെന്നറിയുന്നവനാണ് പണ്ഡിതൻ. കത്ത്. * * *

പ്രാതഃ പ്രാതഃ സമുത്ഥായ ദൈവൗ മുനി കുംഭമം
ഭസോ । അത്ര ക്രിയാപദം വക്തുർവിമം ഭാന്ത്യാമി
കങ്കണം. ർവൃഭ

ഈ ശ്ലോകത്തിലെ ക്രിയാപദം പറയുന്നവന്നു പൊൻവളകൊടുക്കാം. പ്രാതഃ (ലട്ട് പരസ്മൈപദം പ്രഥമപുരുഷദ്വിവചനം) പൂരിപ്പിക്കുന്നു എന്നർത്ഥം. * * *

കഠിനാത്മാ ഗതസ്നേഹോ നാതിലാവണ്യവാൻ
ലഘുഃ । ഭഞ്ജിതഃ കാദളസ്യായം ഖണ്ഡോ ഭാതി ഭ
വാനിവ. ർവൃന്ദ

വറുത്ത വാഴയ്ക്കാകഷ്ണം അങ്ങയെപ്പോലെ ശോഭിക്കുന്നു. കഠിനാത്മാ=ഉറപ്പുള്ളത്. കഠിനഹൃദയൻ എന്നും, ഗതസ്നേഹഃ=മിഴുക്കില്ലാത്തത്. സ്നേഹമില്ലാത്തവൻ എന്നും, നാതിലാവണ്യവാൻ=ഉപ്പധികമില്ലാത്തത്. സൌന്ദര്യംകുറഞ്ഞവൻ എന്നും, ലഘുഃ=കനം കുറഞ്ഞത്. ഗുരുത്വമില്ലാത്തവൻ എന്നും. * *

അനുചിതകർമ്മാരംഭഃ സംഘവിരോധോ ബലീ
യസാ സ്പർദ്ധാ । പ്രമദാജനവിശ്വാസോ നാശദ്വാരാ
ണി ചത്വാരി. ർവൃഭ

തനിക്കുചിതമല്ലാത്ത പ്രവൃത്തിയിലേർപ്പെടുക, സംഘദ്വേഷം, ബലവാനോടുള്ള സ്പർദ്ധ, സ്ത്രീകളെ വിശ്വസിക്കുക. ഇവ നാലും നാശത്തിന്നു കാരണമാണ്. * *

ചിചിപ്രിയഃ സസസായം മുമുമുഖാസവം ധേ
ഫവൃ *

ഹി മേ തതത്ത്യജ ദുദ്രുതം ഭഭഭോജനം കാഞ്ചനം ।
ഇതി സ്ഖലിതജല്പിതം മദവശാൽ കുരംഗീദൃശഃ പ്രഗേ
ഹസിതഹേതവേ സഹചരീഭിരധ്യൈയത. ർവൃ

തലേന്നാൾ രാത്രി മദ്യമദവിഹ്വലയായ നായിക പ്രിയതമനോടു വിക്കിപ്പറഞ്ഞ വാക്യങ്ങൾ പിറേറന്നു രാവിലെ അവളെ കളിയാക്കുവാൻവേണ്ടി അതേനിലയിൽത്തന്നെ സഖികൾ പഠിച്ചുവെച്ചു. പ്രിയ സ്വയം മേ മുഖാസവം ദേഹി. കാഞ്ചനം ഭാജനം ദ്രുതം ത്യജ. എന്നാണ് ശരിയായ വാക്യം. ബാക്കിയെല്ലാം വിക്കലാണ്. *

ദുർബോധവസ്തുപരിബോധവികാസിതാന്യാ ശി
ഷ്യപ്രവൃത്തിരനുശാസിതുരാദരായ । രമ്യേ വിസൃഷ്ടി
തി രതേ ശവശായിദേഹാ സ്ത്രൈണീ ഗുണാഢി പുരു
ഷസ്യ പരാം രിരംസാം. ർവൃൻ

ഗുരു ശിഷ്യനു ദുർബോധങ്ങളായ വിഷയങ്ങളെ ഉപദേശിച്ചുകൊടുക്കുന്നു. ശിഷ്യൻ അവയെ വേണ്ടപോലെ മനസ്സിരുത്തി ഗ്രഹിക്കുന്നുണ്ടെന്നു ബോദ്ധ്യപ്പെടുന്നപക്ഷം ശിഷ്യോപദേശത്തിങ്കൽ ഗുരുവിന്ന് അത്യാദരം ജനിക്കുന്നതാണ്. നേരെ മറിച്ച കാമകലാകുശലനായ കാമുകൻ ക്രീഡയ്ക്കാരംഭിക്കുമ്പോൾ ശവംപോലെ മലച്ചുകിടക്കുന്ന സ്ത്രീ ആ പുരുഷന്റെ ക്രീഡയിലുള്ള അത്യാശയെ ഉന്മൂലനംചെയ്യുന്നു. * * *

യഃ സിദ്ധ്യൈ താപസാനാം നയനഹുതകുമാ
രഃ കുമാരഃ കുമാരോ യദപീശ്ശ്രേണോദപാദി ത്രിദശരി

പുകൃതാന്തഃ കൃതാന്തഃ കൃതാന്തഃ । യേനാത്തത്രായ
കേണ ക്ഷപിതസുരവിഷാദോ വിഷാദോവിഷാദഃ
ചേതഃശുദ്ധിം വിദധ്യാൽ സമുപനമസസോമഃ സ
സോമഃ സ സോമഃ. ൪൬൦

യാതൊരാളും (ശിവൻ) താപസന്മാരുടെ സിദ്ധിക്കായിക്കൊണ്ടു കുത്സിതനായ മാരനെ നേത്രാഗ്നിയിൽ ഹോമിച്ചു. ത്രിദശരിപുകൃതാന്തനായ (അസുരശത്രുവായ) കുമാരനാകുന്ന കുമാരൻ (സുബ്രഹ്മണ്യനാകുന്ന പുത്രൻ) യാവനൊരുത്തന്റെ വീൎയ്യത്താൽ ഉൽപാദിപ്പിക്കപ്പെട്ടു. ആൎത്തരക്ഷകനായ യാവനൊരുത്തനാൽ അന്തകൻ നിഹതനായി. ക്ഷപിതസുരവിഷാദനായി (ദേവദുഃഖഹരനായി) വിഷാദനായി (കാളകൂടത്തെ ഭക്ഷിച്ചവനായി) അവിഷാദനായി (ദുഃഖരഹിതനായി) സമുപനമസസോമനായി (വൈശ്രവണനാൽ അടുത്തുവന്നു നമസ്കരിക്കപ്പെടുന്നവനായി) സസോമനായി (സോമചൂഡനായി)രിക്കുന്ന ആ സോമൻ (പാൎവ്വതീസഹിതനായ ശിവൻ) മനഃശുദ്ധിയെ ചെയ്യട്ടെ. പ്രണേതാ കെ കുഞ്ഞുണ്ണിമൂസ്സത്. *

വീരാഗ്രേസര കൃഷ്ണരായ ഭവതാ കൃത്താ രണ
പ്രാങ്കണേ ശൂരാഃ കേചന പാരസീകപതയോ യാ
താഃ പുരീമാമരീം । ഭീളത്തേതി ഗുരൌ മരുത്പതിസ്സ
രാവൃത്തേതി ശച്യാം പുനൎബ്ബിഭ്രതി പ്രണതാസ്സലാ
മിതി ഗിരാ സ്മേരാൻ സുരാൻ കുൎവ്വതേ. ൪൬൧

കൃഷ്ണരായരും പേഷ്യക്കാരും തമ്മിലുണ്ടായ യുദ്ധത്തിൽ വിജയിയായ കൃഷ്ണരായമഹാരാജാവിന്റെ സ്തുതിപരമാണ് ഈ ശ്ലോകം. യു

ഭത്തിൽ മരിച്ച പേഷ്യവീരന്മാർ വീൎയ്യസ്വൎഗ്ഗം പ്രാപിച്ച ദേവസഭയിൽ ചെന്നസമയം ബൃഹസ്പതിയെ ഭീളത്താ എന്നും ഇന്ദ്രനെ സുരാവൃത്താ എന്നും ഇന്ദ്രാണിയെ ബിബ്ബീ എന്നും സ്വഭാഷയിൽ സംബോധനചെയ്തു കുമ്പിട്ടു സലാം ചെയ്തപ്പോൾ ദേവന്മാർ ചിരിച്ചുപോയി എന്നാണ് ശ്ലോകാൎത്ഥം. * * *

താരാവിഷ്ണൂരണത്വിൾഖഗവിബുധരമാസ്കന്ദ
സംബുദ്ധയഃ കാഃ കപാസ്തേ ധാതുത്രയം ണ്യഗപ്പികരണ
ഘടിതം കുത്ര തത്വാവബോധഃ । ചത്വാരഃ പ്രത്യ
യാസ്യുഃ കചന ഖലു നിയതൈകൈകവൎണ്ണസ്വഭാ
വാഃ കിം സൂത്രം പാണിനീയം വിലസതി നസഹ
സ്രേരിതം ഭാസ്വരീതി. ർൻവ

'ഭാസ്വരി' എന്നുള്ളതിൽനിന്നു സകാരരേഫങ്ങളെ നീക്കംചെയ്തു സന്ധിചെയ്താൽ 'ഭാവേ' എന്ന പാണിനീയസൂത്രം കിട്ടും. അതിൽനിന്നാണ് ഇതിലുള്ള ചോദ്യങ്ങൾക്കെല്ലാം ഉത്തരം ലഭിക്കുന്നത്. (താരാ) ഭ എന്ന നക്ഷത്രത്തിന്റെയും (വിഷ്ണു) അ എന്ന വിഷ്ണുവിന്റെയും (ഉരണം) അവേ എന്ന ആടിന്റെയും (ത്വിൾ) ഭാഃ എന്ന ശോഭയുടേയും (ഖഗ) വേ എന്ന പക്ഷിയുടേയും (വിബുധ)ഭാവ എന്ന വിദ്വാന്റെയും (രമാ) ഇ എന്ന ലക്ഷ്മിയുടേയും (സ്കന്ദ)ഭാവേ എന്ന സുബ്രഹ്മണ്യന്റെയും സംബുദ്ധികളാകുന്നു. ണ്യഗപ്പികരണഘടിതമായ മൂന്നു ധാതുക്കൾ ഏതാണ്. ൧. ഭാ-ദീപ്തൗ, ൨. വാ-ഗതിഗന്ധനയോഃ ൩. ഇങ്ഗതൗ: തത്വാവബോധം എവിടെയാണ്. ഭാവേ=ആത്മനി. ഓരോരോ അക്ഷരസ്വഭാവത്തിലും നിയതമുള്ള ൪ പ്രത്യയങ്ങൾ എന്തിൽ വരുന്നു. ഭാവേ=ധാത്വൎത്ഥത്തിൽ.

'ഭാസപരി' എന്നത് ആയിരം പ്രാവശ്യം പറഞ്ഞാലും മനസ്സിലാവില്ല. എന്നൊരൎത്ഥവുംകൂടെ കേട്ട മാത്രയിൽ തോന്നുന്നു. *

ഏകസ്മിന്നാലവാലേ യുഗപദഭവതാം മാലതീ
ചൂതപോതാവന്യോന്യം സംസ്പൃശന്തൌ തരുണകിസ
ലയൌ വൎദ്ധമാനൌ സമാനൌ । ആരൂഢാ മാലതീ
സാ കമപി വനതരും ചണ്ഡവാതപ്രണുന്നാ ഹാ
കഷ്ടം തഞ്ച ചൂതം സ്പൃശതി വനലതാ ദുൎഘടോ ദൈ
വയോഗഃ 8. ർന്ന

ഒരേ തടത്തിൽ ഒരേ കാലത്ത് ഒരു മാലതിയും ഒരു തേൻമാവിൻതയ്യും മുളച്ചുണ്ടായി. അവ രണ്ടും അന്യോന്യം തൊട്ടുതൊട്ടു ഇളംതളിരോടുകൂടെ ഒപ്പം വളൎന്നുവന്നു. അതിൽവെച്ചു മാലതി കൊടുംകാററടിച്ച് ഒരു കാട്ടുമരത്തിന്മേൽ ചെന്നു പററി വശായി. ഹാ-കഷ്ടം. മറെറാരുവഴിക്ക് ഒരു കാട്ടുവള്ളി വന്നു തേൻമാവിന്മേൽ പടൎന്നുപിടിച്ചു. നോക്കുക, ദൈവയോഗം എത്ര ദുൎഘടം. മാലതി തേൻമാവിന്മേൽ പടൎന്നു കയറി എങ്കിൽ എത്ര ഭംഗിയായിരുന്നേനെ. * * * *

സ്ത്രീപുംസത്വാവലംബീ ജഗതി ഖലു നൃണാം
ചേന്ദധൎമ്മാഭിലാഷോ രാഗസ്സോപാധികോസാവപി
വിഭവമുഖൈരംഗകൈ ഷൾഭിരംഗീ । തേഷ്വേക
സ്യൈകദേശേസതി നിജവിഷയം പ്രേമമാന്ദ്യം പ്ര

മാദാദ്ലോഷാദോഷം മൃഷാ യഃ കഥയതി വിദ്ഗ്ധേഷ
ഹന്ത തസ്മൈ നമോസ്തു. ൪൯൪

ലോകത്തിൽ മനുഷ്യക്കണ്ടാകുന്ന സംഭോഗേച്ഛ എന്നുള്ള സ്ത്രീ പുരുഷരൂപമായ രണ്ടു വ്യക്തിയെ ആശ്രയിച്ചാണ് ഇരിക്കുന്നത്. അനുരാഗമെന്നത് ഒരു ഉപാധിയെ ആശ്രയിച്ചിരിക്കുന്നു. അതിനാൽ പുരുഷരൂപമായ ഉപാധിയെ ആശ്രയിച്ചിരിക്കുന്ന അനുരാഗം സ്ത്രീയെയും, സ്ത്രീരൂപമായ ഉപാധിയെ ആശ്രയിച്ചിരിക്കുന്ന അനുരാഗം പുരുഷനെയും ലക്ഷ്യീകരിച്ചിരിക്കുമെന്നു താല്പര്യം. ഈ അനുരാഗത്തിനു വിഭവാദികളായി ആറ് അംഗങ്ങളും ഉണ്ട്. അവ എല്ലാം പൂൎത്തിയായിട്ടുള്ളതിന്നു മാത്രമേ പൂൎണ്ണമായ അനുരാഗം എന്നു പറയുവാൻ പാടുള്ളു. വിഭവാദികളിലേതെങ്കിലുമൊന്നിൻെറ ഏതെങ്കിലുമൊരുഭാഗം ഇല്ലാതിരിക്കുമ്പോഴും പുരുഷൻ തൻെറ നേരെ പൂൎണ്ണമായ അനുരാഗമില്ലാത്തതു സ്ത്രീയുടെ കുററമാണെന്നു സ്ത്രീകളെ കുറിച്ചു വെറുതെ പഴി പറയുന്നു. ഇങ്ങിനെ പറയുന്ന ആ പണ്ഡിതനായിക്കൊണ്ടു നമസ്കാരം. * *

കാന്തം പ്രാഹ കപോതികാകുലതയാ നാഥാ
ന്ത്യകാലോധുനാ വ്യാധോധോ ധൃതചാപസംഹിത
ശരഃ ശ്യേനോപരി ഭ്രാമ്യതി । ഇത്ഥം സത്യഹിനാ
സ ദഷ്ട ഇഷുണാ ശ്യേനോപി തേനാഹതസ്തൂൎണ്ണം
തൌ തു യമാലയം പ്രതി ഗതൌ ദൈവീ വിചിത്രാ
ഗതിഃ. ൪൯൫

ഒരു കപോതി തൻെറ ഭൎത്താവായ കപോതത്തോടു പരിഭ്രമിച്ചിങ്ങിനെ പറഞ്ഞു. ഭൎത്താവേ നമ്മുടെ അന്ത്യകാലമടുത്തു. ഇതാ

കാട്ടാളൻ ശരവും തൊടുത്തു താഴെ നില്ക്കുന്നു. റാഞ്ചുവാൻ തക്കം നോക്കി പരുന്തിതാ മേലേ പറക്കുന്നു. ഇങ്ങിനെ പറഞ്ഞിരിക്കെ വിഷംതീണ്ടി കാട്ടാളൻ ചത്തുവീണു. കാട്ടാളൻ തൊടുത്ത അമ്പേറ്റു പരുന്തും ചത്തുപോയി. ദൈവപ്പൂയുടെ ഗതി മുൻകൂട്ടി ആർക്കും അറിയുവാൻ കഴികയില്ല. 'ശ്യേനഃ പരിഭ്രമതി' എന്നാക്കിയാൽ സന്ധിപ്പിഴക്കൂടാതെ കഴിക്കാമായിരുന്നു. പക്ഷെ 'ഉപരി' എന്ന പദത്തെ തള്ളുവാനും പഴയ പാഠം മാററുവാനും ഇവിടെ പ്രയാസമാണ്. * * *

കാന്തം സാന്തം വസന്തം മദനമവപുഷം ചി
ത്രിയാമാം ത്രിയാമാം രാകാമേകാം വധൂനാം ഹൃദയ
മപദയം കല്പവൃക്ഷാൻ പരോക്ഷാൻ । സ്വല്പാഭോഗോ
വിദഗ്ദ്ധാനനഘ സുകൃതിനാം കല്പയന്നല്പമായുർബ്ര
ഹ്മാ ജിഹ്മാന്തരാത്മാ സ മുനിരിതി കഥം കഥ്യതേ
തഥ്യവാഗ്ഭിഃ. ർന്നു

മനോഹരമായ വസന്തം കുറച്ചുദിവസംകൊണ്ടവസാനിച്ചുപോകുന്നു. ശൃംഗാരദേവതയായ കാമന്നു ശരീരമില്ല. ക്രീഡാകാലമായ രാത്രികൾ രണ്ടുമൂന്നു യാമമേ ഉള്ളു. വെളുത്തവാവ് മാസത്തിലൊരിക്കൽമാത്രം. സ്ത്രീകളുടെ മനസ്സു കഠിനം. കല്പവൃക്ഷങ്ങളെ കാണ്മാൻ കഴിയുന്നില്ല. വിദ്വാന്മാർ ഇണക്കത്തുള്ളവർ. നല്ല ആളുകൾക്ക് ആയുസ്സു കുറവ്. ഇങ്ങിനെ എല്ലാം കല്പിച്ചു സൃഷ്ടിച്ച കുടിലനായ ബ്രഹ്മാവിനെ എങ്ങിനെ മുനി എന്നു പറയും. ഇതെല്ലാം നേരെ മറിച്ചായിരുന്നുവെങ്കിൽ ലോകത്തിന്ന് എത്ര ക്ഷേമം. *

വിശ്വാമിത്രാഗ്ര്യകർമ്മപ്രശമരതസുബാഹൂരുകണ്ഠ
പ്രഭേദം ധൃത്വായം സായകാഗ്ര്യം ഹരിവരപൃതനാ
സംയുതസ്സാനുജന്മാ । ആയാതോ രാമരാജസ്സ്വയമി
തി ജനതാഭാഷണേനേവ സിന്ധുഃ സന്ത്രസ്താത്മാ ര
രാസോത്താളതരതരംഗോച്ചലൽബാഹുരുച്ചൈഃ.

തിരുവനന്തപുരത്തു രാമവർമ്മമഹാരാജാവ് തന്റെ അനുജനോടു കൂടി ആറാട്ടുനീരാട്ടുകുളിക്കു ശംഖുമുഖത്തെഴുന്നെള്ളിയ സമയം അവിടെവെച്ച് ഒരു കവി അടിയറവെച്ചതാണ് ഈ ശ്ലോകം. വിശ്വാമിത്രന്റെ യാഗം മുടക്കുവാൻ വന്ന സുബാഹുവിന്റെ കഴുത്തുമുറിച്ച ആ ദിവ്യശരവും കയ്യിലെടുത്ത് സുഗ്രീവാദിവാനരപ്പടയോടും അനുജനായ ലക്ഷ്മണനോടും കൂടെ ശ്രീരാമനിതാ വന്നിരിക്കുന്നു എന്ന അർത്ഥം തോന്നത്തക്കവിധമുള്ള വിശ്വാമിത്രാഗ്ര്യകർമ്മ ഇത്യാദിയായ പൌരവചനം കേട്ടുഭയപ്പെട്ടിട്ടാണൊ എന്നുതോന്നുമാറ് ഈ സമുദ്രം തിരമാലയാകുന്ന കയ്യുയർത്തിഉച്ചത്തിൽ നിലവിളിച്ചു എന്നാണ് ശ്ലോകാർത്ഥം. വിശ്വാമിത്രേത്യാദിപദങ്ങൾ രാമരാജഃ (രാമവർമ്മ മഹാരാജാവ്) എന്നതിലേക്കും യോജിപ്പിച്ചർത്ഥചിന്തനംചെയ്യണം. സർവ്വശത്രുക്കളെയും സൽകർമ്മങ്ങൾ മുടക്കുവാനൊരുങ്ങുന്നവരുടെയും കൈകുട കഴുത്ത് ഇവയെ വെട്ടിമുറിക്കുന്നതായ വാളും കയ്യിലെടുത്ത് കുതിരപ്പട്ടാളം അകമ്പടിയായി രാമവർമ്മമഹാരാജാവ് തന്റെ അനുജനോടുകൂടെ ഇവിടെ എഴുന്നെള്ളിയിരിക്കുന്നു എന്നാണ് പൌരന്മാരുടെ വാക്കിന്റെ വിവക്ഷിതാർത്ഥം. * *

ശുണ്ഡീകുണ്ഡീകൃതാംഭോഗതഗരിമഭരാം പൈപാ
രീം ജാരാഗ്നേസ്താപം നിർവ്വാപയിത്രീം ശ്രമശമന

കരീം മായുജ്ജ്യയുഭവന്തീം। മൌൽഖൈഃ ശൈലൈഃ പ
രീതാം ഘൃതലവസുരഭീം മണ്ഡിതാം കേരഖണ്ഡൈഃ
ശ്ശ്രാണാം നൃണാം സുരാണാം പുനരകൃത സുധാമത്ര
വേധാസ്സ്സമേധാഃ. ൪൯൧

ചുക്കചതച്ചിട്ട വെള്ളത്തിന്റെ ഗുരുത്വം കളഞ്ഞു. കഞ്ഞി ജഠരാഗ്നിയുടെ താപത്തെ കെടുക്കുന്നതും തളൎച്ചതീക്കുന്നതും പിത്തത്തിനുത്തമൌഷധമായിട്ടുള്ളതുമാകുന്നു. അപ്രകാരമുള്ള കഞ്ഞി നല്ല കലത്തിൽ വെച്ചുവിളമ്പി അല്പം നെയ്യുംപകൎന്നു ചെറുപയർ പുഴുങ്ങിയതും തേങ്ങാപ്പൂളുംകൂട്ടി ബ്രഹ്മാവു മനുഷ്യർക്കുകുടിപ്പാൻ കൊടുത്തു. അപ്പോൾ ദേവകൾ പരിഭവിച്ചുവശായി. ബുദ്ധിമാനായ ബ്രഹ്മാവ് ഈ കഞ്ഞിക്കു പകരം അവൎക്കു അമൃതുകല്പിച്ചുകൊടുത്തു.

പുംസാമൎത്ഥ ഉപോത്തമേ പ്രഭവിതുൎഗ്ഗോപ്തുൎമ്മ
ഹത്യാദരേ സൌജന്യാകരവൈദുഷീനിലയസല്ലാപേ
പി നാഘോ മിതഃ। തത്രാദ്യാവിഹ സംസൃതൌ
വിതരതഃ പ്രായേണ നഃ സൌഹിത്യമന്യസ്മാത്തു ചി
രാദപി പ്രണയിനസ്താം മന്മഹേ ദുൎല്ലഭാം. ൪൯൪

അനേകവിധസുഖാനുഭവങ്ങളും, എന്തുംചെയ്യ്വാൻ കഴിവുള്ള ഒരു നാടുവാഴിയുടെ ആദരാതിശയം, സൌജന്യത്തിന്നിരിപ്പിടമായ വിദ്വാന്മാരോടുകൂടിയുള്ള സല്ലാപം ഇവ മൂന്നിനും വിലമതിപ്പാൻ കഴികയില്ല. എന്നാൽ ഈ സംസാരത്തിൽ ആദ്യത്തെ രണ്ടിലും എനിക്കൊരുവിധം തൃപ്തിവന്നിരിക്കുന്നു. ഇയ്യിടെ വളരെക്കാലമായി പ

രിചയപ്പെട്ടുവന്ന മൂന്നാമത്തെ സംഗതിയിൽനിന്നു തൃപ്തിവരുമെന്നു തോന്നുന്നില്ല. ഒരു രാജാവു തന്റെ ആശ്രിതനായ ഒരു പണ്ഡിതനെ സംഗതിവശാൽ ബഹിഷ്കരിച്ചു. അദ്ദേഹം കാശിയിൽ പോയി അവിടെയുള്ള വിദ്വാന്മാരൊന്നിച്ചു സുഖമായി പാൎക്കുന്നകാലത്തു രാജാവു പശ്ചാത്താപത്തോടെ ഇദ്ദേഹത്തെ മടക്കിവിളിച്ചു. അന്നു ആ പണ്ഡിതൻ രാജാവിന്നയച്ച ശ്ലോകമാണിത്. രാജാവിന്റെ പേർ പുറത്തിടുന്നില്ല. * *

വിശ്വാമിത്രമഖം ററക്ഷ സുരവൈരിഭ്യോ യ
ദംഘ്ര്യംബുജോപസ്പൎശാച്ഛിലയാപി യൌവനമ
ഹോ ഭൂമേരുദാര ശ്രിയം ! യോ യാതൂന്യനഭീഷ്ട ദൂ
ഷണമുഖാന്യന്വബന്ധ പാഥോനിധൌ സേതും രാവണ
മപ്യഹൻ നരതനും ഗായന്തമിഷ്ടാപ്തയേ. ॥ ൧൮൦

യഃ സുരവൈരിഭ്യഃ വിശ്വാമിത്രമഖം ററക്ഷ (യാതൊരുവൻ രാക്ഷസന്മാരെ നിഗ്രഹിച്ചു വിശ്വാമിത്രന്റെ യാഗത്തെ രക്ഷിച്ചു. യദംഘ്ര്യംബുജോപസ്പൎശാൽ ശിലയാ യൌവനം ആപി (യാവനൊരുത്തന്റെ പാദാംബുജസ്പൎശമാത്രംകൊണ്ടു പാറ യുവതിയുടെ ഭാവത്തെ പ്രാപിച്ചു ആശ്ചൎയ്യം. ഭൂമേഃ ശ്രിയം ഉവാഹ (യാതൊരു ഭഗവാൻ ഭൂമിയിൽനിന്നുൽപന്നയായ ശ്രീയെ, അത്ഥാൽ സീതാദേവിയെ വിവാഹം ചെയ്തു). യഃ ദൂഷണമുഖാനി യാതൂനി അനഭിഷ്ട (യാവനൊരുത്തൻ ദൂഷണാദിരാക്ഷസന്മാരെ നിഗ്രഹിച്ചു). പാഥോനിധൌ സേതും ആനദ്ധ (സമുദ്രത്തിൽ സേതുബന്ധനം ചെയ്തു). രാവണം അപി അഹൻ (രാവണനെയും വധിച്ചു). നരത

ന॰ ത॰ അ॰ ഇഷ്ടാപൂൎത്ത്യ അഹം. ജൈ=മനുഷ്യനായവതരിച്ച ആ മഹാവിഷ്ണുവിനെ, അൎത്ഥാൽ ശ്രീരാമചന്ദ്രനെ സൎവാഭീഷ്ടസമ്പത്തിക്കായിക്കൊണ്ടു ഞാനിതാ സ്തുതിക്കുന്നു * *

പ്രഥമഭാഗം സമ്പൂൎണ്ണം.

ശ്രീരാമചന്ദ്രാൎപ്പണമസ്തു.

ശുഭമസ്തു.



## ഒററശ്ലോകങ്ങളുടെ
# അകാരാദി.

ഫൻ *

